# നെപ്പോളിയൻ.

BY

**P. R. NARAYANA IYER.**

AUTHOR OF

Sarala, Vedavyasan, Etc., Etc.





PUBLISHED BY

**The Saraswathi Vilasam Book-Depot,**

**TRICHUR.**

# നെപ്പോളിയൻ.

പരിഭാഷകൻ:

(വേദവ്യാസൻ, സാളു, മുതലായ ഗ്രന്ഥങ്ങളുടെ കർത്താവായ)

പി. ആർ. നാരായണയ്യർ.

പ്രസാധകൻ:

എൻ. വെങ്കിടസുബ്രഹ്മണ്യയ്യർ.






ഒന്നാംപതിപ്പ് 1000 പ്രതികൾ.

**1103.**

സരസ്വതീവിലാസം പുസ്തകശാല,

തൃശ്ശിവപേരൂർ.

*Price Re 1-4-0.)* (വില ക. 1—4—0.

# മുഖവുര.

---

വിപ്ലവപരമായ നയം സ്വീകരിക്കുകയാൽ ദയനീയമായവിധം ആയുഷ്കാലാവസാനം കഴിച്ചുകൂട്ടേണ്ടിവന്നവനായ ഒരു മഹാവിക്രമിയുടെ നിലയിൽമാത്രമേ നെപ്പോളിയൻ ബോണോപ്പാർട്ടിനെ സാധാരണ ജനങ്ങൾ കരുതിവരുന്നുള്ളൂ. അദ്ദേഹത്തിന്റെ ആദ്യകാലം ഏതുനിലയിലുള്ളതായിരുന്നുവെന്നോ, എന്തെല്ലാം കഷ്ടാരിഷ്ടങ്ങൾ സഹിച്ചിട്ടാണ് അദ്ദേഹം ഫ്രാൻസുരാജ്യസിംഹാസനത്തെ ഒരു കാലം ചക്രവർത്തിസ്ഥാനത്തോടുകൂടെ അലങ്കരിച്ചതെന്നോ, ഈ വിശ്വവിശ്രുതനായ വീരകേസരിയുടെ രാജ്യാഭിമാനവും ജീവിതരീതിയും മറ്റും ഏതുതരത്തിലുള്ളതായിരുന്നുവെന്നോ അധികമാരും ആരാഞ്ഞു നോക്കാറില്ല. യശശ്ശരീരാവശേഷനായ ഇദ്ദേഹത്തിന്റെ കീർത്തികേസരിയുടെ മുഖത്തു മഷി കോരിയൊഴിക്കുവാൻ ഇന്നും ചിലരുത്സാഹിക്കാറുണ്ടെന്നു വന്നാൽ ജീവിച്ചിരുന്ന കാലത്ത് എന്തെല്ലാം വിധത്തിൽ സ്വാർത്ഥലോഭികളായ ദുഷ്പ്രഥകൾ അദ്ദേഹത്തിന്റെ പേരിൽ അപരാധമാരോപിച്ചിരിക്കുമെന്നു പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. നെപ്പോളിയന്റെ സമകാലീനന്മാരും അവരുടെ അനുയായികളും നിരന്തരമായി കെട്ടിയുണ്ടാക്കി പരത്തിയ ദുഷ്പ്രവാദത്തിന്റെ ശക്തിയാൽ യൂറോപ്പിലെ ഈ തേജഃപുഞ്ജം മന്ദീഭൂതമായി. എങ്കിലും ഒരിക്കലും പ്രകാശിക്കാതിരിക്കത്തക്ക അശക്തി അതിന്നില്ലാതിരുന്നതുകൊണ്ട് ഏറെക്കുറെ മങ്ങിമയങ്ങി ഇതേവരെ നിലനിന്നുപോന്നു എന്നേ ഉള്ളൂ.

വിരോധിവചശ്ശക്തിമൂലം വിഗതപ്രഭനായിത്തീർന്നിരിക്കുന്ന ആ ധീരോദാത്തൻ ഇരുപതാം നൂറ്റാണ്ടിന്റെ ആവിർഭാവത്തോടുകൂടി അല്പാല്പമായി ഇതാ പ്രകാശിക്കുവാൻ തുടങ്ങിയിരിക്കുന്നു. പ്രജാധിപത്യമെന്ന് ഇന്നു ലോകമാസകലം പ്ര

സിദ്ധമായിട്ടുള്ള ആ ഭരണസമ്പ്രദായത്തിന്റെ ജനകനെന്നോ സ്ഥാപകനെന്നോ പറയപ്പെടാവുന്ന ആ നെപ്പോളിയന്റെ ആദർശങ്ങൾക്കു ദിനംപ്രതി വിലയുംനിലയും കൂടിക്കൊണ്ടാണു വരുന്നതു്. അസ്വാതന്ത്ര്യം, സമത്വം എന്നാദിയായ ത്ര്യക്ഷരിമന്ത്രങ്ങളെ ജനസഞ്ചയത്തിന്റെ കർണ്ണരന്ധ്രങ്ങളിൽ ഉപദേശിച്ചു മുതലാളികക്ഷിയെന്നും, തൊഴിലാളികക്ഷിയെന്നും പറയപ്പെടുന്ന രണ്ടു വിഭാഗത്തെ ഉണ്ടാക്കിത്തീർത്ത ആ ശ്രേഷ്ഠപുരുഷന്റെ നാമം, അസ്വതന്ത്രരായ ജനങ്ങൾ ഇന്നിതാനിരന്തരമായി സ്മരിച്ചുതുടങ്ങിയിരിക്കുന്നു. "വസന്തകാലേ സമ്പ്രാപ്തേ കാകഃ കാകഃ പികഃ പികഃ" എന്നാണല്ലോ ആപ്തവാക്യം. യഥാർത്ഥമായ യോഗ്യതയുള്ള വസ്തുക്കൾ സന്ദർഭം വരുമ്പോൾ പ്രകാശിക്കാതിരിക്കയില്ല.

നെപ്പോളിയന്റെ ആദർശങ്ങളിൽ ആദരം വർദ്ധിച്ചുവരുന്നകാലമാണിതെന്നു പറഞ്ഞുവല്ലോ. എന്നാൽ ഇംഗ്ലീഷ്ഭാഷാജ്ഞാനമില്ലാത്തവരായ മലയാളികളിൽ ദുർല്ലഭം ചിലർ നെപ്പോളിയനെന്നു കേട്ടിട്ടുണ്ടായിരിക്കാമെങ്കിലും അദ്ദേഹത്തിന്റെ ജീവചരിത്രത്തിന്റെ അതിസംക്ഷിപ്തമായ ഒരു സംഗ്രഹംപോലും അറിവുള്ളവർ ഉണ്ടോ എന്നുതന്നെ സംശയമാണു്. ഈ ന്യൂനതയെ പരിഹരിക്കേണമെന്ന ഉദ്ദേശത്തെ മുൻനിർത്തി പ്രസിദ്ധപ്പെടുത്തുന്നതായ ഈ പുസ്തകം എന്റെ ആഗ്രഹം ഫലിപ്പിക്കുന്നതായാൽ ഞാൻ കൃതകൃത്യനായി.

എന്നു

പ്രസാധകൻ.

---:o:---

# വിഷയവിവരം.

———:o:———

# നെപ്പോളിയൻ.

## അദ്ധ്യായം 1.

### മാതാപിതാക്കന്മാർ.

യൂറോപ്പുഖണ്ഡത്തിന്റെ ദക്ഷിണഭാഗത്തുകിടക്കുന്ന മദ്ധ്യധരണ്യാഴിയുടെ കല്ലോലങ്ങൾ നാലുഭാഗത്തും തച്ചലച്ചുകൊണ്ടിരിക്കുന്ന കോർസിക്കാദ്വീപു് ഇത്താല്യരാജ്യത്തിന്റെ നിരൃതികോണിൽ കിടക്കുന്നു. ഫ്രാൻസുരാജ്യത്തിൽനിന്നു നൂറുനാഴിക അകലെ ഇരിക്കുന്ന ഈ ദ്വീപു വളരെക്കാലമായി ഇത്താല്യരാജ്യത്തിലേക്കു ചേൎന്നതായിരുന്നു. ഇത്താല്യരാജ്യത്തിലെ നാഗരികത്വവും ഭരണസമ്പ്രദായവും കോർസിക്കയിൽ വ്യാപിച്ചിട്ടുമുണ്ടായിരുന്നു. ഫ്രാൻസുകാർ കോർസിക്കാദ്വീപിനെ കൈവശപ്പെടുത്തേണമെന്നുള്ള അഭിലാഷത്തോടുകൂടി പലതവണ അതിനെ ആക്രമിച്ചു. കോർസിക്കയെ കസ്വശപ്പെടുത്തുവാൻ പ്രയാസമുണ്ടായിരുന്നുവെങ്കിലും ഒടുവിൽ ആ ദ്വീപു് ഫ്രാൻസുകാരുടെ അധീനത്തിൽ ഉൾപ്പെടുകയും അവരുടെ മേൽക്കോയ്മയെ സമ്മതിച്ചേതീരു എന്ന നിലയിലെത്തുകയും ചെയ്തു. ഈ സംഭവം ഉണ്ടായതു ക്രിസ്ത്വബ്ദം 1767-ൽ ആയിരുന്നു. ഫ്രാൻസുകാർ കോർസിക്കയെ ആക്രമിച്ചകാലത്തു് ഇത്താല്യരക്തം തന്റെ നാഡികളിൽ ഒഴുകിക്കൊണ്ടിരുന്ന ഒരു യുവാവു് അവിടെ പാൎത്തിരുന്നു. ചാർലസ് ബോണാപാർട്ടു് എന്നായിരുന്നു അദ്ദേഹത്തിന്റെ നാമധേയം. വക്കീൽപ്രവൃത്തിയെടുത്തു നിത്യവൃത്തികഴിച്ചുകൂട്ടിപ്പോന്നിരുന്ന അദ്ദേഹം കാലോചിതമായ പരിഷ്കാരംകൊണ്ടും, ആപൽകാലങ്ങളിൽ വിട്ടൊഴിയാത്ത ധീരത്വംകൊണ്ടും, പ്രായത്തിന്നനുസരിച്ച

പൌരുഷംകൊണ്ടും മററൊരാൾക്കു ദ്വിതീയനായിരുന്നില്ല. കുലമഹിമകൊണ്ടും പ്രശസ്തമായ വംശശുദ്ധി അദ്ദേഹത്തിന്നുണ്ടായിരുന്നു. പക്ഷേ മനുഷ്യൻ എത്രതന്നെ ശ്രേഷ്ഠനും സമത്ഥനും ആയിരുന്നാലും ധനശൂന്യനായാൽ അവൻെറ സവ്വഗുണങ്ങളും ഘടദീപംപോലെ പ്രകാശരഹിതങ്ങളായിരിക്കുകയേ ഉള്ളൂ.

യസ്യാസ്തിവിത്തം സ നരഃ കുലീനഃ
സപണ്ഡിതഃ സശ്രുതവാൻ ഗുണജ്ഞഃ
സ ഏവവക്താ സചദശ്നീയഃ
സവ്വേഗുണാഃ കാഞ്ചനമാശ്രയന്തെ

എന്നുള്ള ആപ്തവാക്യം ചാർലസ്സ് ബോണാപാർട്ടിനെ സംബന്ധിച്ചിടത്തോളം പ്രത്യക്ഷരം ശരിയായിരുന്നുവെന്നേ പറയാനുള്ളൂ. ശീലഗുണംകൊണ്ടും സൌന്ദയ്യംകൊണ്ടും അനുരൂപയായ ലതീതാരമോലിനി എന്ന യുവതിയെ അദ്ദേഹം വിവാഹംചെയ്തു. ഗുണവതിയായ ലതീത പതിമൂന്നുമക്കളെ പ്രസവിച്ചു. അതിൽ അഞ്ചുപേർഅധികംകാലം ജീവിച്ചിരുന്നില്ല. കുടുംബഭാരാധിനം ദിനംപ്രതി വദ്ധിച്ചുവന്നതുകൊണ്ടു ചാർലസ്സ് ബോണാപാർട്ടു വക്കീൽപ്രവൃത്തികൊണ്ടു കിട്ടാവുന്ന സമ്പാദ്യത്തെ സ്ഥിരോത്സാഹത്താലും ഉദ്യോഗനിഷ്ഠയാലും കഴിവുള്ളേടത്തോളം വദ്ധിപ്പിച്ചു. ആ സ്ഥിരോത്സാഹത്തിൻെറ ഫലമായി അദ്ദേഹം കോർസിക്കായുടെ തലസ്ഥാനനഗരിയായ അജാക്യോവിൽ ഒരു ചെറിയ ഭവനം വാങ്ങിച്ചു. സമുദ്രതീരത്തിൽ ഒരു ഗ്രീഷ്മഭവനവും ചാറലസ് സമ്പാദിച്ചു. പരസ്പരപ്രേമത്തിന്നും അലംഭാവത്തിന്നും യാതൊരു മാലിന്യവും തട്ടാതെ ചാർലസ്സും ലതിതയും സന്തുഷ്ടിയോടെ അനുഭവിച്ചുകൊണ്ടിരുന്ന ജീവിതസുഖത്തെ അവരുടെ മക്കൾ ശൈശവലിലകളാലും പിതൃഭക്തിയാലും സുഖകരമാക്കിത്തീത്തു.

നെപ്പോളിയൻെറ ജനനം.

അങ്ങിനെയിരിക്കുമ്പോഴായിരുന്നു ഫ്രാൻസുരാജ്യക്കാർ

കോർസിക്കയുടെ നേരെ വാളെടുത്തതു്. സ്വരാജ്യസ്നേഹം മൂർത്തിമത്തായി അങ്കുരിച്ചിരുന്ന ചാർലസ്ബോണാപാർട്ടിന്റെ ഹൃദയം അദ്ദേഹത്തെ സ്വരാജ്യരക്ഷക്കായി ഖഡ്ഗം ധരിക്കുവാൻ പ്രേരിപ്പിച്ചു. തൽക്ഷണം വക്കീൽപ്രവൃത്തിയെ ദൂരെ വലിച്ചെറിഞ്ഞു ശത്രുക്കളുടെ നേരെ യുദ്ധംചെയ്യുവാൻ വാളും കയ്യുമായി അദ്ദേഹം പുറപ്പെട്ടു. ജനറൽപയോളി കോർസിക്കയുടെ രക്ഷയ്ക്കായി ഒരു സൈന്യം ശേഖരിച്ചു. എണ്ണംകൊണ്ടു സൈന്യം ചെറുതായിരുന്നുവെങ്കിലും ഭടന്മാരുടെ സ്വരാജ്യസ്നേഹം ആ സൈന്യത്തിന്റെ ഗണ്യമായ ഒരു അംശമായിട്ടാണു കാണപ്പെട്ടതു്. ചാർലസ്ബോണാപാർട്ടു യുദ്ധസന്നദ്ധനായിപുറപ്പെട്ടകാലത്തു "അദ്ദേഹത്തിനു ജോസെഫ് എന്നു പേരായ ഒരു സന്താനംമാത്രമേ ഉണ്ടായിരുന്നുള്ളു. യുദ്ധസന്നദ്ധനായ ഭർത്താവിന്റെ കൂടെ തന്നെ ലതിതയും ഓരോദിക്കിൽ സഞ്ചരിച്ചു. ആ സഞ്ചാരകാലത്തിൽ അവൾ ഗർഭവതിയായിരുന്നു. ചാർലസ് ബോണാപാർട്ടും ജനറൽപയോളിയും പ്രാണഭയം ലേശമെങ്കിലും ഇല്ലാതെ യുദ്ധംചെയ്തുവെങ്കിലും ഒടുവിൽ അവർ പരാജിതന്മാരാവുകയാണു ചെയ്തതു്. ഫ്രാൻസുകാർ കോർസിക്കാദ്വീപിനെ പിടിച്ചടക്കുകയും പരന്ത്രീസുരാജ്യഭരണം ആ ദ്വീപിൽസ്ഥാപിക്കപ്പെടുകയുംചെയ്തു. ചാർലസ് തന്റെ ഭാര്യയോടുകൂടി അജാക്സിയോവിൽ സ്വഗൃഹത്തിൽ മടങ്ങിഎത്തി. ക്രിസ്ത്വബ്ദം 1769 ആഗസ്റ്റ്മാസം 15-ാംനു- ലതിത, സുന്ദരനും, തേജോമയനുമായ ഒരു പുരുഷപ്രജയെ പ്രസവിച്ചു. ആ ശിശുവാകുന്നു നമ്മുടെ ചരിത്രനായകനായ നെപ്പോളിയൻ. നെപ്പോളിയൻ രണ്ടുമാസംമുമ്പെ അവതീർണ്ണനായിരുന്നുവെങ്കിൽ ഇത്താല്യരാജ്യക്കാരനായി കരുതപ്പെടുമായിരുന്നു. കോർസിക്ക് പരന്ത്രീസ്സു ഗവർമ്മെണ്ടിന്നു് അധീനമായശേഷം ജനിച്ചതുകൊണ്ടു നെപ്പോളിയൻ പരന്ത്രീസുകാരൻ തന്നെയാണെന്നു ഗണിക്കപ്പെടുന്നു. സുഭദ്രാഗർഭസ്ഥനായിരുന്ന അഭിമന്യു ശ്രീകൃഷ്ണോപ

ദിഷ്ടമായ ഭാരതമഹായുദ്ധവ്യൂഹഭേദനത്തെ യാതൊരുപ്രകാരം ഗ്രഹിച്ച വീരയോദ്ധാവായിത്തീൎന്നുവൊ അതേപ്രകാരം യുദ്ധസന്നദ്ധനായ ഭൎത്താവിനെ പിരിയാതെ സമീപസ്ഥയായി വൎത്തിച്ചുകൊണ്ടിരുന്ന ലതീതയുടെ ഗൎഭപാത്രത്തിൽ കിടന്നിരുന്ന ആ മഹൽപിണ്ഡം ഭൂജാതമായ സമയം വീരയോദ്ധാവിൻെറ സൎവ്വലക്ഷണങ്ങളോടുകൂടിയാണു് ആവിൎഭവിച്ചതു്.

## ചാർലസ്സിൻെറ മരണം.

കാലചക്രത്തിൻെറ പരിവൎത്തനത്തിൽ വീരപുരുഷന്മാർ ജനിക്കുന്നതോടുകൂടി അനവധി വീരപിതാക്കന്മാർ മരിക്കുകയും ചെയ്യുന്നു. നെപ്പോളിയൻെറ ശൌൎയ്യപരാക്രമഭൂയിഷ്ഠമായ ശൈശവലീലകളെ കണ്ടാനന്ദിപ്പാൻ ചാർലസ്സിന്നു ഭാഗ്യമുണ്ടായില്ല. അദ്ദേഹം കാലഗതിയെ പ്രാപിച്ചു. ചാർലസ് മരിച്ചപ്പോൾ അദ്ദേഹത്തിന്നു എട്ടുമക്കളുണ്ടായിരുന്നു. ജോസെഫ്, നെപ്പോളിയൻ, ലൂസിയൻ, ലൂയി, ജരോമി, എലിസാ, ബാലൈൻ, കരോലൈൻ എന്നിങ്ങിനെ എട്ടു മക്കളായിരുന്നു പിതൃമരണത്തിന്നുശേഷം ജിവിച്ചിരുന്നതു്. ഈ എട്ടു കുട്ടികളേയും സംരക്ഷിക്കേണ്ടഭാരം വിധവയായ ലതിതയുടെ മൂൎദ്ധാവിൽ നിക്ഷിപ്തമായി. മക്കളെ സന്മാൎഗ്ഗികളായും ദൈവഭക്തന്മാരായും വളൎത്തേണമെന്നുള്ള അഭിലാഷത്തെ നിൎവ്വഹിക്കുവാൻ ലതിത വളരെ ബുദ്ധിമുട്ടി. ഭൎത്താവു സമ്പാദിച്ചിരുന്ന ധനം തൻേറയും കുട്ടികളുടേയും നിത്യച്ചിലവിന്നു കഷ്ടിയായിരുന്നു. എങ്കിലും ലതിത തൻെറ ഗൃഹഭരണനൈപുണ്യം കൊണ്ടും കാലോചിതമായ വൈദഗ്ദ്ധ്യംകൊണ്ടും തൻെറ കൃത്യത്തെ നിൎവ്വഹിക്കാതിരുന്നില്ല. നെപ്പോളിയനും അദ്ദേഹത്തിൻെറ സഹോദരീസഹോദരന്മാരും ഉന്നതപദവിയിൽ എത്തീട്ടുണ്ടെങ്കിൽ അതു ലതീതയുടെ ശിശുപരിപാലനസാമൎത്ഥ്യംകൊണ്ടാണെന്നു സ്സമ്മതിച്ചേതീരു. നെപ്പോളിയൻ പരന്ത്രിസുരാജ്യാധിപതിയായശേഷം "കുട്ടികളുടെ സൽസ്വഭാവ

ത്തിന്നും ദുഃസ്വഭാവത്തിന്നും മൂലകാരണം അവരുടെ ജനയിത്രിമാരാകുന്നു" എന്നു പലതവണ പറഞ്ഞിട്ടുണ്ട്. നെപ്പോളിയനാകട്ടെ "മാതൃദേവോഭവ പിതൃദേവോഭവ" എന്നുള്ള വേദവാക്യങ്ങളെ അനുസരിച്ച തന്റെ മാതാവിനെ ഭക്തിപൂർവ്വം ശുശ്രൂഷിക്കുകയും ആ മഹതിയുടെ സുഖത്തേയും സൌകര്യങ്ങളേയും മുൻനിൎത്തി സ്വജീവിതത്തെ ക്രമപ്പെടുത്തുകയും ചെയ്തു. ഒരു രാജ്യത്തിന്റെ അഭിവൃദ്ധി സൽസന്താനങ്ങളേയും സൽസന്താനങ്ങൾ ജനനിമാരുടെ ശീലഗുണങ്ങളേയും ആശ്രയിച്ചിരിക്കുന്നുവെന്നു നെപ്പോളിയൻ എത്രയോകുറി ഘോഷിച്ചിട്ടുണ്ട്. അദ്ദേഹം ഫ്രാൻസിൽ അനവധി ബാലികാപാഠശാലകൾ ഏൎപ്പെടുത്തിയതു തന്റെ മാതാവിനെ ഓൎത്തായിരുന്നു.



ശൈശവകാലം.

നെപ്പോളിയൻ ബാല്യകാലങ്ങളിൽതന്നെ ഏകാന്തവാസത്തെ ഇഷ്ടപ്പെടുന്നവനായിരുന്നു. സദാകാലവും ആലോചനാതല്പരനായി, സഹോദരീസഹോദരന്മാരുടെ വിനോദങ്ങളെ വകവയ്ക്കാതെ, ഏകാന്തമായ ഒരു പ്രദേശത്തിൽ ഇരുന്നു നെപ്പോളിയൻ കാലംകഴിക്കും. പുസ്തകം കയ്യിൽനിന്നു താഴെ വയ്ക്കുന്ന സമയം നന്നെ കുറയും. മദ്ധ്യധരണ്യാഴിയുടെ വിസ്താരത്തെയും ഗാംഭീൎയ്യത്തേയും നോക്കിആനന്ദിച്ചുകൊണ്ടിരിക്കും. നെപ്പോളിയൻ ഏതൊരു സമുദ്രത്തെ നോക്കി അതിന്റെ ഗാംഭീൎയ്യത്തേയും വിശാലതയേയുംപററി പൎയ്യാലോചിച്ചുകൊണ്ടിരുന്നുവൊ അതേസമുദ്രത്തിന്റെ ഗാംഭീൎയ്യവുംവിശാലതയും ആ ബാലകന്റെ മുഖത്തിൽ സ്ഫുരിച്ചുകൊണ്ടിരുന്നു. നെപ്പോളിയൻ സമവയസ്കന്മാരായ സ്നേഹിതന്മാരോടുകൂടി കളിക്കാററില്ല. ആ ബാലകന്റെ മുഖത്തിൽ മന്ദഹാസം നൎത്തനംചെയ്യാററില്ല. തിക്ഷ്ണതയും ഗാഢമായ ആലോചനയുടെ ചിഹ്നങ്ങളും കുടികൊണ്ടിരുന്ന രംഗമായിരുന്നു നെപ്പോളിയന്റെ വദനം. ധിരോദാത്തനായ നെപ്പോളിയനെ എ

ല്പാവക്കും ഭയമായിരുന്നു. ശാന്തശീലനും നേരമ്പോക്കുകാരനും ആയ ജോസെഫിന്നു ഗംഭീരാശയനും കാൎയ്യസ്ഥനും ആയ അനുജനെ എപ്പോഴും ഭയമായിരുന്നു. മാതാപിതാക്കന്മാർ നമ്മുടെ ബാലകന്റെനേരെ അതിയായ സ്നേഹത്തോടെ പെരുമാറി. ചാർലസ്സ് തന്റെ യുദ്ധചരിത്രത്തെപ്പററി പറയുമ്പോൾ വീരനായ ബാലകൻ അത് ഒരക്ഷരമെങ്കിലും വിട്ടുപോകാതെ കേൾക്കുകയും തത്സമയം സന്ദൎഭോചിതങ്ങളായ വിവിധസ്തോഭങ്ങൾ അദ്ദേഹത്തിന്റെ മുഖത്തു സ്ഫുരിക്കുകയും ചെയ്യും. പന്തുകളിക്കുന്നതിലും പടംപറപ്പിക്കുന്നതിലും നെപ്പോളിയന്നു അഭിരുചി ഉണ്ടായില്ല. ആ മാതിരി വിനോദങ്ങളെ ഭീരുക്കൾ കൊണ്ടാടിക്കൊള്ളട്ടെ എന്നായിരുന്നു നെപ്പോളിയന്റെ വിചാരം. കത്തിയും കളിത്തോക്കും എടുത്തു സംഗരം അഭിനയിക്കുക എന്നുവെച്ചാൽ നമ്മുടെ ചരിത്രനായകന്നു അത്യന്തം പ്രിയമായിരുന്നു. പരന്ത്രീസുകാരുടെ പേർ കേട്ടാൽ ബാലകൻ പല്ലുകടിക്കും. യുദ്ധകാലത്തിൽ തന്റെ മാതാവിന്റെകൂടെ അലഞ്ഞുനടന്നു അനേകം കഷ്ടങ്ങൾ അനുഭവിച്ച കഥയെ ലതിത പറയുമ്പോൾ നെപ്പോളിയൻ പ്രതികാരേച്ഛയോടുകൂടി കേട്ടുകൊണ്ടിരിക്കും. ഇപ്രകാരമായിരുന്നു നെപ്പോളിയൻ ശൈശവകാലത്തു ചെയ്തിരുന്നത്.

## പരന്ത്രീസ് ഗവൎണ്ണർ.

കോർസിക്ക് ഫ്രാൻസ്‌രാജ്യത്തിന്നു അധീനമായ ഉടനെ ആ ദ്വീപിനെ ഭരിക്കുവാൻ പാരീസ് പട്ടണത്തിൽനിന്നു ഒരു ഗവൎണ്ണർ വന്നു. ഇദ്ദേഹം കൌണ്ട് മാർപ്യൂഫ് എന്നാളായിരുന്നു. പാരീസിൽനിന്നു കോർസിക്കയിൽ എത്തി അധികകാലം കഴിയുന്നതിന്നുമുമ്പെ ഗവൎണ്ണർ ലതിതയെ കണ്ടുവശായി. ആ മഹതിയുടെ സുന്ദരവദനത്തേയും, സകലവിഷയങ്ങളിലുമുള്ള പരിജ്ഞാനത്തേയും, ശീലഗുണങ്ങളേയും കണ്ടറിയുവാൻ അദ്ദേഹത്തിന്നു അധികകാലം വേണ്ടിവന്നില്ല. ഗവൎണ്ണരുടെ വസതിയിൽ കൂടക്കൂടെ നടക്കാറുള്ള ഉദ്യാനവിരുന്നുകൾക്കും

പാട്ടുകച്ചേരികൾക്കും അദ്ദേഹം ലതീതയേയും ക്ഷണിക്കാറുണ്ടായിരുന്നു. ആ ക്ഷണനം അനുസരിച്ചു ലതീത ഗവണ്ണറുടെ അരമനയ്ക്കു പോകുമ്പോൾ നെപ്പോളിയനും ഒരുമിച്ചു പോകാറുണ്ടായിരുന്നു. നെപ്പോളിയന്റെ വീരപുരുഷലക്ഷണങ്ങളെയും ഗംഭീരപ്രകൃതിയേയും കൌണ്ട് മാർപ്യൂഫ് കണ്ടു മനസ്സിലാക്കി. ഗവണ്ണർ ആ ബാലകനെ ആദരിക്കുകയും സ്നേഹിക്കുകയുംചെയ്തു. നെപ്പോളിയനെ മാതാവു് ആറുവയസ്സായപ്പോൾ പാഠശാലയിലേയ്ക്കു അയച്ചു. സബ്രഹ്മചാരികളുടെ കൂട്ടത്തിൽനിന്നു വേർപിരിഞ്ഞു് ഏകാന്തസ്ഥിതിയെ മാത്രം ആഗ്രഹിക്കുന്ന നെപ്പോളിയന്നു് വായിക്കാനും പഠിക്കാനും ധാരാളം സൌകര്യം കിട്ടിയിരുന്നു. അതേപാഠശാലയിൽ പഠിച്ചിരുന്ന ഒരു ബാലികയായിരുന്നു നെപ്പോളിയന്റെ വിട്ടുപിരിയാത്ത ചങ്ങാതി. ഏകാന്തവാസപ്രിയനാണെങ്കിലും ആ ബാലികയോടുകൂടി കളിക്കുന്നതിലും ഒരുമിച്ചു വായിക്കുന്നതിലും നെപ്പോളിയന്നു് അപ്രിയം തോന്നിയിരുന്നില്ല. ബാലികയുടെ കൂട്ടാളിയായ നെപ്പോളിയനെ സതീർത്ഥ്യന്മാർ പരിഹസിച്ചു. “മലകളിളകിലും മഹാജനാനാം മനമിളകാ, ചപലോക്തി കേൾക്കിലും” എന്നുള്ള ദൃഢനിശ്ചയത്തോടുകൂടിയ നെപ്പോളിയൻ സതീർത്ഥ്യന്മാരുടെ പരിഹാസത്തെ ലവലേശം വകവെച്ചില്ല. എന്നുമാത്രമല്ല അവരെ കല്ലെടുത്തെറിഞ്ഞും തരംകിട്ടുമ്പോൾ പ്രഹരിച്ചുംകൊണ്ടിരുന്നു. തന്നെ പരിഹസിക്കുന്നവരെയും ഉപദ്രവിക്കുന്നവരെയും നിർദ്ദയം മർദ്ദിക്കാനുള്ള പാടവം നെപ്പോളിയന്നു സ്വതസ്സിദ്ധമായിരുന്നു. പത്തുവയസ്സു പൂർത്തിയായപ്പോൾ നെപ്പോളിയനെ ഫ്രാൻസിൽ ബ്രിയൻ എന്ന സ്ഥലത്തിലുള്ള കലാശാലയിലേക്കു് അയക്കേണമെന്നു കൌണ്ട് മാർ പ്യൂഫ് ലതീതയോടു് ഉപദേശിച്ചു.

## നെപ്പോളിയന്റെ കലാശാലാ പ്രവേശനം.

ലതീത നെപ്പോളിയനെ ഫ്രാൻസിലേക്കയയ്ക്കുവാൻ തീർച്ചപ്പെടുത്തി. അമ്മയുടേയും മകന്റെയും വിയോഗം രണ്ടു

പേക്ഷം വ്യസനകരമായിരുന്നു. പത്തുവയസ്സുമാത്രം പ്രായം ചെന്നിട്ടുള്ള പുത്രനെ വിട്ടുപിരിയുന്നതിലും അന്യരാജ്യത്തിലേക്കയയ്ക്കുന്നതിലും മാതാവിന്ന് ഇഷ്ടമുണ്ടായിരുന്നില്ലെങ്കിലും തന്റെ മക്കളുടെ ഭാവിശ്രേയസ്സ മുഴുവനും കാലോചിതമായ വിദ്യാഭ്യാസത്തിലാണു സ്ഥിതി ചെയ്യുന്നത് എന്നുള്ള സുബോധം ഉണ്ടായിരുന്നതുകൊണ്ടു പുത്രനെ വേർപിരിഞ്ഞിരിക്കാൻ ലതീതക്കു ധൈര്യമുണ്ടായി. നെപ്പോളിയൻ പ്രയൻ സർവ്വകലാശാലയിൽ പ്രവേശിച്ചപ്പോൾ അവന്നു പരന്ത്രീസുഭാഷ കട്ടും നിശ്ചയമുണ്ടായിരുന്നില്ല. ഇത്താല്യഭാഷ മാത്രമേ നിശ്ചയമുണ്ടായിരുന്നുള്ളു. തന്മൂലം ആദ്യകാലങ്ങളിൽ നെപ്പോളിയൻ സബ്രഹ്മചാരികളുടെ ഇടയിൽ കുറെ കഷ്ടത അനുഭവിക്കേണ്ടിവന്നു. ആ സർവ്വകലാശാലയിൽ പഠിച്ചിരുന്ന വിദ്യാർത്ഥികളിൽ മിക്കപേരും ധനികന്മാരും പ്രഭുകുഡുംബങ്ങളിൽ ചേർന്നവരും പരന്ത്രീസുകാരും ആയിരുന്നു. അവർ, ഇത്താല്യ ഭാഷ സംസാരിക്കുന്നവനും പിടിച്ചടക്കപ്പെട്ട കൊർസിക്കാദേശക്കാരനും നിർദ്ധനനും ആയ നെപ്പോളിയനെ നിസ്സാരനാക്കി ഗണിച്ചതേയുള്ളു. നെപ്പോളിയന്നു വസ്ത്രധാരണത്തിലുണ്ടായിരുന്ന ആഡംബരരാഹിത്യം ധനികന്മാരായ വിദ്യാർത്ഥികൾക്കു പരിഹാസകാരണമായിത്തീർന്നു. പരപരിഹാസത്തെ വിലവയ്ക്കുന്നവനല്ലായിരുന്നു നമ്മുടെ ചരിത്രനായകൻ. ഫ്രാൻസുരാജ്യക്കാരായ വിദ്യാർത്ഥികളുടെ പരിഹാസം നെപ്പോളിയന്റെ ഹൃദയഗഹ്വരത്തിൽ അങ്കുരിച്ചിരുന്ന പരന്ത്രീസുരാജ്യക്കാരോടുള്ള വൈരത്തെ ശാഖോപശാഖകളായി വൎദ്ധിപ്പിക്കയാണു ചെയ്തത്. ധനികന്മാർ ദരിദ്രന്മാരുടെ നേരെ പ്രദർശിപ്പിച്ച പുച്ഛരസത്തെയും അപമര്യാദകളേയും പറ്റി നെപ്പോളിയൻ വിചിന്തനം ചെയ്തുകൊണ്ടാണു പ്രയൻ കലാശാലയിൽ കഴിച്ചുകൂട്ടിയത്. മുപ്പതു സംവത്സരങ്ങൾക്കു പിന്നീടു നെപ്പോളിയൻ സിംഹാസനാധിരൂഢനായ സമയം "നാം ഗുണങ്ങളെയാണു വിലവെക്കുന്നത്. കുലത്തെയല്ല" എന്നു പറഞ്ഞതു പ്രഭുക്കന്മാർ കുലമഹിമയെ അടിസ്ഥാ

നമമാക്കി അധികാരം നടിക്കുന്നതു കണ്ടിട്ടായിരുന്നു. കലാശാലയിൽ ഇതരവിദ്യാൎത്ഥികൾ പന്തുകളിച്ചും പരപരിഹാസം ചെയ്തും കാലയാപനം ചെയ്തുകൊണ്ടിരുന്ന സമയം നെപ്പോളിയൻ പുസ്തകവും കയ്യുമായി വിജനസ്ഥലങ്ങളിൽ ഇരുന്നു വായിച്ചുകൊണ്ടിരുന്നു. ഭൂഗോളപടങ്ങളെ നോക്കുന്നതിലും ഓരോ രാജ്യങ്ങളുടെ കിടപ്പിനേയും ഭരണരീതികളേയും കൂലങ്കഷമായി പൎയ്യാലോചന ചെയ്യുന്നതിലും നെപ്പോളിയന്നു് ഒരുകാലത്തും മുഷിച്ചൽ തോന്നിയിരുന്നില്ല. ഗണിതശാസ്ത്രത്തിൽ അദ്ദേഹത്തിന്നു് അപാരമായ സാമൎത്ഥ്യം ഉണ്ടായിരുന്നു. ചരിത്രങ്ങളിലും അങ്ങിനെതന്നെയായിരുന്നു സൎവ്വഗുണങ്ങളും തികഞ്ഞ ഒരുവിദ്യാൎത്ഥിയുടെനിലയിൽ നെപ്പോളിയൻ പ്രധാനാദ്ധ്യാപകന്മാരുടെ അവ്യാജമായ പ്രീതിയെ സമ്പാദിച്ചു. അതോടുകൂടി അവൻ സതീൎത്ഥ്യന്മാരുടെ പരിഹാസഗൎഭങ്ങളായ നോട്ടങ്ങളെ തൃണീകരിക്കാൻ പഠിക്കുകയുംചെയ്തു ഹോമർതുടങ്ങിയുള്ള കവിസാൎവ്വഭൌമന്മാർ എഴുതീട്ടുള്ള വീരചരിത്രങ്ങളെ വായിക്കുന്നതു് നെപ്പോളിയന്നു ബഹുരസകരമായിരുന്നു. "അമ്മേ! കത്തികൊണ്ടും വീരചരിത്രപാരായണംകൊണ്ടും ഞാൻ ഒരുകാലം രാജ്യംഭരിക്കാൻ പ്രാപ്തനായിത്തീരും" എന്നു നെപ്പോളിയൻ തന്റെ 'മാതാവിന്നു് ഒരിക്കൽ ഒരു കത്തെഴുതിയിരുന്നു. ധാരണാശക്തിയും ബുദ്ധികൂൎമ്മതയും അസാമാന്യമായി കൂടികൊണ്ടിരുന്ന നെപ്പോളിയന്റെ മനസ്സിന്നു് അസാദ്ധ്യമായ കാൎയ്യങ്ങൾ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. സബ്രഹ്മചാരികളുടെ സംസൎഗ്ഗത്തെ കഴിയുന്നേടത്തോളം കുറച്ചുവെച്ചുകൊണ്ടാണു് നെപ്പോളിയൻ കാലക്ഷേപം ചെയ്തുവന്നതു്. ഒഴിവുള്ള സമയങ്ങളിലെല്ലാം പാഠപുസ്തകങ്ങളല്ലാത്ത ഇതരപുസ്തകങ്ങളെ വായിച്ചുകൊണ്ടുതന്നെകാലംപോക്കി. കലാശാലയിലെ അദ്ധ്യാപകന്മാരുടെ ഹൃദയത്തിൽ തന്റെ നേരെ സ്നേഹബഹുമാനങ്ങളേയും വിദ്യാൎത്ഥികളുടെ ഹൃദയത്തിൽ തന്റെ നേരെ ഭയഭക്തികളേയും നെപ്പോളിയൻ നട്ടു

വളൎത്തി. ഉദ്ദേശിച്ച കാൎയ്യങ്ങളെ കൊണ്ടുനടത്താനുള്ള മനോദാൎഢ്യവും പ്രതിബന്ധങ്ങളെ അലക്ഷ്യമാക്കിത്തള്ളിക്കളയുവാനുള്ള ധീരതയും അദ്ദേഹത്തിന്റെ സഹജഗുണങ്ങളായിരുന്നു. കലാശാലയിൽ പഠിക്കുന്ന എല്ലാം വിദ്യാൎത്ഥികൾക്കും ഒരു തുണ്ടു നിലം നീക്കിക്കൊടുക്കുന്നതു ആ കലാശാലയിലെ ഒരു നിയമമായിരുന്നു. അവനവന്നു വീതിച്ചുകിട്ടുന്ന നിലത്തുണ്ടുകളെ അവനവന്റെ സാമൎത്ഥ്യംപോലെ ഫലവത്താക്കിത്തീൎക്കുവാനുള്ള സൌകൎയ്യങ്ങളും വിദ്യാൎത്ഥികൾക്ക് നൽകപ്പെട്ടിരുന്നു. എന്നാൽ വിദ്യാൎത്ഥികളിൽ മിക്കപേരും അവരവൎക്കു ലഭിച്ചിരുന്ന നിലക്കഷണങ്ങളെ തരിശായി വിടുകയായിരുന്നു ചെയ്തിരുന്നത്. നെപ്പോളിയനാകട്ടെ, കൈക്കോട്ടും കയ്യുമായി തന്റെ ഭൂമിയിൽ എപ്പോഴും വേലചെയ്തുകൊണ്ടിരുന്നു. അധികസംവത്സരം കഴിയുംമുമ്പെ നെപ്പോളിയന്റെ ഭൂമി ഹൃദ്യമായ ഒരു ഉദ്യാനമായിത്തീൎന്നു. ഭൂമിക്കുചുററും അദ്ദേഹം വേലികെട്ടി. അതൃത്തികളിലെല്ലാം വലിയ വൃക്ഷങ്ങളെ വെച്ചുപിടിപ്പിച്ചു. ഉദ്യാനമദ്ധ്യത്തിൽ ഒരു ചെറിയ മണ്ഡപം പണിയിച്ചു. ആ മണ്ഡപമദ്ധ്യത്തിൽ ഇരുന്നു പുസ്തകപാരായണം ചെയ്തുകൊണ്ടിരുന്ന നമ്മുടെ വിദ്യാൎത്ഥിയെ കണ്ടാൽ അവൻ സ്വഭുജബലപരാക്രമത്താൽ രാജ്യം പിടിച്ചടക്കി ചെങ്കോൽ ചെലുത്തുവാൻ മതിയായ ത്രാണിയും വിദ്യയും ഉള്ള ഒരു ധീരപുരുഷനാകുന്നുവെന്നു ഏവനുംതോന്നിപ്പോകും

<u>നെപ്പോളിയന്റെ മതം.</u>

"കയ്യൂക്കുള്ളവൻ കാൎയ്യക്കാരൻ" എന്നുള്ള മതമായിരുന്നു അക്കാലത്തിലെ നിയമം. രക്തപ്രവാഹത്താൽ ജനങ്ങളുടെ സ്വാതന്ത്ര്യത്തെ ഇല്ലായ്മചെയ്തു കൊള്ളയും കവൎച്ചയുമായി കാലം നയിക്കുന്നതു് അക്കാലത്തു് ഒരു സമ്പ്രദായമായിരുന്നു. ഈശ്വരവിചാരം പ്രയൻകലാശാലയിൽതന്നെ ദുൎല്ലഭമായിട്ടാണ് കണ്ടുവന്നതു്. പ്രസിദ്ധയോദ്ധാവായിത്തീരുവാനും

രാജ്യതന്ത്രങ്ങളെ ഗ്രഹിക്കുവാനും ഉള്ള വിഷയങ്ങളായിരുന്നു പാഠശാലയിലെ വിദ്യാഭ്യാസപരിപാടി. നിരീശ്വരമതം വെരുന്നിപ്പിടിച്ചു ലക്ഷോപലക്ഷം ശാഖകളോടുകൂടി നാനാദിക്കുകളിലും വ്യാപിച്ചു പടൎന്നു പിടിച്ചിരുന്നു. നിരീശ്വരവാദികളായ വാൽട്ടിയർ, റോസോ മുതലായ ഗ്രന്ഥകാരന്മാരുടെ പുസ്തകങ്ങൾ ക്രിസ്തുമതത്തെ ദൂഷിക്കുകയും യേശുക്രിസ്തുവിന്റെ കഥ മുഴുവനും കെട്ടുകഥയാണെന്ന് ആക്ഷേപിക്കുകയും ചെയ്തു. ഏവംവിധങ്ങളായ പരിതഃസ്ഥിതികളുടെ കേന്ദ്രസ്ഥാനത്തിൽ വൎത്തിച്ചിരുന്ന കലാശാലയിലെ വിദ്യാൎത്ഥികളിൽ അധികംപേരും നിരീശ്വരമതക്കാരായി പരിണമിച്ചതിൽ ആശ്ചൎയ്യപ്പെടുവാനില്ല. നെപ്പോളിയൻ ഈശ്വരവിചാരവും മതനിഷ്ഠയും ഉള്ളവനായിത്തീൎന്നതിനാലാണ് ആശ്ചൎയ്യപ്പെടാനുള്ളത്. ദൈവമഹിമയെ പാടിക്കൊണ്ടിപ്പിച്ചും "സത്യം വദ ധൎമ്മം ചര"എന്നുള്ള അനുഷ്ഠാനത്തെപ്പറ്റി കൂടെക്കൂടെ ഉപന്യസിച്ചും ലതീത തന്റെ മകനെ വളൎത്തിപ്പോന്നതുകൊണ്ടായിരുന്നു നെപ്പോളിയനെ കലാശാലയിലെ നിരീശ്വരമതഭ്രാന്തു ബാധിക്കാതിരുന്നത്.

സമരസാമൎത്ഥ്യം.

നെപ്പോളിയൻ ഒരു പ്രസിദ്ധയോദ്ധാവായിത്തീരുമെന്നുള്ള ലക്ഷണങ്ങൾ വിദ്യാൎത്ഥിയായിരിക്കുന്നകാലത്തുതന്നെ ദൃഷ്ടാന്തപ്പെട്ടുതുടങ്ങി. ശിശിരകാലങ്ങളിൽ ഐറോപ്യരാജ്യങ്ങളിലുള്ള ഹിമപ്രവാഹത്തിന്റെ അസഹ്യത സുപ്രസിദ്ധമാണല്ലൊ. ഹിമക്കട്ടകൾ ഗൃഹബഹിൎഭാഗങ്ങളിൽ കുമ്പലായി കൂടിക്കൊണ്ടിരിക്കും. ജനങ്ങൾ പുറത്തിറങ്ങി സഞ്ചരിക്കുന്നതുതന്നെ ദുൎല്ലഭമായിരിക്കും. ബാലന്മാരുടെ വിനോദങ്ങൾ മുഴുവനും ഗൃഹാന്തൎഭാഗങ്ങളിൽ അടങ്ങിയിരിക്കുകയേ ഉള്ളു. എന്നാൽ നമ്മുടെ നെപ്പോളിയനു ഹിമക്കട്ടകൾ ലീലാദുൎഗ്ഗനിൎമ്മാണത്തിന്ന് ഉപയുക്തമായ പണിക്കോപ്പുകളായി പരിണമിച്ചതേയുള്ളു. സഹപാഠികൾ കലാശാലാങ്കണത്തിൽ അഗ്നി

കണ്ഡങ്ങളുടെ പുരോഭാഗത്തിൽ ഇരുന്നു് ഇളംവെയിലേറ്റുകൊണ്ടിരിക്കുമ്പോൾ നെപ്പോളിയൻ പുറത്തിറങ്ങി ഹിമക്കട്ടകളെ എടുത്തു് ഉരുട്ടി ഇഷ്ടികപോലെയുണ്ടാക്കി ദുർഗ്ഗങ്ങളും, കൂടാരങ്ങളും, കുതിരപ്പന്തികളും, പീരങ്കിക്കൊട്ടിടവും നിർമ്മിച്ചുകൊണ്ടിരിക്കും. വിനോദമാണെങ്കിലും, ദുർഗ്ഗനിർമ്മാണത്തിൽ നെപ്പോളിയൻ പ്രയോഗിച്ചിരുന്ന കരകൌശലങ്ങളെയും ചാതുര്യങ്ങളേയും കണ്ടാനന്ദിക്കാനും അത്ഭുതപ്പെടുവാനും വിദ്യാർത്ഥികൾമാത്രമല്ല അനവധി അദ്ധ്യാപകന്മാരും പൌരപ്രമാണികളും വന്നുകൂടാറുണ്ടായിരുന്നു. തന്നെ ഒരു കാലത്തു പരിഹസിച്ചിരുന്ന വിദ്യാർത്ഥികളെ മുഴുവനും നെപ്പോളിയൻ സ്വാധീനപ്പെടുത്തിയെന്നു മാത്രമല്ല അവരുടെ നേതൃത്വം വഹിക്കുകയുംകൂടി ചെയ്തു. വിദ്യാർത്ഥികളെ രണ്ടുകക്ഷികളായി പിരിച്ചു വിനോദയുദ്ധം കൊണ്ടാടുവാനും സൈന്യാധിപത്യം വഹിച്ചു ലീലാഭടന്മാരെ ആജ്ഞാപിക്കുന്നതിലുംനെപ്പോളിയൻ വാചാമഗോചരമായ യുദ്ധനൈപുണ്യം പ്രദർശിപ്പിച്ചു നെപ്പോളിയൻ നായകത്വം വഹിച്ചിരുന്ന കക്ഷി എപ്പോഴും വിനോദസമരങ്ങളിൽ ജയംപ്രാപിക്കുക പതിവായിരുന്നു. സൈന്യനായകൻെറ ആജ്ഞകളെ ലംഘനം ചെയ്യുന്നവരെ ശിക്ഷിക്കുന്നതിൽ നമ്മുടെ ബാലസൈന്യനായകൻ ഉദാസീനത കാണിച്ചില്ല. ആജ്ഞാലംഘനം ചെയ്ത ഒരു വിദ്യാർത്ഥിയെ നെപ്പോളിയൻ പ്രഹരിക്കുകയും ആ പ്രഹരത്തിൻെറ മറു ശാശ്വതമായ ഒരു ചിഹ്നമായി ആ വിദ്യാർത്ഥിയുടെ ദേഹത്തിൽ സ്ഥലംപിടിക്കുകയും ചെയ്തു. നെപ്പോളിയൻ രാജ്യാധിപതിയായി വാഴുന്നകാലത്തു് അദ്ദേഹത്തിൻെറ മുമ്പാകെ ആജ്ഞാലംഘനം ചെയ്തവനും മറുവേററവനും ആയ ഈ വിദ്യാർത്ഥി ദാരിദ്ര്യപീഡിതനായി ചെല്ലുകയുണ്ടായി. ദ്വാരപാലകന്മാർ അയാളെ രാജസന്നിധിയിൽ കടത്തിവിട്ടില്ല. "ഞാനും നിങ്ങളുടെ രാജാവും സഹപാഠികളായിരുന്നുവെന്നും അന്നു് അദ്ദേഹം എന്നെ പ്രഹരിച്ചതിൻെറ പാടു് എൻെറ ദേഹത്തിൽ

ഇന്നും കിടപ്പുണ്ടെന്നും" അയാൾ പറഞ്ഞപ്പോൾ ദ്വാരപാലകന്മാർ അയാളെ രാജസന്നിധിയിൽ കൊണ്ടുചെല്ലുകയും നെപ്പോളിയൻ തന്റെ പഴയ സ്നേഹിതനെ ബഹുമാനിച്ച് അയാളുടെ ദാരിദ്ര്യത്തിന്നു പരിഹാരം ചെയ്കയുംചെയ്തുവെന്നു ജനങ്ങൾ പറയുന്നുണ്ട്. കലാശാലയിലെ വിദ്യാൎത്ഥികളെല്ലാവരുംകൂടി ഒരിക്കൽ ഒരു നാടകം അഭിനയിക്കുകയുണ്ടായി. നാടകം കാണ്മാൻ ഒരു യുവതിയും ആഗതയായി. യുവാക്കന്മാരുടെ ഇടയിൽ ഒരു യുവതിയെ കടത്തിവിടുന്നതു ശരിയല്ലെന്നു നെപ്പോളിയൻ വാദിക്കുകയും നാടകം കാണ്മാൻ അനുവദിക്കാതെ ആ യുവതിയെ പറഞ്ഞയക്കുകയും ചെയ്തു. നെപ്പോളിയന്റെ വിചാരങ്ങൾക്കു വിപരീതമായി പ്രവൎത്തിക്കാൻ അദ്ദേഹം ആരേയും അനുവദിച്ചിരുന്നില്ല. കലാശാല ഒഴിവുള്ള കാലങ്ങളിൽ അദ്ദേഹം കോർസിക്കയിലേക്കു പോവുക പതിവായിരുന്നു. മാതാവോടുകൂടി താമസിക്കാൻ അത്യാസക്തനായി ചെല്ലുന്ന ബാലനെ ലതിഗ സ്നേഹപുരസ്സരം ലാളിക്കുകയും കോർസിക്കയിൽ നടന്നിരുന്ന യുദ്ധകോലാഹലങ്ങളെ കഥാരൂപമായിപ്പറഞ്ഞു മകനെ ആനന്ദിപ്പിക്കുകയും ചെയ്തിരുന്നു. ജനറൽപയോളിയുടെ ധീരതയേയും യുദ്ധക്കളത്തിൽനിന്നു പിൻതിരിയാതെ പോരാടുവാനുള്ള സാമൎത്ഥ്യത്തേയുംപററി പറഞ്ഞുകേട്ടപ്പോൾ നെപ്പോളിയൻ ആ വീരയോദ്ധാവിനെ ത്രിവിധകരണങ്ങളാലും ബഹുമാനിച്ചു. ജനറൽപയോളിയുടെ നേരെ നെപ്പോളിയന്നുണ്ടായിരുന്ന ബഹുമാനം എത്രകണ്ടുണ്ടെന്നു പരിക്ഷിപ്പാൻവേണ്ടി ഒരുദിവസം കലാശാലയിൽകൂടിയ സമ്മേളനത്തിൽവെച്ച് ഒരു അദ്ധ്യാപകൻ പയോളിയെ കുറെ അധിക്ഷേപമായി സംസാരിച്ചു. ഇതുകേട്ടപ്പോൾ നെപ്പോളിയന്റെ മുഖം കോപകലുഷിതമായി. അദ്ദേഹം എഴുനീററ് അദ്ധ്യാപകനെ നോക്കി:— "അങ്ങുന്നേ! പയോളി ഒരു മഹാശ്രേഷ്ഠപുരുഷനാകുന്നു. അദ്ദേഹത്തെപ്പോലെ സ്വരാജ്യഭക്തിയുള്ള മറെറാരു പുമാൻ ലോകത്തിൽ ഇ

ല്ലെന്നു ഞാൻ ഖണ്ഡിതമായി പറയാം. ഫ്രാൻസുരാജ്യത്തിന്നു കീഴടങ്ങിയിരിക്കാൻ എന്റെ പിതാവു സമ്മതിച്ചതിൽ എനിക്ക് അദ്ദേഹത്തിന്റെനേരെ വെറുപ്പുതോന്നുന്നു. എന്റെ അച്ഛന്റെ സ്വരാജ്യക്കൂറവിനെ ഞാൻ അപലപിക്കുകയേ ചെയ്കയുള്ളൂ. എന്നാൽ പയോളിയുടെ സ്വരാജ്യസ്നേഹത്തേയും ധീരതയേയുംപററി വല്ലവരും ധൃഷ്ട്യപ്രലാപം ചെയ്യുന്നതായാൽ ഞാൻ കേട്ടുകൊണ്ടിരിക്കുകയില്ല" എന്നുപറഞ്ഞു. നെപ്പോളിയന്റെ ഹൃദയാന്തർഭാഗത്തിൽനിന്നു പുറപ്പെട്ട ഈ ഗംഭീരവാക്കുകളെ കേട്ടപ്പോൾ അദ്ധ്യാപകന്നു ആ വിദ്യാൎത്ഥിയുടെനേരെ തോന്നിയിരുന്ന ബഹുമാനം ദശഗുണിതം വൎദ്ധിച്ചു. ഒരിക്കൽ കോർസിക്കയിൽവെച്ചു ജനറൽപയോളി നെപ്പോളിയനെ കാണുകയുണ്ടായി. അന്നു് അദ്ദേഹം നെപ്പോളിയനെ "ഈ യുവാവു ലോകവിശ്രുതനായ ഒരു യോദ്ധാവായിതീരും. ഇവനെ ഗൎഭത്തിൽവഹിച്ച ലതീതയെപ്പോലെയുള്ള ഭാഗ്യവതികൾ ലോകത്തിൽ തുലോം കുറവായിട്ടെ ഉണ്ടാവുകയുള്ളു. കോർസിക്കാദ്വീപിന്റെ ഭാഗ്യോദയമായ ഈ കുട്ടി വളരെകാലം ജീവിച്ചിരിക്കട്ടെ" എന്നു അനുഗ്രഹിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു.

## ആസ്ത്രിയാചക്രവൎത്തിയുടെ ആലോചന.

നെപ്പോളിയന്റെ സഹപാഠിയായി ബിച്ചഗ്രൂ എന്നു പേരായ ഒരു വീരപുരുഷൻ വായിച്ചുകൊണ്ടിരുന്നു. ഹോളണ്ടു രാജ്യത്തെ പിടിച്ചടക്കിയ ഈ വീരപുരുഷൻ വിദ്യാൎത്ഥിയായിരിക്കുമ്പോൾ നെപ്പോളിയന്റെ ബുദ്ധിക്കൂൎമ്മതയേയും ഗണിതശാസ്ത്രത്തിലുണ്ടായിരുന്ന അപാരപാണ്ഡിത്യത്തെയുംപററി പ്രശംസിക്കുക പതിവായിരുന്നു. നെപ്പോളിയന്റെ ബുദ്ധിസാമൎത്ഥ്യവും കൃത്യനിഷ്ഠയും ഫ്രാൻസിലുള്ള പ്രഭുക്കന്മാരുടെ ഇടയിൽ നിത്യശാനമായി സ്ഥാനംപിടിച്ചുതുടങ്ങി. അദ്ദേഹത്തിന്റെ മൈത്രിയെ കാംക്ഷിക്കുന്നവരുടെ എണ്ണവും വണ്ണവും കാലക്രമേണ വൎദ്ധിച്ചു. ബ്രിയൻകലാശാലയിലുള്ള വി

ദ്യാൎത്ഥികൾ രണ്ടുസംഘങ്ങളായിരുന്നു. പ്രായം മുതിൎന്നവരുടെ സംഘം ഒരുവക. ചെറുപ്രായക്കാർ മറ്റൊരുവക. ചെറുപ്രായക്കാരുടെ നേതൃത്വം വഹിക്കുന്നതും അവരെ പരിപാലിക്കുന്നതും താനാണെന്നുള്ള ഭാവത്തിൽ ആയിരുന്നു നെപ്പോളിയന്റെ സ്ഥിതി. നെപ്പോളിയന്റെ സംഘക്കാരുമായി വല്ല വഴക്കുണ്ടാക്കിയാലൊ, ചെറുപ്രായക്കാരെ പ്രായംമുതിൎന്നവർ ഉപദ്രവിച്ചാലൊ, അതിന്റെ മറുകൈ പ്രവൎത്തിക്കാൻ നെപ്പോളിയൻ സൎവ്വദാ സന്നദ്ധനായിരുന്നു. നമ്മുടെ ചരിത്രനായകൻ വല്ലതും ഉദ്ദേശിച്ചിരുന്നുവെങ്കിൽ, ആ ഉദ്ദേശത്തെ എത്ര ഭഗീരഥപ്രയത്നം ചെയ്തിട്ടെങ്കിലും നിറവേറ്റാതിരിക്കുകയില്ലെന്നുള്ള ബോദ്ധ്യം, സാമാന്യമായി വിദ്യാൎത്ഥികളുടേയും അദ്ധ്യാപകന്മാരുടേയും ഹൃദയങ്ങളിൽ സ്ഥലംപിടിച്ചു. നെപ്പോളിയന്റെ ഈവക ഗുണവൈശിഷ്ട്യങ്ങൾ കൎണ്ണാകൎണ്ണികയാ ആസ്ത്രിയാചക്രവൎത്തിയുടെ ശ്രോത്രപഥത്തിൽ എത്തി. ആസ്ത്രിയാചക്രവൎത്തി തന്റെ പുത്രിയെ നെപ്പോളിയനു കല്യാണം ചെയ്തുകൊടുക്കുവാൻ ആഗ്രഹിക്കുന്നുണ്ടെന്നുള്ള വൎത്തമാനം നെപ്പോളിയന്റെ കൎണ്ണരന്ധ്രങ്ങളിൽ പ്രവേശിക്കാതിരുന്നില്ല. നെപ്പോളിയന്റെ കുലഗോത്രങ്ങളുടെ ശുദ്ധിയെ വിചാരിച്ചറിവാൻ ആസ്ത്രിയാചക്രവൎത്തി പലരേയും ഏൎപ്പെടുത്തിട്ടുണ്ടായിരുന്നു. ചക്രവൎത്തിയുടെ കാൎയ്യസ്ഥന്മാരിൽ ഒരുത്തൻ തന്റെ വംശപാരമ്പൎയ്യപ്പട്ടികയെ അന്വേഷിക്കുന്നുണ്ടെന്നറിഞ്ഞപ്പോൾ നെപ്പോളിയൻ പറഞ്ഞതു് ഇപ്രകാരമായിരുന്നു. "ഇത്താല്യരാജ്യത്തെ ഭരിക്കുന്ന ഭൂപാലകുലത്തിൽ ഞാൻ ജനിച്ചുവെന്നു വരാമെങ്കിൽതന്നെ, അതിനേക്കാൾ, സത്യധൎമ്മാദികളെ വേണ്ടുംവണ്ണം പരിപാലിച്ചുകൊണ്ടു ജീവിതംനയിക്കുന്ന ഒരു സാമാന്യന്റെ കുലത്തിൽ ഞാൻ ജനിച്ചുവെന്നു വരുന്നതാണു് എനിക്കു് അധികം ഇഷ്ടവും അഭിമാനജനകവും ആയ പദവി. എന്റെ ശ്രേയസ്സും ഗൌരവവും എന്നിൽനിന്നുതന്നെ ഉണ്ടായാൽമതി. ഫ്രാൻസുരാജ്യക്കാർക്കാ

നം ചെയ്യുന്ന ബിരുദുകളേയും സമ്മാനങ്ങളേയും സ്വീകരിച്ചു തന്മൂലം കീൎത്തിസമ്പാദിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല." എവംവിധങ്ങളായ വചനങ്ങൾ ശ്രോതൃജനങ്ങളുടെ ഹൃദയപുടങ്ങളിൽ നെപ്പോളിയന്റെനേരെ വാത്സല്യത്തേയും ബഹുമാനത്തേയും അങ്കുരിപ്പിച്ചു.

പാരീസ് കലാശാലാപ്രവേശനം.

പ്രയൻകലാശാലയിൽ പഠിപ്പു മതിയാക്കി നെപ്പോളിയൻ പാരീസ് സൎവ്വകലാശാലയിൽ പ്രവേശിച്ചപ്പോൾ പതിനഞ്ചുവയസ്സു പൂൎത്തിയായിരുന്നതേയുള്ളു. ഫ്രാൻസുരാജ്യത്തിലുള്ള പന്ത്രണ്ട് ഉപകലാശാലകളിൽനിന്നു പ്രതിസംവത്സരം മുമ്മൂന്നുവിദ്യാൎത്ഥികളെ തിരഞ്ഞെടുത്തയക്കാറുണ്ട്. പഠിപ്പുകൊണ്ടും സ്വഭാവംകൊണ്ടും പ്രധാനാദ്ധ്യാപകന്മാരുടെ പ്രീതിക്കും തൃപ്തിക്കും പാത്രീഭൂതന്മാരായ വിദ്യാൎത്ഥികളല്ലാതെ മററു വിദ്യാൎത്ഥികൾ ഈ തിരഞ്ഞെടുപ്പിൽ ഉൾപ്പെടുകയില്ല. അന്നു പ്രയൻകലാശാലയിൽനിന്ന് പാരീസ് കലാശാലാപ്രവേശനത്തിന്നു അൎഹന്മാരായി തിരഞ്ഞെടുക്കപ്പെട്ടകൂട്ടത്തിൽ നമ്മുടെ നെപ്പോളിയനും പെട്ടിട്ടുണ്ടായിരുന്നു. നെപ്പോളിയനെ തിരഞ്ഞെടുത്തതിനെപ്പററി ഫ്രാൻസ് യുദ്ധമന്ത്രി എഴുതിവെച്ചിട്ടുള്ള സ്തുതിപത്രം താഴെ ചേൎക്കുന്നു.

"സക്കാർചിലവിന്മേൽ വിദ്യാഭ്യാസം നല്കപ്പെടേണ്ട വിദ്യാൎത്ഥികളിൽ ഒരുവൻ നെപ്പോളിയനാണെന്നു പറയുന്നതിൽ എനിക്കു പ്രത്യേകം കൃതാൎത്ഥതയുണ്ട്. സൈന്യവകുപ്പിൽ ഒരു വീരയോദ്ധാവായി ചേരുന്നതിന്നും നെപ്പോളിയൻ യോഗ്യനായിട്ടാണു കാണപ്പെടുന്നതു്. 1769 ആഗസ്റ്റ്മാസം 15-ാംനു-യാണ് ഈ വിദ്യാൎത്ഥിയുടെ ജനനം. അഞ്ചടി ആറു അംഗുലം പൊക്കമുള്ള ഈ വിദ്യാൎത്ഥി നല്ല കായബലമുള്ളവനും നെഞ്ഞൂക്കുള്ളവനും ആണ്. പ്രശംസനീയങ്ങളായ ഗുണങ്ങൾ മിക്കതും തികഞ്ഞ ഈ യുവാവിന്നു ഗണിതശാസ്ത്രത്തിലും ഭൂഗോളശാസ്ത്രത്തിലും അതിയായ പരിചയം സി

ധിച്ചിട്ടുണ്ട്. ലത്തിൻഭാഷയിലുള്ള വ്യുല്പത്തിയും കുറവല്ല. സൎക്കാർ ചിലവിന്മേൽ പഠിക്കാനുള്ള സകല യോഗ്യതകളും ഈ യുവാവിൽ പൂൎത്തിയായി കാണുന്നുണ്ട്."

പ്രയൻകലാശാലയിലെ അദ്ധ്യാപകന്മാർ നെപ്പോളിയന്നു കൊടുത്ത അനുമോദനപത്രങ്ങളും യുദ്ധമന്ത്രിയുടെ അഭിപ്രായങ്ങളോടുകൂടി യോജിച്ചവയായിരുന്നു. പാരീസ് കലാശാലയിൽ നെപ്പോളിയൻ പ്രവേശിച്ചപ്പോൾ കോർസിക്കാദ്വീപിലെ നിവാസികളെല്ലാം ആബാലവൃദ്ധം സന്തോഷിച്ചു. ആനന്ദത്തെ അകത്തടക്കാൻ കഴിയാതെ അശ്രുരൂപമായി പുറത്തൊഴിച്ചതു് വിധവയായ മാതാവായ ലതിത മാത്രമായിരുന്നു.

———:o:———

## അദ്ധ്യായം 2.

### നെപ്പോളിയന്റെ യൌവ്വനകാലം.

<u>പാരീസ് കലാശാല.</u>

പാരിസ് സൎവ്വകലാശാല വിദ്യാർത്ഥികളുടെ അഭിവൃദ്ധിയെക്കാൾ അവരുടെ സൌകൎയ്യങ്ങളെയാണ് പ്രധാനമായി ഗണിക്കപ്പെട്ടുവന്നിരുന്നതു്. വിദ്യാർത്ഥികൾക്ക് എല്ലാവൎക്കും പ്രത്യേകം പ്രത്യേകം മുറികളും കുതിരച്ചേവകരും ആയുധം തുടച്ചുനന്നാക്കാനുള്ള ഭൃത്യന്മാരും ഉണ്ടായിരുന്നു. അവരുടെ വിനോദത്തിന്നായി കലാശാലയിൽ പാട്ടുകച്ചേരികളും നാടകങ്ങളും നൎത്തനങ്ങളും ഇടവിടാതെ നടന്നുകൊണ്ടിരുന്നു ഷഡ്രസോപേതമായ ഭക്ഷ്യസാധനങ്ങളും രുചികരങ്ങളായ വിവിധഫലവൎഗ്ഗങ്ങളും യഥേഷ്ടം വിദ്യാർത്ഥികൾക്കു നൽകപ്പെട്ടിരുന്നു. അവൎക്കു കിടക്കാനുള്ള കിടക്കകളും ഉപധാനങ്ങളും കരടുകളഞ്ഞു മിനുസപ്പെടുത്തപ്പെട്ടിട്ടുള്ള പഞ്ഞികൊണ്ടുണ്ടാക്കപ്പെട്ടവയായിരുന്നു. യഥാർത്ഥത്തിൽ പാരീസ് കലാശാല

ം പേച്ച സമ്പൽപരിപൂർണ്ണമായ ഒരു ഭോഗശാലയായിരുന്നുവെന്നു പറയുന്നതിൽ ഒട്ടുംതന്നെ അവാസ്തവം ഇല്ല. അവിടെയുള്ള വിദ്യാർത്ഥികളാവട്ടെ, പച്ചക്കാമദേവനെപ്പോലെ അലങ്കരിച്ച ഡംഭാചാരികളായി നടക്കുന്ന പ്രഭുക്കന്മാരുടെ സന്തതികളായിരുന്നു. നെപ്പോളിയന്നു് ആ കലാശാലയിലെ കാര്യപരിപാടി ഒട്ടും പിടിച്ചില്ല. ഇഹലോകജീവിതം മനുഷ്യർക്കു് അനവധി കഷ്ടപ്പാടുകൾ അനുഭവിക്കാനുള്ളതാണു്. സുഖദുഃഖസമ്മിശ്രമല്ലാത്ത ജീവിതങ്ങൾ നന്നെ കുറയും. കലാശാലകളിൽ ചേർന്നു വിദ്യ അഭ്യസിക്കുന്നതു നിരന്തരസുഖത്തെ ഇച്ഛിച്ചിട്ടല്ല. കഷ്ടങ്ങളിൽപ്പെട്ടുമ്പോൾ ധൈര്യത്തോടുകൂടി അവയെ സഹിക്കുവാനും പരാശ്രയംകൂടാതെ അവനവന്റെ കാര്യങ്ങളെ പാടുള്ളേടത്തോളം അവനവൻതന്നെ നിർവ്വഹിക്കാനുള്ള പാടവവും ധീരതയും ലഭിക്കുവാനും ആയിട്ടാണല്ലൊ മനുഷ്യർ കുട്ടികളെ വിദ്യ അഭ്യസിപ്പിക്കുന്നതു്. സൈന്യവകുപ്പിൽ ചേരുവാനുള്ളവർ പ്രത്യേകിച്ചു പരാശ്രയം കൂടാതെ ജീവിപ്പാൻ അഭ്യസിക്കേണ്ടതാകുന്നു. അനവധി പരിചാരകന്മാരും ആകന്നും ഭോജനവും പാദുകങ്ങൾ തുടച്ചുനന്നാക്കാൻ ഭൃത്യന്മാരും മററുസകല സൌകര്യങ്ങളുമായി ജീവിക്കുന്നവർ സ്വരാജ്യോന്നതിക്കുവേണ്ടപ്പെട്ട കൃത്യങ്ങളെ നിർവ്വഹിപ്പാൻ പ്രാപ്തരാകുന്നില്ല. യുദ്ധത്തിൽ വരാവുന്ന കഷ്ടതകളെ സഹിപ്പാൻ അവർക്കു ശക്തിയും ധൈര്യവും ഉണ്ടാവുകയില്ല. ഈവക സംഗതികളെല്ലാം നെപ്പോളിയൻ കൂലങ്കഷമായി പരിശോധിക്കുകയും പാരീസ് കലാശാലയിലെ വിദ്യാഭ്യാസരീതിയെ ഉടച്ചുവാർത്തു നന്നാക്കാത്തപക്ഷം ആ വിദ്യാഭ്യാസം വ്യർത്ഥമായി പരിണമിക്കുമെന്നു തീർച്ചയാക്കുകയും ചെയ്തു. വിദ്യാഭ്യാസമേലദ്ധ്യക്ഷന്മാർക്കു തന്റെ അഭിപ്രായങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു നെപ്പോളിയൻ ഊർജ്ജസ്വലമായ ഒരു ലേഖനം എഴുതിഅയച്ചു. സുഖങ്ങളെ അനുഭവിക്കാൻ പ്രത്യേകം ധീരതയും പഠിപ്പും ആവശ്യമില്ല. സുഖാനുഭൂതിക്കുള്ള

ആഗ്രഹം ഒരുവനു സഹജമായിട്ടുള്ളതാണു്. ദുഃഖം അനുഭവിക്കാനുള്ള സ്ഥൈര്യം വിദ്യാഭ്യാസംകൊണ്ടും സ്വാനുഭവംകൊണ്ടും ഉണ്ടാകേണ്ടതാണു്. നെപ്പോളിയന്റെ മനസ്സു് എല്ലാ കഷ്ടങ്ങളെയും ചാപല്യംകൂടാതെ അനുഭവിക്കുവാൻ ഒരുക്കമുള്ളതായിരുന്നു. ആഡംബരാസക്തന്മാരായ വിദ്യാർത്ഥികളുടെനേരെ നെപ്പോളിയനുണ്ടായിരുന്ന പരിഹാസം അയാളുടെ മുഖത്തിൽ എപ്പോഴും സ്ഫുരിച്ചുകൊണ്ടിരുന്നു. "സുഖിക്കുവിദ്യയില്ല, കോശമില്ലലസന്നു്" എന്നുള്ള പഴമൊഴിയെ ഒരു കാലത്തും വിസ്മരിക്കാതെതന്നെയായിരുന്നു നെപ്പോളിയന്റെ പ്രവൃത്തികൾ മുഴുവനും. ഏതാദൃശങ്ങളായ വിചാരങ്ങളെ മുദ്രാവാക്യങ്ങളായി കരുതി ജീവിതംനയിക്കുവാൻ ഒരുങ്ങിയിരുന്ന നമ്മുടെ ചരിത്രനായകനു പാരിസ്കലാശാലയെപ്പററി ഉണ്ടായ അഭിപ്രായം ഒട്ടും തെററല്ലായിരുന്നുവെന്നു് അനുഭവംകൊണ്ടറിയാവുന്നതായിരുന്നു.

വ്യർത്ഥവിനോദങ്ങൾ.

മാർസീസ് പട്ടണത്തിൽ അതികേമമായി നടന്നുകൊണ്ടിരുന്ന ഒരു ഉത്സവത്തിനു നെപ്പോളിയൻ പോയിരുന്നു. അവിടെ ആപാദചൂഡം ആഭരണങ്ങൾ അണിഞ്ഞ വനിതാരത്നങ്ങളും പുരുഷന്മാരും ധാരാളമായി കൂടിയിരുന്നു. അവരുടെ നർത്തനങ്ങളും ഗീതങ്ങളും നേരമ്പോക്കുകളുംകൊണ്ടു മാറെറാലികൊണ്ടിരുന്ന സദസ്സിൽ നെപ്പോളിയനെ കണ്ടപ്പോൾ അദ്ദേഹത്തിന്റെ ചില സ്നേഹിതന്മാർ "നിങ്ങളെന്താണു് ഈ വിനോദങ്ങളിലൊന്നും പങ്കുകൊള്ളാതിരിക്കുന്നതു്?" എന്നു ചോദിച്ചു. "സദ്വിഷയങ്ങളിലും സ്വരാജ്യോന്നതിക്കു വേണ്ടപ്പെട്ട വിഷയങ്ങളിലും പരിശ്രമിക്കാൻ സമയം പോരാതിരിക്കെ വ്യർത്ഥവിനോദങ്ങളിൽ എന്റെ സമയത്തെ ചിലവു ചെയ്യുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല" എന്നായിരുന്നു നെപ്പോളിയന്റെ മറുപടി. നെപ്പോളിയൻ രാജ്യഭാരം ചെയ്തിരുന്ന കാലത്തു പുരുഷോചിതമായ വിനോദങ്ങളും മ

ഹിമ്മായോഗ്യമായ ലാല്യവിലാകളും ഏൎപ്പെട്ടത്താതിരുന്നിട്ടില്ല. പക്ഷെ ആ വിനോദങ്ങളിൽ പങ്കുകൊണ്ട സമയത്തെ പാഴാക്കിക്കളയുവാൻ അദ്ദേഹം ഇടവരുത്തിട്ടില്ല.

പ്രാതർദ്യൂതപ്രസംഗേന മദ്ധ്യാഹ്നെ സ്ത്രീപ്രസംഗതഃ
രാത്രൌചോര കഥാസഖ്യാ കാലോഗച്ഛതിധീമതാം.

എന്നു ഒരു നാസകവി എഴുതിട്ടുള്ളതു പാരീസു നഗരവാസികളായ പ്രഭുക്കന്മാരുടെ ദിനചൎയ്യയുടെ പടിപാടിയാണെന്നു പറയുന്നതായാൽ അനുഭവംകൊണ്ടു ഒട്ടും പിഴക്കുകയില്ല.

നെപ്പോളിയന്റെ കണക്ക്.

നമ്മുടെ ചരിത്രനായകൻ പാരീസ് കലാശാലയിൽ പഠിക്കുമ്പോഴായിരുന്നു "നെപ്പോളിയന്റെ കണക്ക്" എന്നു പ്രശസ്തിസമ്പാദിച്ചിട്ടുള്ള ഒരു ഗണനക്രിയ ഉണ്ടായതു്. അതികഠിനമായ ഒരു കണക്കു ചെയ്തുകൊണ്ടു വരുവാൻ പ്രധാനാദ്ധ്യാപകന്മാർ വിദ്യാൎത്ഥികളെ ഏല്പിച്ചു. ആ കണക്കു ചെയ്വാനുള്ള വഴി യാതൊന്നും തോന്നാതെ ഓരോ വിദ്യാൎത്ഥികൾ മുക്കിലും മൂലയിലും ഇരുന്നുതേയുള്ളു. അല്പനേരം ആലോചിച്ചതിന്റെശേഷം "ഈ കണക്കു ചെയ്വാൻ പ്രയാസമാണ്" എന്നു തീൎച്ചയാക്കി "കൊലകൊമ്പന്മാരായ" ചില വിദ്യാൎത്ഥികൾകൂടി ഭഗ്നാശയന്മാരായി മടങ്ങി. നെപ്പോളിയൻ കടലാസും പെൻസിലും കയ്യിൽ പിടിച്ചു് എകാന്തമായ ഒരു മുറിയിൽ ഇരുന്നു മൂന്നുദിവസം അഹോരാത്രംകരുപോലെബുദ്ധിമുട്ടി കണക്കു ചെയ്തുതീൎത്തു. മററുള്ളവരെല്ലാം വിട്ടൊഴിച്ച ആ കണക്കു നെപ്പോളിയന്റെ ഗണനശാസ്ത്രപാണ്ഡിത്യത്തെ സുസ്ഥിരമായി പ്രതിഷ്ഠചെയ്തു. നെപ്പോളിയന്റെ പ്രഖ്യാതിയും വിവിധവിഷയപരിജ്ഞാനവും യദൃച്ഛാലബ്ധമായ ഒരു മഹാഭാഗ്യമാണെന്നു പറഞ്ഞുകൂടാ. സ്ഥിരോത്സാഹം അദ്ദേഹത്തെ വിട്ടുപിരിയാത്ത ഒരു ബന്ധുവായിരുന്നു. മുൻവെച്ചകാൽ പിൻവെക്കരുതെന്നുള്ള നിശ്ചയം അദ്ദേഹത്തിന്റെ സ്വഭാവമായിരുന്നു. ഒരു കാൎയ്യത്തിൽ പ്രവേശിക്കുംമുമ്പെ അ

തിൻെറ ഗുണദോഷങ്ങളെപ്പററി വിചിന്തനംചെയ്യുന്ന സ്വഭാവം നെപ്പോളിയൻെറ പ്രത്യേകവൈഭവമായിരുന്നു. അനദ്ധ്യായംകൂടാതെയുള്ള പഠിപ്പ്, നൂതനവിഷയങ്ങളെപ്പററി ആരാഞ്ഞറിവാനുള്ള സാമത്ഥ്യം, അലസതകൂടാതെ നിരന്തരപ്രയത്നം ചെയ്യാനുള്ള ശുഷ്കാന്തി, ഉന്നതപദവിയിൽ എത്തേണമെന്നുള്ള വിചാരം ഇത്യാദിയായുള്ള സൽഗുണങ്ങളുടെ സമ്പൎക്കം ഹേതുവാൽ മാത്രമാണ നെപ്പോളിയൻ യൂറോപ്യചരിത്രത്തിൽ എന്നുവേണ്ട, ലോകചരിത്രത്തിൽതന്നെ, നടുനായകമായി ശോഭിക്കുന്നത്.

ശാസ്ത്രീയസഭ.

പാരിസ് കലാശാലയിലെ പ്രധാനാദ്ധ്യാപകന്മാരുടെ സമ്മേളനത്തിൽ ശാസ്ത്രീയമായ അനേകപ്രസംഗങ്ങളും ഉപന്യാസങ്ങളും വാഗ്വാദങ്ങളും നടന്നുകൊണ്ടിരിക്കും. ഷോഡശവയസ്കനായ നെപ്പോളിയനെ പ്രധാനാദ്ധ്യാപകൻ ആ സമ്മേളനത്തിന്നു ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോകാറുണ്ട്. വിഷയങ്ങളെ ഗ്രഹിക്കുന്നതിലുള്ള വേഗതയും, ധാരണാശക്തിയും, വാദപ്രതിവാദങ്ങൾ നടത്തുന്നതിലുള്ള ക്ഷമയും നെപ്പോളിയനെ വൃദ്ധജനസമ്മതനാക്കിത്തീൎത്തു. അൎത്ഥപുഷ്ടിയും തന്മയത്വവും ഉള്ള പദങ്ങളെ പെറുക്കിയെടുത്തു സന്ദൎഭോചിതം ഉപയോഗിക്കാനുള്ള സാമത്ഥ്യം നെപ്പോളിയന്ന് ഒന്നു വേറെതന്നെ ആയിരുന്നു. ശാസ്ത്രീയസഭയിലെ പ്രധാനാംഗങ്ങളിൽ പലരുംകൂടി നെപ്പോളിയന്നു "വിവാദകേസരി" എന്നുള്ള സ്ഥാനം കല്പിച്ചുകൊടുത്തു. യൂറോപ്യഖണ്ഡത്തിൽ അവതരിച്ചിട്ടുള്ള "ദീൎഘദൎശികളുടെ" കൂട്ടത്തിൽ നെപ്പോളിയന്നും ഒരു സ്ഥാനം ലഭിച്ചതു പിന്നീടായിരുന്നുവെങ്കിലും ശാസ്ത്രീയസഭയിൽ അദ്ദേഹം ഹാജരായിത്തുടങ്ങിയമുതൽക്കുതന്നെ ആ സ്ഥാനം അദ്ദേഹത്തിന്നു ലഭിക്കുന്നതാണെന്ന് അദ്ധ്യാപകന്മാർ പറഞ്ഞിട്ടുണ്ട്. ഒരു പ്രാസംഗികൻെറ നിലയിൽ നോക്കുന്നതായാലും താൻ ഒട്ടും താണവനല്ലെന്നു നെപ്പോളിയൻ

അരങ്ങേറപ്പെടുത്തിയതു് ഈ ശാസ്ത്രീയസഭയിൽവെച്ചായിരുന്നു. ഗംഭീരമാണെങ്കിലും ആകർഷണീയമായ സ്വരത്തിൽ കാര്യകാരണങ്ങളെ വിശദമാകുംവണ്ണം സംഘടിപ്പിച്ച് ശ്രോതൃജനങ്ങളെ വശീകരിക്കുവാൻ ഷോഡശവയസ്കനായ നെപ്പോളിയന്നു ലേശമെങ്കിലും ക്ലേശമുണ്ടായിരുന്നില്ല. സഭാകമ്പം അദ്ദേഹത്തെ ഒരിക്കലും ബാധിച്ചിട്ടില്ല.

ഉപസേനാധിപതി.

പാരീസ് കലാശാലയിൽനിന്നുതന്നെ നെപ്പോളിയന്റെ യുദ്ധതന്ത്രനൈപുണ്യം വെളിപ്പെട്ടു. പതിനാറുവയസ്സുള്ള ബാലകൻ ഉപസേനാധിപതിയായി നിയമിക്കപ്പെട്ടു. അത്രചെറുപ്പത്തിൽ അതിന്നുമുമ്പു യാതൊരുത്തനും ഉപസേനാധിപതി(ലഫ്ടനൻറ്)ആയി നിയമിക്കപ്പെട്ടിരുന്നില്ല. നെപ്പോളിയന്റെ സേനാധിപത്യത്തെപ്പററിയുള്ള സംസാരമല്ലാതെ കുറേക്കാലത്തേക്കു പാരീസ്നഗരത്തിൽ മറെറാരു പ്രസംഗവും ഉണ്ടായിട്ടില്ലെന്നുതന്നെപറയാം. സർക്കാരിൽനിന്നു സൈനികന്മാൎക്കു കൊടുക്കുന്ന ഉടുപ്പു നെപ്പോളിയന്റെ ദേഹത്തിന്നു വളരെ അയഞ്ഞതായിരുന്നുവെങ്കിലും, നമ്മുടെ ഉപസേനാധിപതി ആ വലിയ ഉടുപ്പുകളെ തന്റെ ചെറിയ ദേഹത്തിൽ അണിഞ്ഞു് അരപ്പട്ടമുറുക്കി ഖഡ്ഗത്തെ ധരിച്ചപ്പോൾ കാണികൾക്കു വളരെ കൌതുകം ഉണ്ടായി. ഉപസേനാധിപതിയായി ചാർജ്ജേററു വാങ്ങിയതു വാലൻസ് എന്ന സ്ഥലത്തുവെച്ചായിരുന്നു. സൈന്യവകുപ്പിലുള്ള ഇതരഉദ്യോഗസ്ഥന്മാരുടെ ദേഹപരിമാണവുമായി നെപ്പോളിയന്റെ ദേഹത്തെ താരതമ്യപ്പെടുത്തുമ്പോൾ നന്നെ ചെറുതാണെന്നു തോന്നിയേക്കാം. എങ്കിലും അദ്ദേഹത്തിന്റെ പ്രകാശമുള്ള നയനങ്ങളും കോമളമായ വദനവും ജനരഞ്ജനയും ദേഹപുഷ്ടിക്കുറവിനെ ആവരണംചെയ്യാൻ മതിയായ കവചങ്ങളായിരുന്നു. നെപ്പോളിയന്റെ കോമളമുഖത്തെക്കണ്ടു് എത്ര യുവതികൾ മതിമറന്നുപോയെന്നു കണക്കിടുവാൻ പ്രയാസമാ

ഞ്. കൊളമ്പിയാ എന്നു പേരായ ഒരു സ്ത്രീ കൂടക്കൂടെ നെപ്പോളിയനെ തൻെറ വസതിയിലേയ്ക്കു ക്ഷണിച്ചിരുന്നു. ആ ക്ഷണനാത്തെ നെപ്പോളിയൻ ചിലപ്പോൾ അംഗീകരിക്കുകയും കൊളമ്പിയയുടെ വസതിയിലേക്കു പോവുകയും ചെയ്തിട്ടുണ്ട്. അവിടെവെച്ചു വലിയ പ്രഭുക്കന്മാരുടേയും വാലൻസിലെ പ്രമാണികളുടേയും സ്നേഹം സമ്പാദിക്കാൻ നെപ്പോളിയനു സാധിച്ചു. കൊളമ്പിയയുടെ പുത്രിയും രൂപലാവണ്യവാരിധിയും സൌശീല്യാദിസൽഗുണങ്ങളുടെ നികേതനവും ആയ യുവതിയെ നെപ്പോളിയൻ സ്നേഹിച്ചുതുടങ്ങി. ആ യുവതിയാകട്ടെ ചെറുപ്പക്കാരനായ പുരുഷകേസരിയുടെ സ്നേഹത്തെ അമൂല്യരത്നമായി കൊണ്ടാടി. വിവിധവിഷയങ്ങളെ പററി അവർതമ്മിൽ വാഗ്വാദം നടത്തുകയും പരസ്പരബഹുമാനത്തൊടുകൂടി പിരിയുകയും ചെയ്തിരുന്നു. രണ്ടുപേരും ഒത്തൊരുമിച്ചു പ്രാതഃകാലത്തിലും സായന്തനകാലത്തിലും തോട്ടങ്ങളിലും ഉദ്യാനങ്ങളിലും സഞ്ചരിച്ചുകൊണ്ടിരിക്കുക പതിവായിരുന്നു. അതിനെയിടിക്കെ നെപ്പോളിയൻെറ ഉദ്യോഗസ്ഥലം മാററപ്പെട്ടു. നെപ്പോളിയനെ വിട്ടുപിരിവാൻ ആ യുവതിക്കു ലേശമെങ്കിലും മനസ്സുണ്ടായില്ല. പത്തുസംവത്സരങ്ങൾക്കുശേഷം നെപ്പോളിയൻ ഫ്രാൻസുരാജ്യാധിപതിയായി വാണിരുന്നപ്പോൾ കൊളമ്പിയയുടെ പുത്രി ഒരു സാധാരണനെ വിവാഹംചെയ്തിട്ടുള്ളതായും നിത്യവൃത്തി കഴിച്ചുകൂട്ടുവാൻ ത്രാണിയില്ലാതെ കഷ്ടപ്പെടുന്നതായും അറിവുകിട്ടിയതിനാൽ നെപ്പോളിയൻ ആ യുവതിയെ രാജധാനിയിലേക്കു ക്ഷണിക്കുകയും അവളുടെ ഭർത്താവിന്നു് ഒരു ഉദ്യോഗം കൊടുത്തതൊടുകൂടി അവളെ നെപ്പോളിയൻ തൻെറ സഹോദരിയുടെ തോഴിയായി നിയമിക്കുകയും ചെയ്തു.

ദാരിദ്ര്യം.

നെപ്പോളിയൻ വാലൻസിൽനിന്നു ലൈയാൻസ് നഗരത്തിലേക്കാണു മാററപ്പെട്ടതു്. സക്കാർശമ്പളം അദ്ദേഹത്തി

ൻെറ ചിലവിന്നുതന്നെ മതിയായിരുന്നില്ല. ലതീത തൻെറ യും മക്കളുടേയും ചിലവിന്നുപണമില്ലാതെ കഷ്ടപ്പെടുകയായിരുന്നു. അമ്മയോടു ചിലവിന്നു പണം അയച്ചുതരേണമെന്നപേക്ഷിക്കുവാൻ നെപ്പോളിയന്നു ധൈൎയ്യമുണ്ടായിരുന്നില്ല. എത്രതന്നെ ധൈൎയ്യവാനായിരുന്നാലും, എത്രതന്നെ വിദ്വാനായിരുന്നാലും, എത്രതന്നെ അലംഭാവമുള്ളവനായിരുന്നാലും പണം ഇല്ലാതെ ബുദ്ധിമുട്ടുമ്പോൾ അവൻെറ ധൈൎയ്യവും വിദ്യയും അലംഭാവവും അക്കര കടക്കാതെയിരിക്കയില്ല. ദാരിദ്ര്യദേവതയുടെ പരാക്രമസാമൎത്ഥ്യത്തെ നെപ്പോളിയൻകൂടി സമ്മതിക്കേണ്ടിവന്നു. ലൈയാൻസ് നഗരത്തിൽ എത്തിയപ്പോൾ നെപ്പോളിയൻെറ മടിശ്ശീലയിൽ ഒരു കാശുപോലും ഉണ്ടായിരുന്നില്ല. തന്നെ സഹായിക്കുന്ന മിത്രങ്ങളേയും അദ്ദേഹത്തിന്നു കണ്ടുകിട്ടിയില്ല. ഒരു ചെറിയ ഹോട്ടലിൽ ഒരു മുറി വാടകക്കുവാങ്ങി അതിൽ അദ്ദേഹം താമസമാക്കി. ഇതിനിടക്കു രോഗവും പിടിപെട്ടു. ദാരിദ്ര്യത്താലും രോഗത്താലും പീഡിതനായി യാതൊരു സഹായവും ഇല്ലാതെ നമ്മുടെ ചരിത്രനായകൻ വ്യസനിച്ചുകൊണ്ടിരിക്കുമ്പോൾ ദൈവഗത്യാ ജിനീവാദേശക്കാരിയായ ഒരു സ്ത്രീ ആ ഹോട്ടലിൽ വന്നുചേൎന്നു. നെപ്പോളിയൻെറ കഷ്ടസ്ഥിതിയെ കണ്ടു് ആ സ്ത്രീക്കു കൃപയുണ്ടാവുകയും സ്വന്തം ചിലവിന്മേൽ ചികിത്സിപ്പിച്ചു് അദ്ദേഹത്തിൻെറ രോഗത്തിന്നു് അവൾ ശാന്തിവരുത്തുകയും ചെയ്തു. ആപൽകാലത്തിൽ തന്നെ സഹായിച്ച ആ ഉദാരശീലയെ നെപ്പോളിയൻ മറന്നുകളഞ്ഞില്ല. രാജാവായപ്പോൾ അദ്ദേഹം ജിനീവാസ്ത്രീയെ അന്വേഷിക്കുകയും ആ സ്ത്രീ ദാരിദ്ര്യത്താൽ പീഡിതയായിരിക്കുന്നുവെന്നു് അറിയുകയും ഉടനെ പതിനായിരം ഫ്രാങ്ക് നാണ്യം അവൾക്കു് അയച്ചുകൊടുക്കുകയുംചെയ്തു. ഇത്രമാത്രമല്ല; നെപ്പോളിയൻ തൻെറ ഉപകാരസ്മരണയെ വെളിപ്പെടുത്തുവാനുള്ള സന്ദൎഭങ്ങളെ ഒരിക്കലും വിട്ടുകളഞ്ഞിട്ടില്ല. ദാരിദ്ര്യം അനുഭവിക്കുന്നകാലത്തു നെ

പ്പോളിയനു് അപ്രതീക്ഷിതമായ ഒരു സമ്മാനം ലഭിച്ചു "മനുഷ്യജീവിതത്തിൽ സന്തോഷനിലയനങ്ങൾ ഏവ?" എന്നുള്ള വിഷയത്തെപ്പററി തൃപ്തികരമായ ഒരു ഉപന്യാസം എഴുതുന്നവക്കു സമ്മാനം കൊടുക്കപ്പെടും എന്ന ലൈയൻസ് നഗരത്തിലെ വിദ്യാഭ്യാസാധികാരികൾ ഒരു വിളംബരം പരസ്യപ്പെടുത്തി. വിളംബരപ്രകാരം നെപ്പോളിയൻ ഉദ്ദിഷ്ടവിഷയത്തെപ്പററി ഉപന്യാസം എഴുതി അയച്ചു. അനവധി ഉപന്യാസങ്ങൾ വിദ്യാഭ്യാസാധികാരികളുടെ കൈവശം വന്നുചേന്നുവെങ്കിലും എല്ലാംകൊണ്ടും നെപ്പോളിയൻെറ ഉപന്യാസമാണു ശ്രേഷ്ഠമായിട്ടുള്ളതു് എന്നു പരീക്ഷകന്മാർ തീരുമാനിക്കുകയും നെപ്പോളിയനു സമ്മാനം ലഭിക്കുകയും ചെയ്തു. നെപ്പോളിയൻ രാജപദവിയിൽ എത്തിയപ്പോൾ മന്ത്രിമാരിൽ ഒരുവനായ ടാലിക്കണ്ടു യജമാനപ്രീതിക്കായി സമ്മാനത്തിനു കാരണഭൂതമായ ഉപന്യാസത്തെ വരുത്തി അദ്ദേഹത്തിനെ കാണിച്ചു. "ഞാൻ അന്നു് എന്തോ എഴുതിക്കൂട്ടിയതാണു്. അനുഷ്ഠാനസാദ്ധ്യമല്ലാത്ത വിഷയങ്ങളാണു് ഇതിൽ അടങ്ങിട്ടുള്ളതു്, ഞാൻ എഴുതിയതു മുഴുവനും അബദ്ധമാണെന്നു് എനിക്കു് ഇപ്പോൾ തോന്നുന്നുണ്ടു്" എന്നു പറഞ്ഞുകൊണ്ടു് ആ ഉപന്യാസകൎത്താവു കടലാസുകളെ അഗ്നിയിൽ ഹോമിച്ചു. "തൂലികയെക്കാൾ ബലം ഖഡ്ഗത്തിനാണു്" എന്നുള്ള വിചാരത്തിൽപ്പെട്ട ഒരാളായിരുന്നു നെപ്പോളിയൻ എന്നൂഹിക്കാൻ വേറെയും ദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടുണ്ടു്. അദ്ദേഹം എഴുതിയ കോർസിക്കാചരിത്രത്തെ പ്രസിദ്ധീകരിക്കാതെ അദ്ദേഹം തള്ളിക്കളയുകയാണു ചെയ്തതു്.

## ഫ്രാൻസിലെ കക്ഷികൾ.

നെപ്പോളിയൻ ഉപസേനാധിപത്യം വഹിച്ചിരിക്കുംകാലത്തു ഫ്രാൻസിലെ പ്രജകൾ രണ്ടുകക്ഷികളായി പിരിഞ്ഞു വഴക്കടിച്ചുതുടങ്ങി. ജനകക്ഷിയെന്നും പ്രഭുകക്ഷിയെന്നും രണ്ടുവകയായിട്ടായിരുന്നു ആ പിരിവു്. പ്രഭുവംശത്തിൽപെട്ടവരും,

ധനികന്മാരും, സ്ഥാനമാനങ്ങൾക്ക വംശപരമ്പരയാ അൎഹന്മാരായിട്ടുള്ളവരും പ്രഭുകക്ഷിയിലും സാമാന്യരും, വ്യവസായികളും, കൃഷകന്മാരും ജനകക്ഷിയിലും ചേൎന്നിരുന്നു. ഫ്രാൻസിലെ രാജ്യഭരണാധികാരം "ഞങ്ങൾക്ക കിട്ടണം," "ഞങ്ങൾക്കകിട്ടണം" എന്നായിരുന്നു കക്ഷിമത്സരത്തിന്നുള്ള മൂലകാരണം. നെപ്പോളിയൻ ജനകക്ഷിയിൽആണ ചേൎന്നത്. സൈന്യവകുപ്പിൽപ്പെട്ട മിക്ക ഉദ്യോഗസ്ഥന്മാരും പ്രഭുകുടുംബത്തിൽപ്പെട്ടവരായിരുന്നതിനാൽ അവരെല്ലാം പ്രഭുകക്ഷിയിലും ചേൎന്നു. തന്മൂലം നെപ്പോളിയൻ മേലുദ്യോഗസ്ഥന്മാരുടേയും സമനിലയിലുള്ള ഉദ്യോഗസ്ഥന്മാരുടേയും വിരോധത്തിന്നും അപ്രീതിക്കും പാത്രീഭവിച്ചു. അവരുടെ വിരോധത്തെ നെപ്പോളിയൻ കുട്ടും വകവെച്ചില്ലെന്നുമാത്രമല്ല തൻെറ പൌരുഷത്തെ പ്രദൎശിപ്പിക്കേണ്ടസന്ദൎഭം സമീപിക്കുന്നുണ്ടെന്നോൎത്തു സമാധാനിക്കുകയുംകൂടി ചെയ്തു. നെപ്പോളിയൻെറ കക്ഷിക്കാരുടെ സംഖ്യ നന്നെ കുറവും വിരോധികളായ പ്രഭുക്കന്മാരുടെ സംഖ്യ അധികവും ആയിരുന്നുവെങ്കിലും തൻെറ സഹജമായ ധൈൎയ്യത്തേയും ഉത്സാഹശീലത്തേയും നെപ്പോളിയൻ ത്യജിച്ചുകളഞ്ഞില്ല.

അക്സോനിയിലെ കുഴപ്പം.

ജനകക്ഷിയും പ്രഭുകക്ഷിയും തമ്മിലുള്ള വഴക്കുകൾ വൎദ്ധിച്ചുകൊണ്ടിരിക്കേ അക്സോനിയിൽ ജനങ്ങൾതമ്മിൽ ചില കുഴപ്പങ്ങൾ ഉണ്ടായി. അവയെ അമൎച്ചചെയ്വാൻ നെപ്പോളിയനാണ് നിയമിതനായത്. അദ്ദേഹവും മററുചില ഉദ്യോഗസ്ഥന്മാരുംകൂടി അക്സോനിയിൽ എത്തി ഒരു കച്ചവടക്കാരൻെറ വീട്ടിന്നു സമീപം കൂടാരം അടിച്ചു പാൎപ്പായി. ഒഴിവുള്ള സമയങ്ങളിലെല്ലാം മററുള്ള ഉദ്യോഗസ്ഥന്മാർ തെരുവുകളിൽ തെണ്ടിത്തിരിഞ്ഞും അടുത്തുള്ള കച്ചവടക്കാരൻെറ പീടികയിൽ കയറിയിരുന്നു വെടിപറഞ്ഞും ചുരുട്ടുവലിച്ചും സമയംപോക്കിക്കൊണ്ടിരുന്നു. നെപ്പോളിയനാകട്ടെ യുദ്ധശാ

സ്ത്രസംബന്ധമായും ചരിത്രസംബന്ധമായും ഉള്ള ഗ്രന്ഥങ്ങളെ പാരായണംചെയ്തുംകൊണ്ടു കൂടാരത്തിനുള്ളിൽതന്നെ ഇരിക്കുകയേ ചെയ്തിരുന്നുള്ളു. കച്ചവടക്കാരന്റെ ഭാര്യ നെപ്പോളിയന്റെ ഏകാന്തവാസാസക്തിയെ കണ്ടിട്ട് "ഇയാൾ എന്താണു പുരുഷനല്ലേ? എപ്പോഴും അന്തഃപുരസ്ത്രീകളെപ്പോലെ അകത്തിരുന്നുതന്നെ കാലം കഴിച്ചുകൂട്ടുന്നതു? ആണുങ്ങളാണെങ്കിൽ പുറത്തിറങ്ങുകയില്ലേ?" എന്നു പരിഹസിക്കുകയുണ്ടായി. പത്തുസംവത്സരങ്ങൾക്കുശേഷം നെപ്പോളിയൻ വലിയ ഒരു പട്ടാളത്തോടുകൂടി അക്സോനിമാൎഗ്ഗമായി എത്തിയപ്പോൾ കച്ചവടക്കാരന്റെ ഭാര്യയെക്കണ്ടു് "അമ്മേ! പത്തുസംവത്സരങ്ങൾക്കുമുമ്പെ ഒരു ചെറിയ പട്ടാളം ഇവിടെ കൂടാരം അടിച്ചു താമസിച്ചിരുന്നപ്പോൾ അതിലെ ഉപസേനാധിപതിയായി ഒരാൾ ഉണ്ടായിരുന്നില്ലേ? അദ്ദേഹത്തെ അറിയുമൊ? എന്നു ചോദിച്ചു. "ഓ. ഹോ. ധാരാളം അറിയും. സ്ത്രീകളെപ്പോലെ പുറത്തിറങ്ങാതെ കൂടാരത്തിനുള്ളിൽ തന്നെ കുത്തിരുന്നു കാലംകഴിച്ചുകൂട്ടിയ അയാളെ എനിക്കു നല്ല ഓൎമ്മയുണ്ടു്" എന്നു് ആ സ്ത്രീ മറുപടിപറഞ്ഞു. "അമ്മേ! ഞാൻ അക്കാലത്തു നിങ്ങളുടെ പീടികയിൽ വന്നിരുന്നു വെടിയുംപറഞ്ഞു വൃഥാ കാലക്ഷേപം ചെയ്തിരുന്നുവെങ്കിൽ നിങ്ങൾ ഇപ്പോൾ എന്നെ കാണുന്ന ഈ പദവിയിൽ ഞാൻ എത്തുകയില്ലായിരുന്നു" എന്നു നെപ്പോളിയൻ പുഞ്ചിരിതൂകിക്കൊണ്ടുപറഞ്ഞു. ആ സ്ത്രീ താൻ പരിഹസിച്ചിരുന്ന ഉദ്യോഗസ്ഥൻ നെപ്പോളിയനാണെന്നറിഞ്ഞപ്പോൾ ലജ്ജകൊണ്ടു മുഖംതാഴ്ത്തി. അക്സോനിയിൽ നെപ്പോളിയൻ താമസിച്ചിരുന്നകാലത്തു് ഒരു ഉദ്യാനവിരുന്നിനു ക്ഷണിക്കപ്പെടുകയും നെപ്പോളിയൻ ക്ഷണനം സ്വീകരിക്കുകയും ചെയ്തിരുന്നു. വിരുന്നിനു ക്ഷണിച്ച ഗൃഹസ്ഥനും അവിടെ കൂടിയിരുന്ന ഭൂരിപക്ഷക്കാരും പ്രഭുകക്ഷിയിൽ പെട്ടവരായിരുന്നതുകൊണ്ടു നെപ്പോളിയനെ വിതണ്ഡാവാദംചെയ്തു് അവമാനിക്കുവാൻ അ

വർ വട്ടംകൂട്ടി. വാഗ്വാദംചെയ്തു നെപ്പോളിയനെ തോല്പിക്കാൻ അവൎക്ക സാധിച്ചില്ല. എന്നുമാത്രമല്ല നെപ്പോളിയന്റെ പ്രസംഗത്തിൽ ജനകക്ഷിയുടെ ആന്തരോദ്ദേശ്യങ്ങളുടെ തത്വം ന്യായമായി പ്രതിപാദിക്കപ്പെട്ടതുകൊണ്ടു പ്രഭുകക്ഷി തോററു മടങ്ങേണ്ടിവരികയും ചെയ്തു. ഇതുപോലെ തന്നെ മറെറാരിക്കൽ അക്സോനിയിലെ ഒരു ധനികന്റെ വീട്ടിൽ ക്ഷണനപ്രകാരം നെപ്പോളിയൻ ചെല്ലുകയുണ്ടായി. ആ ധനികന്റെ പുത്രി ലോകപരിചയവും വിവിധവിഷയങ്ങളിലുള്ള അറിവും സമ്പാദിച്ചിട്ടുള്ളവളായിരുന്നു. അവളുടെ ഗൃഹത്തിൽ പണ്ഡിതന്മാരും മററും സാധാരണയായി വന്നുപൊയ്ക്കൊണ്ടിരുന്നു. അന്നത്തെ വിരുന്നിന്നു സുപ്രസിദ്ധനായ മിരാബോ എന്നാളും ജോൎജ്ജ് വാഷിങ്ടന്റെ സ്നേഹിതനായ ലാപൈറെറിയും വന്നിട്ടുണ്ടായിരുന്നു. മിരാബോ ലോകത്തിലുള്ള സുഖദുഃഖങ്ങളുടെ അത്യന്താവസ്ഥകളെ ഒരുപോലെ അനുഭവിച്ച ഒരാളായിരുന്നു. അദ്ദേഹത്തിന്റെ ശബ്ദം മേഘഗൎജ്ജനംപോലെ മുഴങ്ങിക്കൊണ്ടിരുന്നു. മിരാബോ ഉത്തമന്മാരിൽ വെച്ച് അത്യുത്തമനും അധമന്മാരിൽവെച്ച് അത്യധമനും ആയിരുന്നു. അദ്ദേഹം അതിധവളമായ കീൎത്തിക്കും നീചമായ അപകീൎത്തിക്കും പാത്രീഭൂതനുമായിരുന്നു. രാജപദവിയിലും യാചകവൃത്തിയിലും അദ്ദേഹം ഉപജീവനം ചെയ്തിട്ടുണ്ട്. മീരാബോ അനുഭവിക്കാത്ത സുഖങ്ങളും ദുഃഖങ്ങളും ഉണ്ടായിട്ടില്ല. അദ്ദേഹം ഉത്തമദേശാഭിമാനിയും നീചനായ രാജ്യദ്രോഹിയും ആയിരുന്നു. ഒരു കാലത്തു സൎവ്വജനസമ്മതനും മറെറാരുകാലത്തു സൎവ്വജനദ്രോഹിയുംആയിരുന്ന മിരാബോ ഉന്നതസൌധത്തിലും നികൃഷ്ടമായ കാരാഗൃഹത്തിലും വാസംചെയ്തിട്ടുണ്ട്. സമാനകാലീനന്മാരുടെ ഇടയിലുള്ള സകല വിദ്യകളിലും അദ്ദേഹത്തിന്നു പാണ്ഡിത്യം ഉണ്ടായിരുന്നു. പ്രഭുകുടുംബത്തിൽ ഉൾപ്പെട്ട അദ്ദേഹം ജനകക്ഷിയിൽ ചേൎന്ന ആളായിരുന്നു. ഒരു ഗ്രന്ഥകാരന്റെ നിലയിലും രാജ്യതന്ത്രനിപുണ

ൻെറ നിലയിലും മീരാബോ അദ്വിതീയനായിരുന്നു" എന്നാണു സിഡ്നിസ്മിത്തു മീരാബോവിനെപ്പററി പറഞ്ഞിട്ടുള്ളതു്. മീരാബോവിന്നു പുറമെ പ്രഭുകക്ഷിയുടെ നാരായവേരായ മാലസ്ഹോപ്സു, പ്രശസ്തജ്യോതിശ്ശാസ്ത്രജ്ഞനായ ലാലൻഡി, ഗണിതശാസ്ത്രപ്രവീണന്മാരായ മാർമൻഡൽ, ലാകറോജ് എന്നിവരും വിരുന്നുസല്ക്കാരത്തിൽ ഹാജരുണ്ടായിരുന്നു. ഒരു ഭാഗത്തു കവിസാർവ്വഭൌമനായ ആൽബിരിയും മറെറാരു ഭാഗത്തു തത്വശാസ്ത്രിയായ നെക്കരും ഇരുന്നിരുന്നു. സംഗീതവിദ്വാന്മാർ പലരും വേറൊരുഭാഗത്തു് ഇരിക്കുന്നുണ്ടായിരുന്നു. ഇപ്രകാരം വിദ്വജ്ജനപരിപൂർണ്ണമായ ആ നഭോമണ്ഡലത്തിൽ പൊടുന്നനവേ രണ്ടു സ്വരൂപങ്ങൾ കാണപ്പെട്ടു. ഒരു സ്വരൂപം ഫ്രാൻസുരാജ്യത്തിലെ തത്വശാസ്ത്രികളെല്ലാം ഐകകണ്ഠ്യേന ബഹുമാനിച്ചിരുന്ന ആബീരൈനൽ എന്ന പണ്ഡിതനും മറെറ സ്വരൂപം നമ്മുടെ ചരിത്രനായകനും ആയിരുന്നു. അപരിചിതനായ നെപ്പോളിയനെ ആബീരൈനൽ എല്ലാവൎക്കും പരിചയപ്പെടുത്തി. ഗൃഹസ്ഥൻെറ പുത്രിയായ വിദുഷിയും നെപ്പോളിയനും തമ്മിൽ പലേ വിഷയങ്ങളേയുംപററി കുറെ നേരം സംസാരിച്ചു. രാജകീയവിഷയങ്ങളെപ്പററി പലേ വിദ്വാന്മാരും നെപ്പോളിയനോടു സംസാരിക്കുക ഉണ്ടായി. സന്ദൎഭവശാൽ പ്രഭുകക്ഷിയെപ്പററിയും ജനകക്ഷിയെപ്പററിയും ഉള്ള ഭിന്നാഭിപ്രായങ്ങൾ ആ വിദ്വത്സദസ്സിൽ വ്യവഹരിക്കപ്പെട്ടു. നെപ്പോളിയൻെറ ഉത്സാഹം വൎദ്ധിച്ചു. തൻെറ ഹൃദയത്തിൽ തിങ്ങിവിങ്ങിക്കിടക്കുന്ന അഭിപ്രായത്തെ ധൈൎയ്യസമേതം നെപ്പോളിയൻ ആ സദസ്സിൽ വിളമ്പി.

## നെപ്പോളിയൻെറ പ്രസംഗം.

പ്രഭുക്കളെ, കക്ഷിമത്സരത്തിൻെറ താല്ക്കാലികസ്ഥിതിയെപ്പററി ഞാൻ നിങ്ങളോടു രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടേ നമ്മുടെ രാജ്യരക്ഷയെ നിൎവ്വഹിക്കുന്ന സൈന്യവകുപ്പിലെ ഒരു ഉദ്യോഗസ്ഥനായ എനിക്കു രാജ്യവിഷയങ്ങളെപ്പററി സംസാ

രിക്കാൻ അവകാശമുണ്ട്. എനിക്കൊ ചെറുപ്പം. ഇവിടെ കൂടിയിരിക്കുന്ന മഹാന്മാർ ലോകപരിചയം സിദ്ധിച്ചിട്ടുള്ള പണ്ഡിതാഗ്രേസരന്മാരാകുന്നു. അങ്ങിനെയിരിക്കെ എന്റെ സംഭാഷണം അധികപ്രസംഗമാണെന്നു തോന്നിയേക്കാം. നമ്മുടെ രാജ്യസ്ഥിതിയെ ഞാൻ പലപ്രകാരത്തിലും പരിശോധിച്ചുനോക്കീട്ടുണ്ട്. നമ്മുടെ രാജ്യത്തിന്റെ തല്ക്കാലികസ്ഥിതി അത്യന്തം ശോചനീയമായ അവസ്ഥയിലാണു കിടക്കുന്നതു്. വംശപരമ്പരയാ ചിലർ അനുഭവിച്ചുവരുന്ന സ്ഥാനമാനങ്ങളും ഉദ്യോഗങ്ങളും എല്ലാവക്കും പൊതുവായിരിക്കേണമെന്നുള്ള അഭിപ്രായക്കാരുടെ സംഘത്തിൽ പെട്ടവനാണു ഞാൻ. ജനസാമാന്യത്തിന്റെ നന്മയേയും അഭ്യുദയത്തേയും സ്വാതന്ത്ര്യത്തേയും സംരക്ഷിക്കാൻ ഞാൻ ബദ്ധകങ്കണനായിരിക്കുന്നു. പ്രജാധിപത്യപക്ഷത്തിൽ ചേൎന്നു പ്രവത്തിക്കുന്നതിനേക്കാൾ സന്തോഷകരമായ കാൎയ്യം എനിക്കു മറ്റൊന്നും തന്നെയില്ല. രാജ്യപരിപാലനത്തിന്നാവശ്യമായ സകല "ഡിപ്പാർട്ടുമേണ്ടുകളിലും" ചില മാററങ്ങൾ വരുത്താനുണ്ടെന്നാണ് എന്റെ അഭിപ്രായം. കഴിഞ്ഞ പന്ത്രണ്ടുമാസങ്ങളായി ഞാൻ പ്രജകളുടെ അരിഷ്ടകഷ്ടതകളെ നോക്കിയറിഞ്ഞുവരുന്നുണ്ട്. ജനങ്ങൾക്കു ക്ഷേമവും സ്വാസ്ഥ്യവും ഇല്ലാതായി തീൎന്നിരിക്കുന്നു. തന്മൂലം അനവധി കക്ഷികളും അഭിപ്രായഭേദങ്ങളും ഉണ്ടായിക്കഴിഞ്ഞു. സൈന്യവകുപ്പിനെത്തന്നെ ഉടച്ചുവാക്കേണ്ടതായിരിക്കുന്നു. രാജ്യരക്ഷയും സമാധാനവും സൈന്യവകുപ്പിലാണു സ്ഥിതിചെയ്യുന്നതു്. സൈനികോദ്യോഗസ്ഥന്മാർ ചില പ്രത്യേകനിബന്ധനകൾക്കും നിയമങ്ങൾക്കും കീഴടങ്ങാതിരിക്കുന്നുവരെ നമ്മുടെ രാജ്യം പരാധീനമായിരിക്കുകയേ ഉള്ളൂ. നമ്മുടെ രാജ്യത്തിൽ ഇടപ്പോൾ അവിടവിടേയായി നടന്നുവരുന്ന കുഴപ്പങ്ങളെ അമച്ചുചെയ്യാൻ പ്രാപ്തന്മാരായ പുരുഷകേസരികളും സൈന്യബലവും ഇല്ലാതിരിക്കുന്നിടത്തോളം ഫ്രാൻസിലെ ഓരോ പട്ടണങ്ങളിലും കലഹങ്ങളും കുഴപ്പങ്ങളും ഉത്ഭവിച്ചുകൊണ്ടേയിരിക്കും എന്നുമാത്രമല്ല

നിഷ്കന്മഷന്മാരായ ദേശാഭിമാനികൾ സ്വാതന്ത്ര്യതല്പരന്മാരായ ഖഡ്ഗക്കാരുടെ ചവിട്ടിൽപെട്ട് ഉഴലേണ്ടിവരികയും ചെയ്യും. റോമിൻെറ രാജ്യഭരണരീതിയുടെ നിഷ്ഠുരതയും സാഹസങ്ങളും നമ്മുടെ രാജ്യത്തിലും കടന്നുകൂടും” അവിടെ കൂടിയിരുന്നവരുടെ ഹൃദയങ്ങളിലെല്ലാം പ്രസംഗാവസാനത്തിൽ ഒരു വിചാരവ്യത്യാസം ഉണ്ടാകുന്നതുപോലെ അവൎക്കു തോന്നി. പ്രഭുകക്ഷിയെ താങ്ങിക്കൊണ്ടിരുന്ന ആൽബരിയുംകൂടി നെപ്പോളിയൻെറ വാഗ്വിലാസത്തേയും ധൈൎയ്യത്തേയും പററി പ്രശംസിച്ചു. നെപ്പോളിയൻ, ഈ പ്രസംഗത്താൽ, തൻെറ ഇരുപതാമത്തെ വയസ്സിൽതന്നെ ബഹുജനമൈത്രിയേയും കീൎത്തിയേയും സമ്പാദിച്ചു.

സേനാധിപതിസ്ഥാനം.

ക്രി അ. 1791-ൽ നെപ്പോളിയൻ സേനാപതി(ലഫ്ടനൻറ്) ആയി നിയമിക്കപ്പെട്ടു. ആ കൊല്ലാവസാനത്തോടുകൂടി അദ്ദേഹം കോർസിക്കയിലേക്കു പോയി തൻെറ മാതാവിനെ വന്ദിച്ചു. ഗൃഹത്തിൽ ഇരിക്കുമ്പോഴും അദ്ദേഹം സമയത്തെ പാഴായി ചിലവുചെയ്തിരുന്നില്ല. സദാനേരവും പുസ്തകപാരായണം ചെയ്തുകൊണ്ടിരിക്കുന്നതുതന്നെ ആയിരുന്നു അദ്ദേഹത്തിൻെറ പതിവ്. സമുദ്രതീരത്തിൽപോയി കാറേറല്ക്കുന്നതും പയോധിയുടെ ഉജ്ജ്വലമായ ഗാംഭീൎയ്യത്തെ ഓൎത്ത് ആനന്ദിക്കുന്നതും നെപ്പോളിയനെ ഒരിക്കലും വിട്ടുപിരിയാത്ത വിനോദങ്ങളായിരുന്നു. കോർസിക്കയുടെ വിസ്താരത്തേയും ദ്വീപിൽ കരക്കടുത്തുള്ള മലയുടെ പൊക്കത്തേയും അളന്നു കണക്കാക്കേണമെന്ന് ഒരുദിവസം നെപ്പോളിയന്നു സ്വമേധയാ ഒരു ആവേശം ഉണ്ടായി. തല്ക്കാലം ആ കാൎയ്യത്തെ അദ്ദേഹം നിൎവ്വഹിച്ചില്ല. പിന്നീട് ഇംഗ്ലീഷുകാർ കോർസിക്കയെ പിടിച്ചടക്കിയപ്പോൾ നെപ്പോളിയൻ അതിനെ വീണ്ടെടുക്കുകയും തൻെറ ജന്മഭൂമിയെ ഒരു പ്രധാന സൈന്യസ്ഥാനമായി ഉറപ്പിക്കുകയും ചെയ്തു.

# അദ്ധ്യായം 3.

## ഐറോപ്യസമരം.

മിത്ഥ്യാപവാദം.

ഐറോപ്യഖണ്ഡത്തെ അടക്കുമാക്കിത്തീത്തിരുന്ന സാഹസകൃത്യങ്ങളെപ്പററി വിചിന്തനംചെയ്യാൻ ഒരു സമാജം നെപ്പോളിയൻ കോർസിക്കയിൽ സ്ഥാപിച്ചു. ആ സമാജത്തിൽ യുദ്ധപരിജ്ഞാനം ധാരാളമായുള്ള യോദ്ധാക്കളും പൌരപ്രമാണികളും അടങ്ങിയിരുന്നു. സാമാജികന്മാരുടെ ഒത്താശയോടുകൂടി അനീതികളെ ഇല്ലായ്മചെയ്യാനും പൊതുജനപ്രിയകരങ്ങളായ സൽകൃത്യങ്ങളെ ചെയ്യാനും നെപ്പോളിയൻ നിരന്തരപരിശ്രമം ചെയ്തുകൊണ്ടിരുന്നു. അദ്ദേഹം ചെയ്തുവരുന്ന പ്രവൃത്തികൾ മുഴുവനും ജനദ്രോഹങ്ങളായി പരിണമിക്കുന്നുവെന്നും നെപ്പോളിയൻ രാജദ്രോഹികളുടെ കൂട്ടത്തിൽപ്പെട്ട ഒരു പ്രമാണിയാണെന്നും സാൽസെററി എന്നാൾ ഫ്രാൻസ് ഗവമ്മേണ്ടിലേക്കു എഴുതി അയച്ചു. സക്കാരിൽനിന്നു നെപ്പോളിയനെ വിളിച്ചുവരുത്തി. സാൽസെററി പറയുന്നപ്രകാരം നെപ്പോളിയൻ കുററക്കാരനാണൊ എന്നന്വേഷണംനടത്തി. അന്വേഷണത്തിന്റെ പയ്യവസാനമായിസാൽസെററി പറഞ്ഞിട്ടുള്ളതു മുഴുവനും ഭോഷ്ക്കാണെന്നു തെളിവുകിട്ടുകയും നെപ്പോളിയൻ ബഹുമതിയോടുകൂടി വിട്ടയക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തിനെപ്പററി ദുഷ്പ്രസ്താവം പരത്തിയ കുററത്തിന്നു സാൽസെററിയുടെപേരിൽ സക്കാർ നടപടി നടത്തുവാൻ ആരംഭിച്ചപ്പോൾ ആ ഭീരു വേഷംമാറി പലദിക്കിലും സഞ്ചരിക്കുകയും ഒടുവിൽ നെപ്പോളിയന്റെ ശൈശവകാലത്തിലെ പരിചയക്കാരിയായ ഒരു സ്ത്രീയുടെ അറയിൽ ഒളിക്കുകയും

ആണ ചെയ്തത്. സാൽസെററിയുടെ ഗൂഢവാസസ്ഥാനത്തെ നെപ്പോളിയൻ കണ്ടുപിടിച്ചു. അവനെ ഒളിപ്പിച്ച സ്ത്രീയെ അദ്ദേഹം ഗുണദോഷിച്ചു. എങ്കിലും നെപ്പോളിയൻ തന്റെ പൂർവ്വപരിചയക്കാരിയുടെ മര്യാദയെ സംരക്ഷിക്കാൻ വേണ്ടി സാൽസെററിയെ പിടിച്ചുകൊടുത്തില്ല. തന്നെപ്പററി സാൽസെററി മിത്ഥ്യാപവാദവിതരണംചെയ്തതിന്റെ ഫലം അവൻ അനുഭവിച്ചുകൊള്ളട്ടെ എന്നുവെച്ചു വിട്ടയച്ചു നെപ്പോളിയൻ പാരിസ് ഗ്രന്ഥശാലകളിലുള്ള പുസ്തകങ്ങളെ ഓരോന്നായിവായിച്ചു തീർത്തുതുടങ്ങി.

ഫ്രാൻസിലെ താല്ക്കാലികസ്ഥിതി.

ഒരു ദിവസം സീൻനദീതീരത്തിൽ നെപ്പോളിയൻ തന്റെ സ്നേഹിതനോടുകൂടി കാറേററുകൊണ്ടു നടക്കുമ്പോൾ കുറെ ദൂരത്തിൽ ഒരുകൂട്ടം ജനം ആയുധപാണികളായി അട്ടഹാസംചെയ്തുകൊണ്ടു രാജമന്ദിരത്തിൽ പ്രവേശിക്കുന്നതും വാതായനങ്ങളേയും വാതിലുകളേയും തല്ലിപ്പൊളിക്കുന്നതും രാജധാനിയിലെ സാമാനങ്ങളെയെല്ലാം ഛിന്നഭിന്നമാക്കി നശിപ്പിക്കുന്നതും കണ്ടു. ആ ജനക്കൂട്ടം ജാക്കോബൈററു സംഘക്കാരാണെന്നു മനസ്സിലാക്കുവാൻ അദ്ദേഹത്തിന്ന് അധികസമയം വേണ്ടിവന്നില്ല. "ഈ ദുർമ്മാർഗ്ഗികൾക്ക് ഇത്രകണ്ട് അഹങ്കരിക്കാൻ ഇടകൊടുത്ത രാജ്യഭരണം എന്തൊരു ഭരണമാണ്? ഒരേസമയത്ത് അഞ്ഞൂറു തോക്കുകൾ നിരത്തി ഈ കൂട്ടരെ വെടിവെച്ചു തകർത്താൽ യാതൊന്നും വരാനില്ല" എന്നു നെപ്പോളിയൻ ഉച്ചത്തിൽ പറഞ്ഞു. പാരിസ് പട്ടണത്തിൽ ദിനംപ്രതി അക്രമങ്ങൾ വദ്ധിച്ചുകൊണ്ടിരുന്നു. രാജമന്ദിരങ്ങൾ പലതും ഇടിച്ചു തകൎക്കപ്പെട്ടു. രാജവംശത്തിൽപെട്ട അനവധി ആളുകൾ നിയമസഭാമണ്ഡപങ്ങളിലുംകാടിലുകളിലും അഭയംപ്രാപിച്ചു. രാജഭൃത്യന്മാർ കണക്കില്ലാതെ കൊല്ലപ്പെട്ടു. ഈ സംഭവങ്ങളെ കാണുന്തോറും നെപ്പോളിയന്റെ കോപവും വ്യസനവും ഏകീഭൂതമായി ഉജ്ജ്വലിച്ചു. ഇംഗ്ലാണ്ടിലെ

രാജാക്കന്മാർ വംശപാരമ്പൎയ്യാരാജ്യം ഭരിച്ചുവരുന്നതിനേയും അമേരിക്കയിൽ ജനപ്രതിനിധിയായി തിരഞ്ഞെടുക്കപ്പെട്ട പ്രസിഡെണ്ടു രാജ്യം ഭരിക്കുന്നതിനേയും നെപ്പോളിയൻ താരതമ്യപ്പെടുത്തി പൎയ്യാലോചനചെയ്തു. ഫ്രാൻസുകാർ സ്വയംഭരണത്തിന്ന് അപ്പോൾ അൎഹന്മാരായിട്ടില്ലെന്നും രാജകീയനിയമങ്ങളെ അനുസരിച്ചു നടക്കാൻ ഫ്രാൻസുകാർ ശീലിക്കേണ്ടതാണെന്നും പ്രജകളുടെ ഹിതംനോക്കി രാജ്യപരിപാലനം ചെയ്യേണ്ടതായ ധൎമ്മം ഭരണാധികാരികളിൽ അതുവരെ ഉണ്ടായിട്ടില്ലെന്നും നെപ്പോളിയൻ അഭിപ്രായപ്പെട്ടു. പ്രഭുകക്ഷിക്കാർ സ്വാൎത്ഥപ്രമത്തന്മാരായി സൎവ്വസ്വാതന്ത്ര്യങ്ങളേയും അവരുടെ ഇടയിൽതന്നെപിടിച്ചുവെച്ചുകൊണ്ടു ജനകക്ഷിയെ നാനാപ്രകാരത്തിൽ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നിടത്തോളംകാലം ക്ഷേമകരമായ രാജ്യഭാരം ഫ്രാൻസിൽ നടത്തപ്പെടുകയില്ലെന്നു നെപ്പോളിയൻ കാണാതെയിരുന്നില്ല. ജനകക്ഷിക്കാർ പ്രഭുകക്ഷിക്കാരുടെ നേരെ വേണ്ടിയും വേണ്ടാതേയും വൈരംനടിച്ചു തരംകിട്ടുമ്പോഴെല്ലാം അവരോടു മല്ലിടുന്നതിന്നും അവരുടെ സൌധങ്ങളേയും ഉദ്യാനങ്ങളേയും, ഹനുമാൻ രാവണന്റെ അശോകവനത്തെ ഭഞ്ജനംചെയ്യുമ്പോലെ, ഇടിച്ചു തകൎക്കുന്നതിന്നും കാരണം ഈ അവരുടെ ബുദ്ധിഹീനതകൊണ്ടും അവരെ വേണ്ടുംവണ്ണം പരിപാലിക്കാൻ പ്രാപ്തനായ ഒരു നേതാവില്ലാത്തതുകൊണ്ടും ആണെന്നു നെപ്പോളിയൻ തീൎച്ചയാക്കി. ജനകക്ഷികളും പ്രഭുകക്ഷികളും ഫ്രാൻസിലുണ്ടായ അപ്പോഴത്തെ കുഴപ്പത്തിന്ന് ഒരുപോലെ കാരണഭൂതന്മാരാണെന്നുള്ള വിചാരം നെപ്പോളിയന്നുണ്ടായിരുന്നുവെങ്കിലും ഇരുകക്ഷികളുടേയും കുറ്റത്തെ തൂക്കിനോക്കിയപ്പോൾ പ്രഭുകക്ഷികളുടെ കുറ്റത്തിന്നായിരുന്നു അധികം ഹീനതയും ഘനവും കാണപ്പെട്ടത്. പ്രഭുക്കന്മാർ ക്ഷന്തവ്യമല്ലാത്ത അക്രമങ്ങൾ നിരന്തരമായി ചെയ്തുകൊണ്ടിരുന്നുവെന്നുള്ള സംഗതി നെപ്പോളിയന്റെ ദൃഷ്ട്യാനോക്കുന്നപക്ഷം അയഥാൎത്ഥമല്ലെ

നു പറയുന്നതു് അസംഗതമായിരിക്കുകയില്ല. ജാക്കോബൈറുസംഘക്കാരുടെ അനീതികളേയും അപകൃത്യങ്ങളേയും അടക്കിവെച്ചാലല്ലാതെ ഐറോപ്യഖണ്ഡം ക്ഷേമം അനുഭവിക്കുകയില്ലെന്നു നെപ്പോളിയൻ ആലോചിച്ചുറപ്പിച്ചു. ഊനമില്ലാത്ത രാജ്യഭരണതന്ത്രങ്ങളെ സ്ഥാപിക്കുവാനും ജനങ്ങളുടെ സുഖസൌകൎയ്യങ്ങളെ നിലനിൎത്തുവാനും പരിശ്രമംചെയ്യുന്നതു തന്റെ ധൎമ്മമാണെന്നു നെപ്പോളിയൻ തീൎച്ചപ്പെടുത്തി. തന്റെ ഉദ്ദേശങ്ങളെ അനുഭവത്തിൽ കൊണ്ടുവരുവാനുള്ള മാൎഗ്ഗം ജനകക്ഷിയിൽ കാൎയ്യബോധമുള്ളവരുടെ സ്നേഹം സമ്പാദിച്ചു് അവരെ സ്വാധീനപ്പെടുത്തുന്നതായിരിക്കും എന്നു് അദ്ദേഹം തീരുമാനിച്ചു. അക്കാലത്തിൽ ഫ്രാൻസുകാൎക്കു മതസംബന്ധമായ യാതൊരു അറിവും ഉണ്ടായിരുന്നില്ല. മതം എന്നുവെച്ചാൽ എന്താണെന്നു് അവർ ആലോചിക്കാറുമില്ല. മനുഷ്യനിൎമ്മിതങ്ങളായ ശാസനകളേയോ ദൈവകല്പിതങ്ങളായ ജീവിതാദൎശങ്ങളേയൊ അവർ വകവെച്ചിരുന്നില്ല.

## നെപ്പോളിയന്റെ പലായനം

ഫ്രാൻസിലെ സ്ഥിതി ഏവംവിധമായിരിക്കെ ഇംഗ്ലീഷുകാർ കോർസിക്കയെ കൈവശപ്പെടുത്തുവാൻ തഞ്ചവും തരവും നോക്കിക്കൊണ്ടിരുന്നു. ജനറൽപയോളി ഇംഗ്ലീഷുകാരുടെ സഹായിയായി അവൎക്കു വേണ്ടപ്പെട്ട ഉത്താശകൾ ചെയ്തുതുടങ്ങി. പയോളിയുടെ കൂട്ടാളികളും “യഥാരാജാ തഥാ പ്രജാ” എന്നുള്ള ന്യായത്തെ അംഗീകരിച്ചു. നെപ്പോളിയൻ പയോളിയെ കണ്ടു് ഇംഗ്ലീഷുകാരുടെ സഹായിയായി നില്ക്കുന്നതു് അനുചിതവും സ്വരാജ്യസ്നേഹമില്ലായ്മയും ആണെന്നു പറഞ്ഞു. പയോളിയുടെ ബുദ്ധി ഫ്രാൻസുകാരുടെനേരേയുള്ള പൂൎവ്വവൈരത്താൽ കലുഷിതമായിരുന്നു. ഇംഗ്ലീഷുകാർ കോർസിക്കയെ എതിൎത്തപ്പോൾ നെപ്പോളിയൻ തന്റെ കീഴിലുള്ള പരന്ത്രീസുസൈന്യത്തോടുകൂടി ശത്രുക്കളെ നിരോധിച്ചു. അഞ്ചാറുദിവസം നമ്മുടെ ചരിത്രനായകൻ വളരെ സാമൎത്ഥ്യ

ത്തോടുകൂടി പോരാടിയെങ്കിലും ഒടുവിൽ ഇംഗ്ലീഷുകാർ വിജയംപ്രാപിച്ചു. അവർ കോർസിക്കാദ്വീപിനെ കൈവശപ്പെടുത്തി. ശത്രുസൈന്യങ്ങൾ നെപ്പോളിയന്റെ ഭവനത്തിന്നുനേരെ അടുത്തു. ഈ സംഭവത്തെ മുൻകൂട്ടി ആലോചിച്ചുവെച്ചിരുന്ന നെപ്പോളിയൻ തലേദിവസംതന്നെ അദ്ധരാത്രിയോടുകൂടി താന്റെ പ്രിയജനനിയേയും സഹോദരീസഹോദരന്മാരേയും കൂട്ടി കോർസിക്കയിൽനിന്നു പുറപ്പെട്ടുപോയിരുന്നു. പിറേറദിവസം സൂര്യോദയത്തിനുമുമ്പായി നെപ്പോളിയൻ നൈസ് തുറമുഖത്തിൽ എത്തി. അവിടെ അല്പനേരം വിശ്രമിച്ചതിന്റെശേഷം അവിടെനിന്നു മാർസലീസ് നഗരത്തിലേക്കു പുറപ്പെട്ടു. ലതീതയും കുട്ടികളും മാർസലീസിൽ എത്തി. അതിന്നുശേഷം കുറേക്കാലം നെപ്പോളിയനും അദ്ദേഹത്തിന്റെ ജനനിയും സഹോദരീസഹോദരന്മാരും ദാരിദ്ര്യദേവതയുടെ പാദാക്രമത്തിൽപെട്ടു വലഞ്ഞു.

പുനരാഗമനം.

ഇംഗ്ലീഷുകാർ രണ്ടുസംവത്സരം കോർസിക്കയെ കൈവശംവെച്ചുകൊണ്ടിരുന്നു. അവരുടെ അഹംഭാവങ്ങളും ആഡംബരങ്ങളും പരാജിതന്മാരായ കോർസിക്കാനിവാസികളുടെ നേരെയുള്ള പുച്ഛഭാവങ്ങളും അവരുടെ കോർസിക്കവിജയത്തെ ശാശ്വതമാക്കിത്തീർത്തില്ല. കോർസിക്കനിവാസികൾ അതൃപ്തിയോടുകൂടി ലഹളകൂട്ടിത്തുടങ്ങി. വല്ലവിധത്തിലും ഇംഗ്ലീഷുകാരെ ഓട്ടിപ്പായിക്കേണമെന്നുള്ള അഭിനിവേശം അവരുടെ ഹൃദയരംഗത്തിൽ സ്ഥലംപിടിച്ചു. തന്റെ രാജ്യക്കാരുടെ മനസ്ഥിതിയെ അറിഞ്ഞുകൊണ്ടു നെപ്പോളിയൻ ഗണ്യമായ ഒരു സൈന്യത്തോടുകൂടി കോർസിക്കക്കരയിൽ വന്നിറങ്ങി. നെപ്പോളിയൻ കോർസിക്കക്കരയിൽ കാലെടുത്തുവെച്ചതോടുകൂടി കോർസിക്കക്കാരുടെ ശൌര്യപരാക്രമങ്ങൾ ആജ്യാഹുതിയേററ ഹവ്യവാഹനനെപ്പോലെ ഉജ്ജ്വലിച്ചു. സമരത്തിൽ നെപ്പോളിയൻ ഇംഗ്ലീഷുകാരെ തോല്പിച്ചു. ഇം

ഗ്ലീഷുകാർ കോർസിക്കയെ വിട്ടൊഴിച്ചു. പയോളി പശ്ചാത്താപത്തോടുകൂടി ഇംഗ്ലണ്ടിൽ ശരണംപ്രാപിച്ചു. നെപ്പോളിയൻ കോർസിക്കക്കാരുടെ അനന്തമായ പ്രീതിബഹുമാനങ്ങൾക്കു പാത്രീഭവിച്ചു. അദ്ദേഹത്തിന്റെ സ്തുത്യർഹമായ ഗുണത്തെക്കുറിച്ചു ജനങ്ങൾ അഭിനന്ദിച്ചു. നെപ്പോളിയന്റെ വിജയം അനവധി സ്നേഹിതന്മാരെ സമ്പാദിച്ചതോടുകൂടി അതിലധികം ശത്രുക്കളേയും സമ്പാദിച്ചു. പ്രഭുകുടുംബക്കാരെല്ലാം അസൂയാലുക്കളായി നമ്മുടെ ചരിത്രനായകനെ തുറിച്ചുനോക്കി. ഫ്രാൻസുരാജ്യപ്രഭുക്കൾ മാത്രമല്ല, യൂറോപ്പിലുള്ള എല്ലാ പ്രഭുകക്ഷിക്കാരും, നെപ്പോളിയന്റെ ബദ്ധവൈരികളായിതീൎന്നു. നെപ്പോളിയൻ ജീവനോടെ ഇരിക്കുന്നതുവരെ പ്രഭുകക്ഷിക്കാൎക്കു സൈ്വരം ഉണ്ടാകയില്ലെന്നു തീൎച്ചയായിക്കഴിഞ്ഞു. പ്രഭുകക്ഷിക്കാരുടെ ദൃഷ്ടിയിൽ നെപ്പോളിയൻ തങ്ങളുടെ ശക്തിയേയും അഭിവൃദ്ധിയേയും വേരോടെ പറിച്ചെടുക്കുന്നവനായിട്ടാണു കാണപ്പെട്ടതു്. പ്രഭുകക്ഷിക്കാരുടെ വിരോധം നെപ്പോളിയനു്, അജ്ഞാനന്റെനേരെയുണ്ടായ ഉൎവ്വശീശാപംപോലെ ആയിത്തീൎന്നു. നെപ്പോളിയന്റെ ജാതകത്തിലുള്ള ഭാഗ്യാധിപന്റെ നിരങ്കുശഭരണം ആരംഭിച്ചുതുടങ്ങി.

## ടൌളോൻപട്ടണം.

മദ്ധ്യധരണ്യാഴിയുടെ തീരത്തിൽ ടൌളോൻ എന്നുപേരായ ഒരു പട്ടണം ഉണ്ടു്. ഈ പട്ടണം ഫ്രാൻസുകാരുടേതാണു്, അവിടെ നാവികസൈന്യങ്ങളും വീരകിപ്പട്ടാളവും അധിവാസംചെയ്യുന്നു. ഗംഭീരമായ ഒരു ആയുധശാലയും ഉണ്ടു്. ടൌളോൻപട്ടണത്തിലെ ജനസംഖ്യ ഇരുപത്തയ്യായിരത്തിൽ കുറയുകയില്ല. യുദ്ധസാമഗ്രികൾ സൎവ്വവും സംഭരിക്കപ്പെട്ടിട്ടുള്ള അമ്പതു പടക്കപ്പലുകൾ ടൌളോൻതുറമുഖത്തിൽ സഞ്ചരിച്ചുകൊണ്ടേയിരിക്കും. പ്രധാനപ്പെട്ട ചില പ്രഭുക്കന്മാർ ഒത്തൊരുമിച്ചുകൂടി ടൌളോൻപട്ടണത്തെ ഇംഗ്ലീഷുകാൎക്കും സ്പെയിൻകാൎക്കുമായി വിട്ടുകൊടുത്തു. അപ്രകാരംചെയ്ത പ്രഭു

ക്കന്മാർ മാർസലീസ്, ലയാൻസ് മുതലായ ദേശക്കാരായിരു ന്നു. ഫ്രാൻസിലെ ജനകക്ഷിക്കാർ ടൊള്ളോൻപട്ടണത്തിന്റെ ഗതിയെ അറിഞ്ഞപ്പോൾ വളരെ വ്യസനിച്ചു. അതോടുകൂ ടി പ്രഭുകക്ഷിക്കാരുടെനേരെയുള്ള മത്സരവും വർദ്ധിച്ചു. ടൊ ള്ളോൻപട്ടണത്തെ വീണ്ടെടുക്കേണമെന്നു ജനകക്ഷിക്കാർ തീർച്ചയാക്കി. ഇംഗ്ലീഷുകാരേയും സ്പെയിൻകാരേയും ടൊ ള്ളോൻപട്ടണത്തിൽനിന്നു ആട്ടിപ്പറഞ്ഞയക്കേണമെന്നുള്ള ദൃ ഢപ്രതിജ്ഞയോടുകൂടി അവർ കാർട്ടോൾ എന്നാളെ സേനാ പതിയായി നിശ്ചയിച്ചു. ഇദ്ദേഹത്തിന്നു യുദ്ധസാമൎത്ഥ്യം പോ രാഞ്ഞയാൽ മൂന്നുമാസത്തോളംകാലം വ്യൎത്ഥമായി കഴിക്കുക യാണ ചെയ്തതു്. നെപ്പോളിയനെ സേനാപതിയായി നിയ മിക്കുന്നപക്ഷം ജയംലഭിക്കാതെയിരിക്കയില്ലെന്നു ജനകക്ഷിയി ലെ ഭൂരിപക്ഷക്കാർ അഭിപ്രായപ്പെട്ടപ്രകാരം നെപ്പോളിയൻ നിയമിക്കപ്പെടുകയും രണാങ്കണത്തിൽ ആ വീരപുരുഷൻ പ്ര വേശിക്കുകയുംചെയ്തു. കാർട്ടോൾ തന്റെ പട്ടാളത്തെ നിൎത്തീട്ടു ള്ള സ്ഥിതിയേയും യുദ്ധക്കളത്തിന്റെ കിടപ്പിനേയും നെപ്പോ ളിയൻ പരിശോധിച്ചു. ആ സ്ഥിതിയിൽതന്നെ ഇരിക്കുന്നതാ യാൽ ഭൂലോകത്തിലുള്ള മനുഷ്യരെ മുഴുവനും ഒരുഭാഗം ചേ ൎത്തു് അനേകകാലം പോരാടിയാൽകൂടി ഇംഗ്ലീഷുകാരേയും സ്പെയിൻകാരേയും പരാജയപ്പെടുത്താൻ സാധിക്കുന്നതല്ലെ ന്നു യുദ്ധതന്ത്രനിപുണനായ നെപ്പോളിയൻ കണ്ടു. ടൊള്ളോൻ പട്ടണത്തിന്നു് അഭിമുഖമായിരിക്കുന്ന ജിബ്രാൾട്ടർ എന്ന സ്ഥലത്തിൽ പാളയം അടിച്ചു ജിബ്രാൾട്ടർകുന്നിൽനിന്നു പീ രങ്കിവെക്കുന്നതായാൽ ടൊള്ളോൻപട്ടണത്തെ വീണ്ടെടുക്കാനും ശത്രുസൈന്യത്തെ ഓടിക്കുവാനും സൌകൎയ്യമായിരിക്കുമെന്നു നെപ്പോളിയൻ ക്ഷണനേരത്തിനുള്ളിൽ മനസ്സിലാക്കി. അ മേരിക്കയിൽ ബോസ്ടൺപട്ടണത്തെ ഇംഗ്ലീഷുകാർ കൈവ ശപ്പെടുത്തിയപ്പോൾ അവരെ അവിടെനിന്നു് ഓടിക്കുവാൻ ജോർജ്ജ് വാഷിംഗടൻ ഉപയോഗിച്ച തന്ത്രങ്ങളെ തല്ക്കാലം

പ്രയോഗിച്ചാൽ വിജയം സിദ്ധിപ്പാൻ മാൎഗ്ഗമുണ്ടെന്നുള്ള ഉദ്ദേശത്തോടുകൂടി നെപ്പോളിയൻ തൻെറ സൈന്യത്തെ മൂന്നുഭാഗമായി പിരിച്ചുനിൎത്തി ഓരോഭാഗത്തിൽനിന്നും ശത്രുക്കളെ എതിൎത്തു. നെപ്പോളിയൻെറ യുദ്ധചാതുൎയ്യത്തെപ്പററി ശരിയായ അറിവില്ലാത്തവർ ചെറുപ്പക്കാരനായ സേനാപതി എന്തെല്ലാം അപകടങ്ങളെ ക്ഷണിച്ചുവരുത്തുമൊ എന്നു ഭയപ്പെട്ടുവെങ്കിലും അവരുടെ ഭയം അസ്ഥാനത്തിലായിപ്പോയിരിക്കുന്നുവെന്നു നെപ്പോളിയൻ കാലതാമസംകൂടാതെ അനുഭവപ്പെടുത്തി. ഒരു ദിവസം അൎദ്ധരാത്രി നിബിഡമായ അന്ധകാരവും അടിച്ചുചൊരിയുന്ന മഴയും ഏകീകരിച്ചുള്ള ലഗ്നത്തെ ശുഭമുഹൂൎത്തമായി സങ്കല്പിച്ചു നെപ്പോളിയൻ ശത്രുസൈന്യത്തെ മൂന്നുഭാഗത്തിൽ നിന്നെതിൎത്തു. മഴയും കൂരിരുട്ടും അസഹ്യമായ ശൈത്യവും ഒന്നിച്ചുചേൎന്നു ഭടന്മാരുടെ ധൈൎയ്യത്തെ സമൂലം പറിച്ചെടുത്തുകളയുന്ന അൎദ്ധരാത്രിസമയം ശത്രുസൈന്യങ്ങൾ സ്വസ്ഥമായിരിക്കുകയേ ഉള്ളുവെന്നാണ് ഇംഗ്ലീഷുകാരും സ്പെയിൻകാരും കരുതിയിരുന്നത്. ആ തഞ്ചംനോക്കി നെപ്പോളിയൻ യുദ്ധത്തിന്നടുത്തപ്പോൾ ഗത്യന്തരമില്ലാതെ ഇംഗ്ലീഷുകാരും സ്പെയിൻകാരും ടൊളോൻനഗരത്തിൽനിന്നു ഓടേണ്ടിവന്നു. കൊടുങ്കാററിൽപെട്ട തൂലകണങ്ങളെന്നവണ്ണം ശത്രുസൈന്യം ശിഥിലമായി നാലുപാടും ചിന്നിച്ചിതറി. നെപ്പോളിയൻ ടൊളോൻകോട്ടയെ കൈവശപ്പെടുത്തി. ടൊളോൻപട്ടണം ഫ്രാൻസുകാൎക്കുതന്നെ ലഭിച്ചു. ടൊളോൻകോട്ടയിൽ ഫ്രാൻസിലെ കൊടിക്കൂറ ഉയൎത്തപ്പെട്ടതും ശത്രുസൈന്യങ്ങൾ കപ്പൽകയറി ഓടിച്ചതും ഒപ്പംകഴിഞ്ഞു. നെപ്പോളിയൻെറ യുദ്ധസാമൎത്ഥ്യത്തെപ്പററി എല്ലാവരും ഐകകണ്ഠ്യേന പുകഴ്ത്തിത്തുടങ്ങി. പ്രളുകക്ഷിയിൽ പെട്ടവർ എന്തുചെയ്യേണ്ടുവെന്നറിയാതെ ഭയാൎത്തന്മാരായി മുക്കിലും മൂലയിലും ഓടിയൊളിച്ചു. എന്നാൽ നെപ്പോളിയൻ അ

വൎക്ക അഭയപ്രദാനംചെയ്യുതേയുള്ളു. യുദ്ധാവസാനത്തിൽ നെപ്പോളിയൻ മാർസലീസിലേക്ക തിരിച്ചു.

## രാജ്യരക്ഷാസാമൎത്ഥ്യം.

ഫ്രാൻസിന്റെ ദക്ഷിണഭാഗത്തുള്ള തുറമുഖങ്ങളെയും ശത്രുക്കൾ വന്നിറങ്ങാവുന്നതായ മററു സ്ഥലങ്ങളേയും കാത്തുരക്ഷിക്കാൻ പടക്കപ്പലുകളേയും കരസൈന്യങ്ങളേയും നെപ്പോളിയൻ വേണ്ടുംവണ്ണം ഏൎപ്പെടുത്തി. ഫ്രാൻസുരാജ്യത്തിലുള്ള ശൈലങ്ങൾ, കുന്നുകൾ, വനപ്രദേശങ്ങൾ, നദീതീരങ്ങൾ, അഴിമുഖങ്ങൾ എന്നു തുടങ്ങിയുള്ള വിവിധദേശങ്ങളിലും നെപ്പോളിയൻ കൂടക്കൂടെ പരിശോധിക്കുകയും ശത്രുസൈന്യങ്ങൾ അവിടെയൊന്നും ഇല്ലെന്നു തീൎച്ചയാകുന്നതുവരെ അന്വേഷണത്തെതുടൎന്നുകൊണ്ടിരിക്കുകയുംചെയ്തു. ഇപ്രകാരം അനദ്ധ്യായമില്ലാതെ സ്വരാജ്യരക്ഷക്കായി നെപ്പോളിയൻ അദ്ധ്വാനിച്ചുകൊണ്ടിരിക്കുമ്പോൾ സ്വദേഹരക്ഷയേക്കുറിച്ച് ഒട്ടും ചിന്തിച്ചതുതന്നെയില്ല. കൃത്യസമയങ്ങളിൽ ആഹാരമില്ലാതേയും വിശ്രമമില്ലാതേയും ഋതുഭേദങ്ങളെ ഗണ്യമാക്കാതെ മഞ്ഞിലും മഴയിലും ഒരുപോലെ സഞ്ചരിച്ചുകൊണ്ടും നെപ്പോളിയൻ ഫ്രാൻസിനെ ശത്രുക്കളുടെ ആക്രമങ്ങളിൽ നിന്നു സംരക്ഷിച്ചു.

## ശാശ്വതപ്രഖ്യാതി

1794-ൽ ഇത്തലിരാജ്യത്തിലെ പീരങ്കിപ്പടത്തലവനായി നെപ്പോളിയൻ നിയമിക്കപ്പെട്ടു. ഉദ്യോഗനിയമനത്തോടുകൂടി അദ്ദേഹം നൈസ് പട്ടണത്തിലേക്ക പുറപ്പെട്ടു. അവിടെ വെച്ചു ഫ്രാൻസുകാരും ആസ്ത്രിയക്കാരും തമ്മിൽ കലഹം ഉണ്ടായി. സാർഡിനിയക്കാർ ആസ്ത്രിയക്കാരുടെ കക്ഷിയിൽ ചേൎന്നു. നെപ്പോളിയൻ ശത്രുസങ്കേതസ്ഥാനങ്ങളായ ഗിരിഗഹ്വരങ്ങളേയും, കുററിക്കാടുകളേയും കുഴികളേയും താൻ തന്നെ നേരിട്ടു പരിക്ഷിച്ചു. തന്റെ സ്ഥാനത്തെ സുരക്ഷിതമാക്കിത്തീൎത്തശേഷം യുദ്ധസന്നദ്ധനായി നെപ്പോളിയൻ അര

യും തലയും മുറിക്കി കയ്യിൽ ഖഡ്ഗം ഏന്തി ശത്രുസൈന്യത്തിന്റെ ബലത്തെയും സ്വസൈന്യബലത്തേയും നല്ലവണ്ണം താരതമ്യപ്പെടുത്തിനോക്കിയശേഷം ശത്രുക്കളുടെ പഴുതുകളെ പരീക്ഷിച്ചറിഞ്ഞു കാലോചിതംപോലെ എതിരിടുന്ന നൈപുണ്യം നെപ്പോളിയന്നു സ്വതസ്സിദ്ധമായിരുന്നതുകൊണ്ട് അദ്ദേഹം അധികം അപകടത്തിൽ കുടുങ്ങാറില്ല. ആസ്ത്രിയാസൈന്യങ്ങളാകട്ടെ അശ്രദ്ധന്മാരായി നേരമ്പോക്കും പറഞ്ഞു മദ്യപിച്ചു മതിമറന്നു കിടന്നതേയുള്ളു. യുദ്ധാലോചനാസഭയിൽ നെപ്പോളിയൻ തന്റെ സമരോപായങ്ങളെ രഹസ്യമായി പറഞ്ഞപ്പോൾ സഭ്യന്മാർ എല്ലാവരും സമ്മതിച്ചു. റോജനദീതീരത്തിൽ ആയിരുന്നു ആസ്ത്രിയസൈന്യം പാളയം അടിച്ചിരുന്നതു്. ആ നദിയുടെ സമീപത്തിൽ കൂടി ഒഴുകിയിരുന്ന മറെറാരു നദീമാർഗ്ഗമായി പതിനായിരം സേനകളോടു കൂടി ശത്രുസൈന്യത്തിന്റെ പിൻവശത്തിൽചെന്നു അവരുടെ നേരെ പീരങ്കിവെക്കേണമെന്നും താൻ വേറെ പതിനായിരം പടയോടുകൂടി മദ്ധ്യധരണ്യാഴിമാർഗ്ഗമായി ശത്രുസൈന്യത്തിന്റെ മുൻവശത്തിൽനിന്നു എതിൎക്കേണമെന്നും ശത്രുസൈന്യങ്ങൾ ഓടി രക്ഷപ്പെടാതേയും അന്യസഹായം ലഭിക്കാതേയും കീഴടങ്ങത്തക്കവണ്ണം അവരെ കുഴക്കിലാക്കേണമെന്നും ആയിരുന്നു നെപ്പോളിയന്റെ വിചാരം. ആ വിചാരത്തിന്നനുസരിച്ച് അദ്ദേഹം പ്രവൎത്തിക്കുകയും ചെയ്തു. ശത്രുക്കൾ പരാജിതന്മാരായി. ആൽബ്സ് പൎവ്വതനിരകളിലെ അനേകം ശിഖരപ്രദേശങ്ങളും താഴ്‌വരകളും നെപ്പോളിയൻ പിടിച്ചടക്കി. അദ്ദേഹം മുൻകൂട്ടി കരുതിയിരുന്നപ്രകാരംതന്നെ വിജയവും സിദ്ധിച്ചു. യുദ്ധതന്ത്രങ്ങളെ ആരാഞ്ഞറിയുവാനും ശത്രുപക്ഷക്കാരുടെ പഴുതുകളെ കണ്ടുപിടിക്കുവാനും നെപ്പോളിയന്റെ സാമൎത്ഥ്യം കിടയററതാണെന്നുള്ള പ്രഖ്യാതി മുമ്പേതന്നെ സിദ്ധിച്ചിട്ടില്ലെങ്കിൽ ഇപ്പോൾ അതു് അവിതൎക്കിതമായി സ്ഥാപിക്കപ്പെട്ടു.

അടിസ്ഥാനമില്ലാത്ത അറസ്റ്റ്.

അതിനുശേഷം നെപ്പോളിയന്റെ ഉത്സാഹം വെടിമരുന്നു സൂക്ഷിക്കാൻ ഉചിതമായ ഒരുശാല കണ്ടുപിടിക്കുന്ന വിഷയത്തിലായിരുന്നു. ഫ്രാൻസിലെ കാരാഗൃഹശാലയെ അല്പം ഭേദപ്പെടുത്തിയാൽ വെടിമരുന്നു സൂക്ഷിക്കാൻ പററിയ കെട്ടിടമായിത്തീരുമെന്നു നെപ്പോളിയൻ മനസാ കണ്ടു. നെപ്പോളിയന്റെ ഉത്സാഹം ഫ്രാൻസുരാജ്യത്തിലെ ദേശാഭിമാനികളെ ബന്ധനസ്ഥരാക്കിത്തീർക്കുവാനാണെന്നു ചിലർ തെററിദ്ധരിച്ചു. അവരുടെ തെററിദ്ധാരണനിമിത്തം നെപ്പോളിയൻ അറസ്റ്റ് ചെയ്യപ്പെട്ടു. തന്റെ ഉദ്ദേശം ദേശാഭിമാനികളെ ഉപദ്രവിക്കാനല്ലെന്നും ശത്രുക്കളുടെനേരെ യുദ്ധംചെയ്യാൻ വേണ്ടതായ ഏർപ്പാടുകൾ മാത്രമാണെന്നും നെപ്പോളിയൻ പറഞ്ഞപ്പോൾ അറസ്റ്റിൽനിന്നു വിട്ടയക്കപ്പെട്ടു. എങ്കിലും അദ്ദേഹത്തിന്റെപേരിലുള്ള സംശയം തീരെ വിട്ടുപോയില്ല. പീരങ്കിപ്പട്ടാളത്തിന്റെ നായകനായിത്തന്നെ അദ്ദേഹത്തെ വെച്ചിരിക്കുന്നപക്ഷം എന്തെല്ലാം അക്രമങ്ങൾ പ്രവർത്തിക്കുമൊ എന്നു ഭയപ്പെട്ടു മേലാധികാരികൾ അദ്ദേഹത്തെ കാലാൾപ്പട നായകനാക്കി നിശ്ചയിച്ചു. ആ നിശ്ചയം തന്റെ അഭിമാനത്തിന്നും സ്വാതന്ത്ര്യബുദ്ധിക്കും ഊനമാണെന്നു കരുതി നെപ്പോളിയൻ ഉദ്യോഗത്തെ വലിച്ചെറിഞ്ഞു മാർസലിസിൽ തന്റെ മാതാവിന്റെകൂടെ താമസമാക്കി. സദാകാലവും യുദ്ധസംബന്ധമായ ഓരോ പ്രവൃത്തികൾചെയ്തുകൊണ്ടും പല ദിക്കുകളിൽ സഞ്ചരിച്ചുകൊണ്ടും കാലയാപനംചെയ്തു ശീലിച്ച ആ യോദ്ധാവിന്നു സ്വഗൃഹത്തിൽ പ്രവൃത്തിയില്ലാതെ സ്വസ്ഥമായിരിപ്പാൻ ലേശമെങ്കിലും ഇഷ്ടമുണ്ടായില്ല. ഉദ്യോഗം അന്വേഷിച്ചു നെപ്പോളിയൻ പാരീസിലേക്കു പുറപ്പെട്ടു.

ആത്മഹത്യാലോചന.

പ്രവൃത്തികൊടുക്കാൻ അധികാരമുള്ള ഉദ്യോഗസ്ഥന്മാർ പക്ഷപാതികളായി അവരവർക്കുവേണ്ടപ്പെട്ട ആളുകളെ ഓരോ

ഉദ്യോഗത്തിൽ നിശ്ചയിച്ചുകൊണ്ടിരുന്നു. സൎക്കാരുദ്യോഗത്തിൽ പ്രവേശിക്കുന്ന ആളുകളുടെ കാൎയ്യപ്രാപ്തിയേയും പഠിപ്പിനേയും അവർ വകവെച്ചില്ല. ശുപാൎശിയും സ്വാൎത്ഥവും അല്ലാതെ ഉദ്യോഗനിയമനത്തെ ക്രമീകരിക്കാൻ ഗണ്യമായ നിബന്ധനകൾ ഒന്നും ഉണ്ടായിരുന്നില്ല. സൈനികവകുപ്പിലുള്ള പ്രഭുക്കന്മാരെക്കൊണ്ടു വല്ല ഉദ്യോഗവും കിട്ടേണമെന്നു നെപ്പോളിയൻ അപേക്ഷിച്ചപ്പോഴെല്ലാം പ്രഭുകക്ഷിയിൽപ്പെട്ട അവരെല്ലാം "ചെറുപ്പക്കാരനും ആകൃതികൊണ്ടു സ്ത്രീയെപ്പോലെ മൃദുലകോമളഗാത്രനും ആയ നീ യുദ്ധക്കളത്തിൽ എന്തുചെയ്യാനാണു പോകുന്നത്" എന്നു പരിഹാസഗൎഭമായ സ്വരത്തിൽ ചോദിക്കുകയാണു ചെയ്തതു്. ഉദ്യോഗം അന്വേഷിച്ചുനടന്നു നെപ്പോളിയന്റെ മനസ്സിടിഞ്ഞു തുൎക്കിരാജ്യത്തിൽപോയി സൈന്യവകുപ്പിൽ ചേരാമെന്നു് അദ്ദേഹം ആലോചിച്ചു. സ്വരാജ്യത്തെവിട്ടു് അന്യദേശങ്ങളിൽ പോയി പ്രവൃത്തിയെടുക്കുന്നതു സ്വരാജ്യസ്നേഹത്തിനു പോരെന്നുകരുതി തുൎക്കിരാജ്യത്തേക്കുള്ള യാത്രയെ നിൎത്തിവെച്ചു. എന്നാൽ ഉദ്യോഗമില്ലാതെ എത്രകാലമാണു കഴിച്ചുകൂട്ടുക? പിതാവിനാൽ ആൎജ്ജിതമായ സ്വത്തുക്കളെ കയ്യിൽവെച്ചുകൊണ്ടു സ്വസ്ഥമായി കാലക്ഷേപം ചെയ്യുക എന്നുവെച്ചാൽ നെപ്പോളിയനു അത്രമാത്രം പൈതൃകസ്വത്തുക്കൾ ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നുവെങ്കിൽതന്നെ അദ്ദേഹത്തിനു ശാന്തമായ ജീവിതം ജാഡ്യതയെ ഉണ്ടാക്കിത്തീൎക്കുകയേ ഉള്ളു. സ്വന്തച്ചിലവിനുകയ്യിൽ പണമില്ലാത്ത കഷ്ടം ഒരുവക. മാതാവും സഹോദരീസഹോദരന്മാരും ദാരിദ്ര്യദുഃഖം അനുഭവിക്കുന്നതുകണ്ടുകൊണ്ടിരിക്കുവാൻ സംഗതിയായല്ലൊ എന്നുള്ള ക്ലേശം മറെറാരുവക. ഉദ്യോഗം ലഭിക്കാനുള്ള വൈഷമ്യം വേറെയൊരുവക. ഇപ്രകാരം ഉള്ള കഷ്ടങ്ങൾ അനുഭവിക്കുന്നതിനേക്കാൾ ശ്രേഷ്ഠമായ കാൎയ്യം ആത്മഹത്തിചെയ്തു പ്രാപഞ്ചികസങ്കടങ്ങളെ അവസാനിപ്പിക്കുകതന്നെയാണു് എന്നു നെപ്പോ

ളിയൻ തീൎച്ചപ്പെടുത്തുകയും ആ കൃത്യം ചെയ്വാൻ സന്നദ്ധനായി പുറപ്പെടുകയും ചെയ്തു. അല്ലയോ ദാരിദ്ര്യദേവതെ! നിന്റെ ക്രൌൎയ്യഗദയിൽ തലതാഴ്ത്താത്ത ധീരപുരുഷന്മാർ ആരെങ്കിലും ഉണ്ടോ? നിൎദ്ദയമായ നിന്റെ പ്രവൃത്തികൾ എന്തെല്ലാം ഹീനകൃത്യങ്ങളെ ചെയ്വാനാണ മനുഷ്യരെ പ്രേരിപ്പിക്കുന്നതു്? നിന്റെ സാഹസങ്ങളെ തൃണീകരിക്കാൻ പ്രാപ്തന്മാരായ യതീശ്വരന്മാരുടെകൂടെ നീ വാളെടുത്തു പുറപ്പെടുക. ഇഹലോകസുഖങ്ങളിൽ വിരക്തിവരാത്തവരുടെ നേരെ നീ എന്തിനു പോരാടുന്നു? ധീരകൃത്യങ്ങൾ പ്രവൎത്തിച്ചു ലോകങ്ങളെ മുഴവനും യശോധാവള്യതയാൽ പ്രകാശമാനമാക്കിത്തീൎക്കാൻ ബ്രഹ്മാവു ചിലരെ സൃഷ്ടിച്ചയച്ചിരിക്കെ അവരുടെ നേരെയും നിന്റെ നിന്ദ്യവൃത്തികളെ പ്രയോഗിക്കേണമോ? അതങ്ങിനെയിരിക്കട്ടെ. നമ്മുടെ ചരിത്രനായകൻ ഒരു ദിവസം ജനസഞ്ചാരമില്ലാത്ത ഒരു ശൂന്യപ്രദേശത്തിൽപോയി അവിടെവെച്ചു തന്റെ ജീവിതത്തെ കലാശിപ്പിക്കാമെന്നുദ്ദേശിച്ചു പുറപ്പെട്ടു. സൃഷ്ടാവു കല്പിച്ചിട്ടുള്ള ആയുസ്സിനെ കൂട്ടാനും കുറയ്ക്കാനും ആൎക്കു സാധിക്കും? നെപ്പോളിയൻ ആത്മഹത്യചെയ്വാൻ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ യാദൃച്ഛികമായി അവിടെ എത്തി. അപ്രസന്നവും ആധിരംഗവും ആയിരുന്ന നെപ്പോളിയന്റെ വദനത്തെക്കണ്ടു ആ സ്നേഹിതൻ നമ്മുടെ ചരിത്രനായകന്റെ അന്തൎഗ്ഗതങ്ങളെ അനുമാനിച്ചറിഞ്ഞു. വ്യസനകാരണം എന്താണെന്നുപറയണമെന്നു ആ ആപദ്‌ബന്ധു നിൎബ്ബന്ധിച്ചപ്പോൾ നെപ്പോളിയൻ മനസ്സില്ലാമനസ്സോടുകൂടി തന്റെ ഉദ്ദേശങ്ങളെ അറിയിച്ചു. ആ സ്നേഹിതൻ ഉടനെതന്നെ തന്റെ കൈവശം ഉണ്ടായിരുന്ന 6000 മോഹർ അടങ്ങിയ പണസ്സഞ്ചിയെ നെപ്പോളിയൻവശം കൊടുത്തു് ആവശ്യങ്ങളെ നിവൎത്തിച്ചുകൊള്ളുവാൻ പറഞ്ഞു. നെപ്പോളിയൻ ആ സംഖ്യയെ സ്വീകരിക്കാൻ മനഃപൂൎവ്വമായി ആഗ്രഹിച്ചില്ലെങ്കിലും സ്നേ

ഹിതൻെറ നിർബ്ബന്ധത്തിന്നു കീഴടങ്ങേണ്ടിവന്നു. വിശ്രവിശ്രുതനായി തീരുവാന്ന പുരുഷകേസരിയെ ആ സ്നേഹിതൻ അപ്പോൾ സഹായിച്ചിരുന്നില്ലെങ്കിൽ നമ്മുടെ ചരിത്രനായകൻെറ ജീവചരിത്രത്തെ ഇവിടെത്തന്നെ ഉപസംഹരിക്കേണ്ടിവരുമായിരുന്നു. അന്നുമുതൽ "ആപത്തിൽ സഹായിക്കുന്ന സ്നേഹിതനാണു സ്നേഹിതൻ. മററാരും യഥാൎത്ഥസ്നേഹിതന്മാരല്ല" എന്നു നെപ്പോളിയൻ പലതവണ ഉരുവിട്ടിട്ടുണ്ട്. കൃതജ്ഞതാപ്രകടനം ചെയ്വാൻ ഒരു കാലമെങ്കിലും മറന്നുപോകാത്ത നെപ്പോളിയൻ രാജ്യാധിപതിയായി വന്ന ഉടനെ ഒന്നാമതായി ചെയ്ത കൃത്യം ആപൽകാലത്തിൽ തന്നെ സഹായിച്ച ആപ്തമിത്രത്തെ ഉയൎന്ന ഉദ്യോഗത്തിൽ നിയമിച്ചു നന്ദി കാണിച്ചതായിരുന്നു.

### മണനസഭകൾ.

കണ്ണുകളുള്ളപ്പോൾ കാഴ്ചയുടെ ഗുണത്തെ പരിഗണിപ്പാൻ പ്രയാസമാണെന്നുള്ളതു വാസ്തവംതന്നെ. നെപ്പോളിയൻ ഉദ്യോഗം അന്വേഷിച്ചു ഇത്താല്യയിൽനിന്നു മടങ്ങിവരുംമുമ്പെതന്നെ ഫ്രാൻസുകാർ നെപ്പോളിയൻെറ സഹായം കൂടിയേ കഴിയൂ എന്നുള്ള ഘട്ടത്തിൽ എത്തി. ആസ്ട്രിയക്കാരുടെ കൈവശത്തിൽനിന്നു പിടിച്ചെടുത്ത പ്രദേശങ്ങളേയെല്ലാം അവർതന്നെ കൈക്കലാക്കിയിരുന്നു. സൈനികവകുപ്പു നായകനില്ലാത്ത പടയെപ്പോലെ ശിഥിലമായിത്തുടങ്ങിയിരുന്നു. ആസ്ട്രിയക്കാർ വീണ്ടെടുത്ത സ്ഥലങ്ങളെ കൈവശപ്പെടുത്തുവാനുള്ള മാൎഗ്ഗങ്ങളെ ചിന്തിച്ചു യുദ്ധകാൎയ്യവിചാരജ്ഞന്മാർ എല്ലാം തല പുണ്ണാക്കിയതേയുള്ളു. നിവൃത്തിമാൎഗ്ഗം അവരുടെ ബുദ്ധിയിൽ പ്രതിഫലിച്ചില്ല. നെപ്പോളിയനെ വരുത്തി ആലോചിച്ചാലല്ലാതെ നിവൃത്തിമാൎഗ്ഗങ്ങൾ കണ്ടെത്തുകയില്ലെന്നു പ്രസിദ്ധയോദ്ധാക്കളെന്നു നടിക്കുന്ന ചിലകൂട്ടർ സമ്മതിക്കേണ്ടിവന്നു. യുദ്ധകാൎയ്യജ്ഞന്മാരുടെ ക്ഷണനം അനുസരിച്ചു നെപ്പോളിയൻ സഭാമദ്ധ്യത്തിൽ ഹാജരായി. ഫ്രാൻസുകാർ

മേലാൽ അനുഷ്ഠിക്കേണ്ടുന്ന കൃത്യങ്ങളേയും ആസ്ത്രിയക്കാരെ തോല്പിക്കേണ്ട മാൎഗ്ഗങ്ങളേയും നെപ്പോളിയൻ ചുരുക്കമായ ഒരു പ്രസംഗത്താൽ ഹസ്താമലകംപോലെ വിശദമാക്കി. അധികം താമസിയാതെ യുദ്ധകാൎയ്യസ്ഥന്മാർ നെപ്പോളിയന്റെ യുക്തിമാൎഗ്ഗങ്ങളെ സ്വീകരിക്കുകയും അപഹൃതങ്ങളായ ദേശങ്ങളെ അദ്ദേഹത്തിന്റെ സഹായത്തോടുകൂടി ആസ്ത്രിയക്കാരുടെ കൈവശത്തിൽനിന്നു വീണ്ടെടുക്കുകയുംചെയ്തു. അതോടുകൂടി ജനകക്ഷിയുടെ പ്രാബല്യം അധികരിച്ചു. ഫ്രാൻസിലെ രാജ്യഭാരണം അഞ്ചുമന്ത്രികളുടെ അധീനത്തിൽ വിടപ്പെട്ടു. അവൎക്കു ഭരണാദ്ധ്യക്ഷന്മാർ എന്നുനാമധേയവുംകല്പിക്കപ്പെട്ടു. 250 പ്രതിനിധികൾ അടങ്ങിയ പ്രാചീനസഭയെന്നും അഞ്ഞൂറു പ്രതിനിധികൾ അടങ്ങിയ അഞ്ഞൂറാൻസഭയെന്നും രണ്ടു നിയമസഭകൾ ഏൎപ്പെടുത്തപ്പെട്ടു. നാല്പതുവയസ്സിൽ അധികം പ്രായംചെന്നവരും വിവാഹംകഴിഞ്ഞവരും ആയവൎക്കു മാത്രമേ പ്രാചീനസഭയിൽ പ്രാതിനിധ്യംവഹിക്കാൻ പാടുള്ളുവെന്നും, മുപ്പതു വയസ്സു പ്രായംചെന്നവൎക്കു മാത്രമേ അഞ്ഞൂറാൻസഭയിൽ പ്രവേശനം ഉള്ളുവെന്നും, ഒരു ചട്ടവും കല്പിക്കപ്പെട്ടു. ഈ ഏൎപ്പാടുകളെല്ലാം ചെയ്തതു ജനകക്ഷിയിൽപെട്ടവരായിരുന്നു. പ്രഭുകക്ഷിയുടെ സ്വേഛാഭരണത്തേയും ജാക്കോബൈറ്കാരുടെ ദുൎമ്മാൎഗ്ഗങ്ങളേയും ഇല്ലായ്മചെയ്വാൻ വേണ്ടിയായിരുന്നു സഭകളുടെ നിൎമ്മാണം. നിയമസഭകളുടെ സഹായത്തോടുകൂടി ഭരണാദ്ധ്യക്ഷന്മാർ രാജ്യഭാരം നടത്തിത്തുടങ്ങി. ഈ നവീനഭരണച്ചട്ടങ്ങളുടെ വിരോധികളായി പ്രഭുകക്ഷികളും ജാക്കോബൈറുവൎഗ്ഗക്കാരും അവരവരുടെ പ്രാബല്യത്തെ സ്ഥാപിക്കാൻ ഒരുക്കംകൂട്ടി ഈ ഇരുകക്ഷികളും ആയുധപാണികളായി സഭാപ്രതിനിധികളെ ഉപദ്രവിക്കുവാൻ ആരംഭിച്ചു. ജീവനിൽ ആശയില്ലാതെ കക്ഷിമത്സരംകൊണ്ടു ജനങ്ങൾക്കു എന്തും പ്രവൎത്തിക്കുമാറായി. ലഹളക്കാരുടെ അധീനത്തിൽ നാല്പതിനായിരം പീരങ്കിപ്പട്ടാളം ഉണ്ടാ

യി. ഭരണാദ്ധ്യക്ഷന്മാരുടെ അധീനത്തിലൊ, അയ്യായിരം പ ട്ടാളക്കാർ മാത്രമേ ഉണ്ടായിരുന്നുള്ളു. അവരുടെ സേനാധിപ തിയായ മേനളു,എന്നാൾക്കു യുദ്ധസാമർത്ഥ്യവും ധൈര്യവും വളരെ കുഷ്ഠി ആയിരുന്നു. ഭരണാദ്ധ്യക്ഷന്മാരുടെ സേനാധി പതിയുടെ യുദ്ധപരിജ്ഞാനക്കുറവിനേയും അധൈര്യത്തേയും ലഹളക്കാർ മനസ്സിലാക്കിയതോടുകൂടി അവരുടെ ലഹളയ്ക്കു പൂർവ്വാധികം ശക്തിയും കാഠിന്യവും കൂടിവന്നു. പാരിസ് പ ട്ടണം അതിഭയങ്കരമായ ഒരു രക്തക്കളമായി പരിണമിച്ചു. മേനളുയെ മാററി പാരാസ് എന്നാളെ ഭരണാദ്ധ്യക്ഷന്മാർ സേനാധിപതിയായി നിശ്ചയിച്ചു. ടൊളോൻയുദ്ധത്തിൽ അ ഭൂതപൂർവ്വമായ ശൌര്യപരാക്രമങ്ങളേയും യുദ്ധതന്ത്രങ്ങളേയും വെളിപ്പെടുത്തിയ നെപ്പോളിയനെ സേനാധിപതിയായി നിശ്ചയിച്ചാലല്ലാതെ ഭരണാദ്ധ്യക്ഷന്മാൎക്കു ജയം ലഭിക്കുന്നത ല്ലെന്നും അതുകൊണ്ടു കാലതാമസമെന്നിയെ നെപ്പോളിയ നെ സേനാധിപതിയായി നിശ്ചയിക്കേണമെന്നും പാരാസ് അഭിപ്രായപ്പെട്ടു. ഉടനെതന്നെ നെപ്പോളിയൻ സേനാധി പതിയായി നിശ്ചയിക്കപ്പെട്ടു. 'യുദ്ധച്ചടങ്ങുകളെ മുഴുവനും തന്റെ അധീനത്തിൽ വിട്ടുതരേണമെന്നും അങ്ങിനെ ചെ യ്യാത്തപക്ഷം താൻ സേനാധിപത്യം സ്വീകരിക്കുന്നതല്ലെ ന്നും ലഹളക്കാരെ അമർത്തിവെക്കാനും ജയംപ്രാപിക്കാനും താൻ ഉത്തരവാദിയാണെന്നും നെപ്പോളിയൻ മുൻകൂട്ടി പറ ഞ്ഞുകൊണ്ടാണ് സേനാധിപത്യം കയ്യേററതു്.

നെപ്പോളിയന്റെ വിജയം.

സേനാധിപത്യം കയ്യേററ ഉടനെതന്നെ നെപ്പോളി യൻ തന്റെ സൈന്യബലത്തെ തുക്കിക്കണക്കാക്കി. ധാരാ ളം വെടിമരുന്നും മററുള്ള യുദ്ധസാമഗ്രികളും തയ്യാറാക്കിയ ശേഷം ലഹളക്കാൎക്കു അന്യദിക്കിൽനിന്നു ലഭിക്കാവുന്ന സ ഹായങ്ങളെ ഇല്ലായ്മചെയ്യാൻ ശ്രമംചെയ്തു. ശത്രുക്കളുടെ ധൂ ളിമായ സൈന്യം തങ്ങളുടെനേരെ എന്തു തന്നെ ചെയ്യാൻ

മതിയാകും എന്നുള്ള അഹന്തയോടുകൂടി ലഹളക്കാർ ഭേരിയടിച്ചു. ഭരണാദ്ധ്യക്ഷന്മാരുടെ സേനാപതി തുഛമായ സൈന്യത്തെ വെച്ചുകൊണ്ട് എന്തെല്ലാം പ്രവൎത്തിച്ചുവെന്ന് അവർ പിന്നീട് അറിയുമാറായി. നെപ്പോളിയന്റെ ഭടന്മാർ ധൈൎയ്യത്തോടുകൂടി പോരാടുകയും സന്ദൎഭോചിതമായ ആജ്ഞകളെ നെപ്പോളിയൻ തുടരെത്തുടരെ പ്രയോഗിച്ചു ഭടന്മാരുടെ ധൈൎയ്യത്തെ വൎദ്ധിപ്പിക്കുകയും ചെയ്തു. നെപ്പോളിയനെപ്പററി ലഹളക്കാൎക്ക് "കണ്ടാലുരുണ്ടമുളകെന്നു നിനച്ചിടേണ്ട, ചുണ്ടത്തുചേൎക്കിലറിയാമതിനുള്ളവീൎയ്യം" എന്നുള്ള അഭിപ്രായം തോന്നിത്തുടങ്ങി. ലഹളക്കാർ ചെല്ലുന്ന ദിക്കിലെല്ലാം നെപ്പോളിയനും അദ്ദേഹത്തിന്റെ സൈന്യവും ഉണ്ട്. ലഹളക്കാരുടെ മനസ്സിടിഞ്ഞു. അവരുടെ അഹന്ത അസ്തമിച്ചു. ധൈൎയ്യം സഹസ്രകിരണനെക്കണ്ട ഹിമപടലം എന്നവണ്ണം പിൻവാങ്ങി. അവർ ആയുധംവെച്ചു കീഴടങ്ങി. യുദ്ധത്തിൽ മരിച്ചവരെ കുഴിച്ചിടുവാനും മുറിയേററവരെ വേണ്ടുംവണ്ണം ചികിത്സിക്കാനും നെപ്പോളിയൻ കല്പനകൊടുത്തു. രക്തക്കളമായി തോന്നിയിരുന്ന പാരീസ് പട്ടണം ശാന്തതയോടുകൂടി പുഞ്ചിരിതൂകുവാൻ ആരംഭിച്ചു. ഫ്രാൻസുരാജ്യത്തിലെ പ്രധാന സേനാധിപതിയായി നെപ്പോളിയനേയും ഭരണാദ്ധ്യക്ഷന്മാരിൽ ഒരുവനായി പാരാസിനേയും നിശ്ചയിച്ചു. പ്രബലകക്ഷിക്കാർ തലപൊന്തിക്കാതെ കീഴടങ്ങി. യാതൊരു രണധീരന്റെ യുദ്ധസാമൎത്ഥ്യത്തെ ഗണ്യമാക്കാതെ പ്രബലകക്ഷിക്കാർ അഹങ്കാരം നടിച്ചുവോ, ആത്മഹത്തിചെയ്തു ദാരിദ്ര്യപീഡയെ ജയിക്കാമെന്നു യാതൊരു വീരയോദ്ധാവിന്റെ ഹൃദയത്തിൽ ഫ്രാൻസുകാർ തോന്നിച്ചുവോ, യാതൊരു സേനാധിപതി അല്പമായ സൈന്യങ്ങളെക്കൊണ്ടും അനല്പമായ യുദ്ധചാതുൎയ്യത്തെക്കൊണ്ടും ശത്രുക്കളെ യുദ്ധക്കളത്തിൽനിന്നു പിന്തിരിച്ചോടിച്ചുവോ, ആ പുരുഷകേസരി, ആ ഗംഭീരാശയൻ, അതെ, സമുദ്രഗാംഭീൎയ്യന്റെ ശൈശവകാലം മുതൽക്കു

ത്തന്നെ കൈക്കലാക്കുവാൻ പറിച്ച ആ നെപ്പോളിയൻ നാല്പതിനായിരം ഭടന്മാരോടുകൂടിയ വൈരികളെ അയ്യായിരം ഭടന്മാരോടുകൂടി തോല്പിച്ച് ആയുധംവെപ്പിച്ചു ലഹളയെ നിൎത്തൽചെയ്തു ഫ്രാൻസിലെ സൎവ്വസേനാധിപത്യം വഹിക്കുന്നു. പുരുഷന്റെ ഭാഗ്യം ഇത്രയാണെന്നു കണക്കാക്കുവാൻ ദേവന്മാൎക്കുതന്നെ സാദ്ധ്യമല്ല. പിന്നെയാണൊ ഒരു ചരിത്രകാരകൻ കണക്കാക്കുന്നത്. നെപ്പോളിയന്റെ പരാക്രമത്തേയും അതോടുകൂടി അനുവൎത്തിച്ചുപോന്നതായ വിശാലഹൃദയത്തേയുംപറ്റി മേൽവരുന്ന അദ്ധ്യായങ്ങളിൽ നിന്നു മനസ്സിലാക്കാം.

---



## അദ്ധ്യായം 4

ഐറോപ്യസമരം

### വിവാഹം.

നെപ്പോളിയന്റെ വിവാഹസംഗതിയെപ്പറ്റി പറയുമ്പോൾ ഹിന്തുക്കൾക്ക് അത്ര രുചിച്ചില്ലെന്നു വരാം. എങ്കിലും ഓരോ ദേശങ്ങളിലുള്ള സമ്പ്രദായങ്ങളെയും സാമുദായികരീതികളെയും അനുസരിച്ചുമാത്രമാണ് ഒരു ചരിത്രനായകൻ പ്രവൎത്തിച്ചത് എന്നു സമാധാനിക്കുന്നതായാൽ നമ്മുടെ ചരിത്രനായകന്റെ വിവാഹത്തെപ്പറ്റി അരുചിക്കു അവകാശമില്ല. തന്നെക്കാൾ രണ്ടു വയസ്സ് അധികം പ്രായമുള്ളവളും രണ്ടു സന്താനങ്ങളുടെ മാതാവും വിധവയും ആയ സ്ത്രീയേയാണ് നെപ്പോളിയൻ വിവാഹം ചെയ്തത്. യൌവ്വനദശ കഴിഞ്ഞാൽ സൌന്ദൎയ്യം ക്രമേണ കുറഞ്ഞുതുടങ്ങുന്നതായിട്ടാണ സാധാരണ കണ്ടുവരാറുള്ളത്. എന്നാൽ നെപ്പോളിയ

ൻെറ ഭാര്യയായ ജോസ്‌ഫൈൻ എന്ന തരുണീമണിയുടെ സൌന്ദര്യവും സ്വഭാവഗുണവും യൌവ്വനദശ കഴിഞ്ഞതോടുകൂടി അധികമായിവരികയാണ് ചെയ്തതു്. എല്ലാ നിയമങ്ങൾക്കും ഒരു ഉപനിയമം ഉണ്ടാകാറുള്ളതു് നിത്യാനുഭവമാണല്ലൊ. ജോസ്‌ഫൈൻെറ പൂർവഭർത്താവു് ബോഹർനെ പ്രഭുവായിരുന്നു. അവളുടെ ജനനദേശം മാർട്ടിനിക്കൊ ദ്വീപുമായിരുന്നു. ബോഹർനെ മരിക്കുന്ന കാലത്തു് അവളുടെ പ്രായം ഇരുപത്തെട്ടു്. ബോഹർനെ വ്യാപാരവിഷയമായി മാർട്ടിനിക്കോദ്വീപിൽ പോയിരുന്ന സമയം ഈ യുവതിയെ വിവാഹം ചെയ്തതായിരുന്നു. ലഹളക്കാരുടെ ഖഡ്ഗത്തിനു ബോഹർനെ പ്രഭു ഇരയായിത്തീരുകയാണ് ചെയ്തതു്. കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച വിജയത്തിനുശേഷം ലഹളക്കാരുടെ പുനരുല്പത്തിയുണ്ടാകാതിരിക്കാൻ വേണ്ടി നെപ്പോളിയൻ പാരീസ് പട്ടണത്തിലുള്ള സകലായുധങ്ങളേയും ശേഖരിച്ചു് ഭരണാദ്ധ്യക്ഷന്മാരുടെ കെട്ടിടത്തിനടുത്തുള്ള ആയുധശാലയിൽ സൂക്ഷിക്കേണമെന്നു തീർച്ചയാക്കി. ആയുധങ്ങളെ ശേഖരിക്കാൻ ഭടന്മാരെ അയച്ചു. പ്രജകളെല്ലാവരും ആയുധങ്ങളെ ഭടന്മാരുടെ കൈവശം ഏല്പിച്ചുകൊടുത്തുകൊള്ളണമെന്നുള്ള സുഗ്രീവാജ്ഞയേയും നെപ്പോളിയൻ വിളംബരപ്പെടുത്തി ആയുധം ശേഖരിക്കുന്ന കൂട്ടത്തിൽ ജോസഫൈൻ സ്വഭവനരക്ഷയ്ക്കായി ഉപയോഗിച്ചിരുന്നതും ബോഹാർൻപ്രഭു പുത്രവാത്സല്യത്തോടുകൂടി ആദരിച്ചുവന്നിരുന്നതും ആയ ഒരു ഖഡ്ഗം ഭരണകിങ്കരന്മാരാൽ അപഹരിക്കപ്പെട്ടു. ആ ഖഡ്ഗം ആയുധശാലയിൽ എത്തി. ജോസഫൈൻ ആ ഖഡ്ഗത്തെ ഭർത്തൃഭക്തിയോടും അവളുടെ മക്കളായ യൂജൻഹാർട്ടിൻസ് എന്നി രണ്ടുപേരും പിതൃഭക്തിയോടുംകൂടി വണങ്ങിപ്പോന്നിരുന്നു. പിതാവിൻെറ മരണശേഷം യൂജൻ പിതൃഖഡ്ഗത്തെ ജനകസ്മാരകമായി ഉപയോഗിച്ചുവന്നിരുന്നു. ആ ഖഡ്ഗത്തെ ഭരണകിങ്കരന്മാർ

കൈക്കലാക്കിയത് നെപ്പോളിയൻെറ കല്പനപ്രകാരം ആകു ന്നുവെന്നു യൂജൻ മനസ്സിലാക്കിയഉടനെ ജനകസ്മാരകമായ ആയുധത്തെ വീണ്ടെടുത്തുകൊണ്ടുപോരേണമെന്നു തീച്ചയാ ക്കി നെപ്പോളിയൻെറ മുമ്പാകെ ചെന്നുനിന്നു. "അങ്ങുന്നെ എ ൻെറ പ്രിയ പിതാവിൻെറ ഖഡ്ഗം ഇവിടുത്തെ ആയുധശാ ലയിൽ കൊണ്ടുവരപ്പെട്ടിട്ടുണ്ട്. ഞാനും എൻെറ അമ്മയും ആ ആയുധത്തെ മരിച്ച പിതാവിൻെറ സ്മാരകമായി ഉപ യോഗിച്ചുവരുന്നു. അവിടുത്തെ ദയയുണ്ടായി ഖഡ്ഗത്തെ എനിക്കു തരണം. അത് എൻെറ സവ്വസ്വമാകുന്നു" എന്നു യൂജൻ നെപ്പോളിയനോടപേക്ഷിച്ചു പറഞ്ഞു. ധീരപുരുഷ ന്മാർക്കല്ലാതെ ധീരബാലകന്മാരുടെ മഹത്വത്തെ അറിയു വാൻ സാധിക്കുകയില്ലല്ലോ. യൂജൻെറ അപേക്ഷയെ, നെ പ്പോളിയൻ അല്ലാതെ മറെറാരാളായിരുന്നുവെങ്കിൽ, അധി കപ്രസംഗമായി കരുതുകയെ ഉള്ളു. യൂജൻെറ ധീരതയേ യും പിതൃഭക്തിയേയും കണ്ടപ്പോൾ നെപ്പോളിയൻ സന്തോ ഷിക്കുകയും ഖഡ്ഗം എടുത്ത് ആ ബാലകൻെറ കൈവശം കൊടുക്കുകയും ചെയ്തു. യൂജൻ ആ ഖഡ്ഗത്തെ വന്ദിച്ച് അശ്രുപരിപൂണ്ണമായ നേത്രങ്ങളാൽ നെപ്പോളിയനോടു ന ന്ദി പറഞ്ഞു സ്വഗൃഹത്തിലേക്കു പോയി. "ഈ ധീരബാല കനെ പ്രസവിച്ച മഹതി എത്ര ഭാഗ്യവതിയായിരിക്കണം. ആ വനിതാരത്നം ധൈൎയ്യവതിയായിരിക്കാനെ തരമുള്ളു." എന്നിങ്ങിനെ നെപ്പോളിയൻ ആലോചിച്ചു. യൂജൻ ഗൃഹ ത്തിൽ പോയി തൻെറ മാതാവിനോടു നെപ്പോളിയൻ ദയാ പൂവ്വം ഖഡ്ഗത്തെ മടക്കിക്കൊടുത്ത സംഗതിയേയും ആ മ ഹാമനസ്കൻെറ ദയാശീലത്തെയും പററി പറഞ്ഞപ്പോൾ ജോസഫൈൻ നെപ്പോളിയനെ മനസാ ആശിവ്വദിക്കുകയും അദ്ദേഹത്തിൻെറ ആയുരാരോഗ്യവദ്ധനയ്ക്കായി പ്രാത്ഥിക്കുക യും ചെയ്തു. യൂജൻെറ പിതൃഭക്തിയുടെ നിദാനമായ ഖ ഡ്ഗം ജോസഫൈനും നെപ്പോളിയനും തമ്മിലുള്ള പരിച

യത്തിന്നും, പരിചയം നിഷ്കളങ്കമായ സ്നേഹത്തിന്നും, സ്നേഹം ദാമ്പത്യബന്ധത്തിന്നും ആസ്പദമായി പരിണമിച്ചു. ജോസഫൈൻ ഇരുപത്തെട്ടുവയസ്സുള്ളവളായിരുന്നുവെങ്കിലും കാഴ്ചയിൽ അത്രയൊന്നും തോന്നുകയില്ലായിരുന്നു. ചന്ദ്രമണ്ഡലംപോലെ പ്രകാശിക്കുന്ന മുഖം. പുരുഷോചിതമായ ധൈര്യം. നിഷ്കളങ്കമായ സ്വഭാവഗുണം. ഏവംവിധങ്ങളായ ഗുണങ്ങളാൽ തിളുതിളങ്ങുന്ന നാരിമണിയുടെ പ്രായത്തേയോ, വൈധവ്യത്തേയൊ നെപ്പോളിയൻ വകവെച്ചില്ല. അവളുടെ സൌശീല്യത്തേയും സൌഭാഗ്യത്തേയും ധീരതയേയും മാത്രമാണ വീരയോദ്ധാവായ നെപ്പോളിയൻ ഗണ്യമാക്കിയത്. 1796 മാൎച്ചുമാസം 6-ാംനു- നെപ്പോളിയൻ ജോസഫൈനെ വിവാഹം കഴിച്ചു. കാൎയ്യങ്ങളിൽ ഒരു മന്ത്രിയെപ്പോലേയും, കരുണയിൽ ദാസിയെപ്പോലെയും, രൂപത്തിൽ ലക്ഷ്മിയെപ്പോലേയും, ക്ഷമയിൽ ധരിത്രിയെപ്പോലെയും, ഭൎത്തൃശുശ്രൂഷയിൽ വേശ്യയേപ്പോലേയും ജോസ്ഫൈൻ തന്റെ ഭൎത്താവോടൊത്തിണങ്ങി ഗൃഹസ്ഥധൎമ്മത്തെ പതിയെക്കൊണ്ട വേണ്ടുംവണ്ണം നിൎവ്വഹിപ്പിച്ചു. ഭാൎയ്യക്കു തന്നേക്കാൾ പ്രായം കൂടിപ്പോയല്ലൊ എന്നുള്ള വിഷാദം നെപ്പോളിയന്ന് ഒരു കാലത്തും ഉണ്ടായിട്ടില്ല. അതിന്നു ജോസഫൈൻ ഇടകൊടുത്തിട്ടും ഇല്ല. വിവാഹാനന്തരം മംഗളസൂചകമായി നെപ്പോളിയന്ന് ഒരു ഉദ്യോഗകയററം കിട്ടി. ഇത്താല്യയിലെ സൈന്യവകുപ്പിൻ അതിയായ കുഴപ്പം നേരിട്ടിരുന്നു. ഭടന്മാൎക്ക ശമ്പളം ക്രമമായി കൊടുക്കപ്പെട്ടിരുന്നില്ല. ഭടന്മാർ അനുസരണമില്ലാത്തവരായി അങ്ങുമിങ്ങും തെണ്ടിത്തിരിഞ്ഞുകൊണ്ടിരുന്നു. സൈന്യവകുപ്പിനെ പരിഷ്കരിച്ചു സമാധാനത്തെ നിലനിൎത്താൻ വേണ്ടി നെപ്പോളിയനാണ് ഇത്താല്യയിലെസേനാധിപതിയായി നിയമിക്കപ്പെട്ടത്. യുദ്ധസന്നാഹം.

---

ഭരണാദ്ധ്യക്ഷന്മാരുടെ കാലക്കേടാണ് ഫ്രാൻസിലെ പ്ര

ജാധിപത്യഭരണം ഏൎപ്പെട്ടത്. പരമ്പരയായി നാടുവാണു കൊണ്ടിരുന്ന രാജാക്കന്മാരെയും അവരെ ആശ്രയിച്ചു സ്ഥാനമാനങ്ങൾ കൈപ്പററിക്കൊണ്ടിരുന്ന അനവധി പ്രഭുക്കന്മാരെയും ഭരണാധികാരത്തിൽനിന്നു നീക്കിനിൎത്തി. രാജകുഡുംബക്കാരും പ്രഭുക്കന്മാരും കൂടി അവരുടെ നഷ്ടമായ സ്ഥാനമാനങ്ങളെ വീണ്ടെടുക്കുവാൻ തരംനോക്കിക്കൊണ്ടിരുന്നു. പ്രജാധിപത്യഭരണത്തെ വേരോടെ പറിച്ചുകളയുവാൻ അവർ ഭഗീരഥപ്രയത്നം ചെയ്തുകൊണ്ടിരുന്നു. ആഭ്യന്തരകലഹം ഇന്നോ നാളെയോ ഉണ്ടായേക്കാം. എന്നു ഭരണാധ്യക്ഷന്മാരും പ്രജകളും ഒരുപോലെ ഭയപ്പെട്ടു. യൂറോപ്പിലെ പല രാജാക്കന്മാരും ഫ്രാൻസിലെ തൽക്കാലസ്ഥിതിയെ സൂക്ഷ്മമായി ആലോചിക്കുവാനും തരമുണ്ടെങ്കിൽ ഫ്രാൻസുരാജ്യത്തെ കൈക്കലാക്കുവാനും വട്ടംകൂട്ടി. തങ്ങളെപ്പോലെയുള്ള ഒരുരാജാവിനെ പ്രജകൾ രാജ്യഭ്രഷ്ടനാക്കിയിരിക്കുകയാണെന്നു കേട്ടപ്പോൾ യൂറോപ്പിലെ പലേ രാജാക്കന്മാൎക്കും സഹതാപവും ഭയവും ഉണ്ടായി. “ഇന്നു ഫ്രാൻസുരാജാവിന്നു സംഭവിച്ച സ്ഥാനഭ്രംശം നാളെ നമുക്കും വന്നുകൂടെ? അതുകൊണ്ടു പ്രജാധിപത്യഭരണത്തെ അധികകാലം വെച്ചേക്കരുത്” എന്നു യൂറോപ്പിലെ രാജാക്കന്മാരെല്ലാവരും ആലോചിച്ചു. ഫ്രാൻസിലെ രാജസിംഹാസനം അതിന്റെ സ്ഥാനത്തിൽനിന്നു പ്രജാപരിപാലനത്തിന്റെ ശക്തിമൂലം ഉരുണ്ടു മറിഞ്ഞുവീണു. പ്രജകളുടെ ശക്തിവൎദ്ധനയേയും പ്രഭുക്കളുടെ ശക്തിക്ഷയത്തേയും കണ്ടു സഹിക്കാൻ വഹിയാതെ അധികം ക്ലേശം അനുഭവിച്ചവരുടെ കൂട്ടത്തിൽ ഇംഗ്ലാണ്ടിലെ രാജാവും പ്രഭുക്കന്മാരും ഉൾപ്പെട്ടിരുന്നു. ഇംഗ്ലീഷു പ്രജകളെയും ഫ്രാൻസിലെ പ്രജകളെ ബാധിച്ച സ്വാതന്ത്ര്യഭ്രമം പിടികൂടി. ഐർലാണ്ടിലെ ഖനികളിൽ പ്രവൃത്തിയെടുത്തിരുന്ന കൂലിയാളുകൾക്കുംകൂടി പ്രജാധിപത്യം വേണമെന്നു തോന്നിത്തുടങ്ങി. ഇംഗ്ലാണ്ടിലെ തെരുവീഥികളിലും ചന്തകളിലും, വീടുകളിലും, രാജവീഥികളിലും എന്നു വേണ്ട പ്രജ

കൾ സ്വരൂപിച്ചുകൂട്ടുന്ന സ്ഥലങ്ങളിലെല്ലാം ഫ്രാൻസിലെ ബഹുമാനമേയുള്ളു. ഫ്രാൻസിലെ പ്രജകൾ രാജാവിനെ ആട്ടിപ്പായിച്ചു സ്വയംഭരണം സ്ഥാപിച്ചതിനെപ്പറ്റി പ്രശംസിക്കാത്ത പ്രജകൾ ആരുംതന്നെ ഉണ്ടായിരുന്നില്ല. പ്രജാധിപത്യഭ്രമം കാട്ടുതീപോലെ യൂറോപ്പിൽ മുഴുവനും പടന്നുപിടിച്ചു. രാജാക്കന്മാർ എല്ലാവരും ഒരുപോലെ ഭയാതുരന്മാരായി പ്രജകളെ അമർച്ചചെയ്യാൻ മാർഗ്ഗം ആലോചിച്ചു. പ്രജാധിപത്യപ്രവാഹത്തിന്റെ വേഗതയിൽ ഒഴുകിപ്പോകാതെ പിടിച്ചുനിൽക്കുവാൻ അവർ വഴി തേടി. യൂറോപ്പിലെ പ്രഭുക്കന്മാർ പലരും ഫ്രാൻസിലെ പ്രഭുക്കന്മാരെ സഹായിച്ചു. ഫ്രാൻസ് പ്രജകൾ ഇതരപ്രജകളുടെ സഹായസഹകരണങ്ങളെ ആവശ്യപ്പെട്ടു. അവര ആവശ്യപ്പെട്ട സഹായം അവക്കു കിട്ടിക്കൊണ്ടും ഇരുന്നു. ഫ്രാൻസിലെ അഭ്യന്തരകലഹത്തിൽ മതാദ്ധ്യക്ഷന്മാരും പങ്കുകൊണ്ടു. ഇംഗ്ലണ്ടിൽനിന്നു അനവധി പടക്കപ്പലുകൾ ഫ്രാൻസ് തീരത്തിൽ എത്തി അണിയണിയായി നിന്നുതുടങ്ങി. ആയുധങ്ങളായിട്ടും വെടിമരുന്നായിട്ടും മറ്റു പലവിധത്തിലുള്ള യുദ്ധസാമഗ്രികളായിട്ടും ഇംഗ്ലണ്ടിൽനിന്നു ഫ്രാൻസ്പ്രഭുക്കന്മാക്കു് അയച്ചുകൊടുത്തു. ഉത്തരഭാഗത്തിൽനിന്നു ഫ്രാൻസിനെ എതിൎക്കുവാൻ രണ്ടുലക്ഷം ഭടന്മാരോടുകൂടി ആസ്ട്രിയാരാജാവു സന്നദ്ധനായി. സാർഡിനിയാ സൈന്യങ്ങളും സിസിലി, നേയ്പിൾസ് മുതലായ പ്രദേശങ്ങളിലുള്ള സൈന്യങ്ങളും ഇംഗ്ലീഷുസൈന്യങ്ങളോടുകൂടി ഏകോപിച്ചു് ആൽപ്സ് പർവ്വതത്തിന്റെ താഴ്വരകളിൽ ഒത്തുകൂടി. ഇപ്രകാരം യുദ്ധസന്നദ്ധന്മാരായ വിവിധരാജാക്കന്മാരോടുകൂടി ഏകാകിയായി പോരാടുവാൻ നെപ്പോളിയനും തീരുമാനിച്ചു.

## സാർഡിനിയും ആസ്ട്രിയായും തോല്പിക്കപ്പെട്ടതു്.

പ്രജകൾ അവരുടെ ശ്രേയസ്സിനേയും അഭിവൃദ്ധിയേയും ലക്ഷ്യമാക്കി ഒരുപ്രവാഹമുണ്ടാക്കാൻ ബദ്ധകങ്കണന്മാരായി

സമരാങ്കണത്തിൽപ്രവേശിച്ചു. യൂറോപ്പിലെ രാജകുഡുംബങ്ങളെല്ലാംഐകമത്യത്തോടുകൂടി പ്രഭുക്കന്മാരെ സഹായിക്കാനും തങ്ങളുടെ അഭിമാനത്തെ സംരക്ഷിപ്പാനുംവേണ്ടി എന്തുചെയ്യാനും മടിയില്ലെന്ന് അനുഭവപ്പെടുത്തി. നെപ്പോളിയനാകട്ടെ ഭടന്മാരുടെ തൃപ്തിയേയും അനുസരണത്തേയും സമ്പാദിക്കാൻവേണ്ടി ഇത്താല്യസൈന്യങ്ങളുടെ അരിഷ്ടകഷ്ടങ്ങളെ നീക്കംചെയ്തു. അവക്കുള്ള ശമ്പളത്തെ ക്രമമായി കൊടുത്തു. ആകാരഹ്രസ്വനായ നെപ്പോളിയൻ സേനാധിപത്യം വഹിക്കാൻ പ്രാപ്തനല്ലെന്ന് ഇത്താല്യയിലെ ചിലക്കൂട്ടർ പിറുപിറുത്തുവെങ്കിലും കാര്യത്തോടടുക്കുമ്പോൾ തന്നേപ്പോലെ യുദ്ധനൈപുണ്യം ഉള്ള യോദ്ധാക്കൾ തുലോം കുറയുമെന്നു നെപ്പോളിയൻ തെളിയിച്ചു. സാർഡിനിയാ നാടുവാഴിയും ആസ്ത്രിയാരാജാവും തമ്മിലുള്ള മൈത്രിയെ ശിഥിലീകരിച്ചു സാർഡിനിയാ നാടുവാഴിയെക്കൊണ്ടു ഫ്രാൻസിലെ പ്രജാധിപത്യകക്ഷിയെ സഹായിക്കാൻ നിർബ്ബന്ധിക്കുവാനും റൈൻനദീതീരത്തിൽ പാളയംഅടിച്ചു കൂടിയിരുന്ന ആസ്ത്രിയാരാജാവിനേയും ക്രിസ്തീയമതപരിപാലകനായ പോപ്പിനേയും നയോപായങ്ങളാൽ സ്വാധീനപ്പെടുത്തുവാൻ സാധിക്കാത്തപക്ഷം യുദ്ധംചെയ്ത് അവരെ തോൽപ്പിക്കുവാനും നെപ്പോളിയൻ മുൻകൂട്ടി ആലോചനചെയ്തു. തന്റെ അധീനത്തിലുള്ള ഭടന്മാരെ ഉത്തേജിപ്പിക്കാൻ കഴിയുന്നതെല്ലാം പ്രവർത്തിച്ചു. ധൈര്യോല്പാദകങ്ങളും അഭയപ്രദായകങ്ങളും ആയ ഗംഭീരവാഗ്ധോരണികളെ പൊഴിച്ചുകൊണ്ടു നെപ്പോളിയൻ പ്രസംഗിച്ചു. ആ പ്രസംഗത്തിന്റെ തന്മയത്വത്തെ നോക്കുക. "യുദ്ധവീരരേ. നിങ്ങൾക്കു വേണ്ടുംവണ്ണം ആഹാരവും വസ്ത്രവും ലഭിക്കുന്നില്ലെന്ന് എനിക്കറിയാം. നിങ്ങളുടെ ധീരതയും ക്ഷമയും ഏതു കഷ്ടങ്ങളേയും സസന്തോഷം അനുഭവിക്കാൻ തക്കവണ്ണം സജ്ജീകരിക്കപ്പെട്ടിട്ടുണ്ടെന്നും ഞാൻ അറിയാത്തതല്ല. അല്പം ക്ഷമിക്കുവിൻ. അധികം ഫലപുഷ്ടിയും

ജനപുഷ്ടിയും ഉള്ള ചില പ്രദേശങ്ങളെ നാം കീടഴക്കാൻ പോകുന്നു. അവിടെ വേണ്ടിടത്തോളം ആഹാരപദാൎത്ഥങ്ങളും വസ്ത്രങ്ങളും ഉണ്ടു്. നിങ്ങളുടെ യശസ്സും ജീവനും അവിടെവെച്ചാണു കൂട്ടുകയൊ കുറയുകയൊ ചെയ്യുന്നതു്. അതുകൊണ്ടു ആലസ്യത്തെ അകററി ആ രണഭൂമിയിലേക്കു് എന്റെകൂടെ വരുവിൻ.” പ്രസംഗം അവസാനിച്ചതും ഭടന്മാർ ധൈൎയ്യസമേതം ആൎപ്പുവിളിച്ചതും ഒപ്പംകഴിഞ്ഞു. അവരുടെ ഹൃദയങ്ങളിൽ നൂതനമായ ഒരു ശക്തി അങ്കുരിച്ചിട്ടുണ്ടെന്നു് അവൎക്കു തോന്നി. നെപ്പോളിയൻ തന്റെ സൈന്യത്തെ മൂന്നു ഭാഗങ്ങളായി പിരിച്ചു് ' ഏകകാലത്തിൽ ശത്രുക്കളെ എതിരിടുവാൻ തീൎച്ചയാക്കി. മാൻറനാടിഗ്രാമത്തിനുസമീപം വെച്ചു ശത്രുക്കളെ ഒരുഭാഗം സൈന്യം എതിരിടുവാൻ പോളിയോവിനെ നിയമിച്ചു. മറെറാരുഭാഗം സൈന്യത്തെ തന്റെ നായകത്വത്തിൻകീഴിൽ ആൽപ്സ് പൎവ്വതത്തിൽ കൊണ്ടുപോയി നെപ്പോളിയൻ അണിയിട്ടുനിൎത്തി. മുൻവശത്തുനിന്നും പിൻവശത്തുനിന്നും ഏകകാലത്തിൽ പീരങ്കിവെടി തുടങ്ങിയപ്പോൾ മദ്ധ്യത്തിൽകിടന്നു കുഴങ്ങിയ സാർഡിനിയാസൈന്യങ്ങളും ആസ്ത്രിയാസൈന്യങ്ങളും യുദ്ധക്കളത്തിൽനിന്നു് ഓടിത്തുടങ്ങി. നെപ്പോളിയൻ ഉദ്ദേശിച്ചിരുന്നപ്രകാരംതന്നെ സാർഡിനിയാസൈന്യം ഒരു ഭാഗത്തേക്കും ആസ്ത്രിയാസൈന്യം മറെറാരു ഭാഗത്തേക്കും ഓടി. ശത്രുക്കളുടെ അനവധി പീരങ്കികളും യുദ്ധസാമഗ്രികളും നെപ്പോളിയൻ കരസ്ഥമാക്കി. തോറേറാടുന്നസൈന്യങ്ങളെ അദ്ദേഹം വെറുതെ വിട്ടില്ല. ആരംഭിച്ച പ്രവൃത്തിയെ അൎദ്ധത്തിൽ ഇട്ടേച്ചുപോകുന്ന അലസത നെപ്പോളിയനെ ഒരു കാലത്തും ബാധിച്ചിട്ടില്ല. ഓടുന്ന ശത്രുസൈന്യങ്ങളെ നെപ്പോളിയൻ പിൻതുടൎന്നു. ടീക്കോനഗരത്തിന്നടുത്തുവെച്ചു് ആസ്ത്രിയാസൈന്യങ്ങളേയും മില്ലസിമൊ എന്ന പ്രദേശത്തിൽവെച്ചു സാർഡിനിയാസൈന്യങ്ങളേയും നെപ്പോളിയൻ തോല്പിച്ചു. പരാജിതന്മാരായ ശ

ത്രുക്കളുടെ നാട്ടിൽ കടന്നു കൊള്ളചെയ്യാൻ നെപ്പോളിയന്റെ സൈന്യങ്ങൾ ധൃതികൂട്ടി. അങ്ങിനെ ചെയ്യുന്നതു് അനുചിതവും അധർമ്മവും ആകുന്നുവെന്നുപദേശിച്ചു ഭടന്മാരെ നെപ്പോളിയൻ സമാധാനപ്പെടുത്തി. യുദ്ധത്തിൽ പിടിച്ചടക്കപ്പെട്ട സ്ഥലങ്ങളിലെ നിവാസികളെ തന്റെ ഉദ്ദേശത്തെപ്പററി ഒരു മുന്നറിവു കൊടുക്കുന്നതു സാധാരണ സേനാധിപതിമാരുടെ പരിപാടികളിൽപെട്ടതല്ലെങ്കിലും നെപ്പോളിയൻ മുന്നറിവു കൊടുക്കാതെ പരാജിതന്മാരെ കൊള്ളചെയ്യുകയൊ ഉപദ്രവിക്കുകയൊ ചെയ്തിട്ടില്ല. "മഹാജനങ്ങളേ! ഫ്രാൻസു പ്രജാധിപത്യഭരണം നിങ്ങളെ ഉപദ്രവിക്കാൻ വിചാരിക്കുന്നില്ല. നിങ്ങളുടെ സാമുദായികാനുഷ്ഠാനങ്ങളേയും സ്ഥാവരജംഗമസ്വത്തുക്കളേയും സംരക്ഷിക്കാനാണു നാം വരുന്നതു്. നാം നിങ്ങളുടെ ബന്ധുവും നിങ്ങളുടെ ശത്രുക്കൾ നമ്മുടെ ശത്രുക്കളും ആകുന്നു. നമ്മുടെ ഭടന്മാരെ നിങ്ങൾ ഭയപ്പെടേണ്ട" എന്നിപ്രകാരമുള്ള പൂർവ്വപീഠികയോടുകൂടിയല്ലാതെ നെപ്പോളിയൻ പരാജിതന്മാരുടെ ഇടയിൽ കടന്നുചെന്നിട്ടില്ല. രണ്ടാഴ്ചയ്ക്കുള്ളിൽ നെപ്പോളിയൻ സാർഡിനിയെ കൈവശപ്പെടുത്തി. ആസ്ത്രിയാരാജാവിന്നു ചേർന്നതായ പലേ സ്ഥലങ്ങളേയും പിടിച്ചടക്കി. സാർഡിനിയും ആസ്ത്രിയയും തമ്മിലുള്ള മൈത്രി ശിഥിലമായി. നെപ്പോളിയൻ സാർഡിനിയാ നാടുവാഴിയുമായി നേരിട്ടു ഒരു കരാർചെയ്തു. ഈ കരാർ പ്രജാധിപത്യാസക്തന്മാരായ ചിലക്കു രസമായില്ല. വംശപരമ്പരയാ നാടുവാഴുന്ന രാജാക്കന്മാരുമായി കരാർചെയ്യുന്നതു തെററാകുന്നുവെന്നു് അവർ അഭിപ്രായപ്പെട്ടു. രാജാക്കന്മാരേയും പ്രഭുക്കന്മാരേയും തലപൊന്തിക്കാൻ വിടരുതു് എന്നുള്ള മക്കടമുഷ്ടിക്കാരായിരുന്ന നെപ്പോളിയന്റെ കരാറിനെ സമ്മതിക്കാൻ വിമുഖത കാണിച്ചതു്. പ്രജാധിപത്യം എന്നു പേരും പറഞ്ഞു കൊള്ളക്കവർച്ചയും കൊലപാതകവും ആയി കാലയാപനംചെയ്യാൻ വിചാരിച്ചിരുന്ന കൂട്ടർക്കു നെപ്പോളിയൻ

സാർഡിനയയുമായി ചെയ്ത കരാർ വലിയ പ്രതിബന്ധമായിത്തീൎന്നു.

കലാവിദ്യാതല്പരത.

നെപ്പോളിയന്റെ വിജയവാൎത്ത പാരിസിൽ എത്തി. ജനങ്ങൾ വിജയപതാകയെ ഉയൎത്തി. പ്രജാധിപത്യഭരണം നെപ്പോളിയനെ ആശ്രയിച്ചിരിക്കും എന്ന് എല്ലാവരും ജയഭേരി മുഴക്കി. യുദ്ധകാലത്തു സ്നാനഭോജനാദികൾ ഇല്ലാതേയും സൎവ്വദാ ശത്രുസൈന്യങ്ങളുടെ ചലനത്തേനോക്കിക്കൊണ്ടും നേരം കഴിച്ചുകൂട്ടിയ നെപ്പോളിയന്നു തന്റെ പ്രിയതമക്കു് എഴുത്തെഴുതുവാൻകൂടി സമയം ഉണ്ടായില്ല. അശ്വാരൂഢനായി സൈന്യങ്ങളുടെ നേതൃത്വം വഹിച്ചുകൊണ്ടിരിക്കുന്ന നിമിഷങ്ങളിൽ കുതിരപ്പുറത്തുനിന്നുതന്നെ എഴുതിയ ഒന്നുരണ്ടു് എഴുത്തുകളെ ജോസഫൈൻ കൈപ്പററിയപ്പോൾ ആ വീരപത്നിക്കുണ്ടായ ആനന്ദത്തിന്നു കയ്യും കണക്കും ഉണ്ടായിരുന്നില്ല. സാർഡിനിയാ നാടുവാഴിയുമായുള്ള കരാർ അനുസരിച്ചു വിലയേറിയ സാമാനങ്ങളേയും അനവധി ദ്രവ്യത്തേയും സാർഡിനിയാ കൊടിക്കൂറകളേയും വാങ്ങി നെപ്പോളിയൻ സ്വരാജ്യത്തിലേക്കയച്ചു. അത്ഭുതകരങ്ങളും അമൂല്യങ്ങളും ആയ ഇരുപതു പ്രതിമകളേയും അപ്രകാരംതന്നേയുള്ള പടങ്ങളേയും നെപ്പോളിയൻ ബാർമാപ്രഭുവിന്റെ അടുക്കൽനിന്നു കരസ്ഥമാക്കി പാരിസ് കാഴ്ചബംഗ്ലാവിലേക്കു് അയച്ചുകൊടുത്തു. സെയ്ന്റ് ജരോമയുടെ ഛായാപടത്തെ നെപ്പോളിയൻ ആവശ്യപ്പെട്ടസമയം ബാർമാപ്രഭു പടത്തിന്നു പകരം രണ്ടുലക്ഷം മോഹർ കൊടുക്കാമെന്നു പറഞ്ഞു. നെപ്പോളിയൻ പണത്തെ വിലവെച്ചില്ല. ഛായാപടംതന്നെ കിട്ടണമെന്നു നിർബ്ബന്ധിച്ചു പ്രഭുവിന്റെ കയ്യിൽനിന്ന് അതിനെ കരസ്ഥമാക്കി. കലാവിദ്യകളിലും ശില്പിശാസ്ത്രത്തിലും അക്കാലത്തു നെപ്പോളിയനെപ്പോലെ ബഹുമാനം മററാക്കും ഉണ്ടായിരുന്നില്ല. ദ്രവ്യം അചിരേണ ചിലവഴിഞ്ഞുപോകും.

വിശ്വവിശ്രുതന്മാരായ ചിത്രകാരകന്മാരുടേയും ശില്പിവർയ്യന്മാരുടേയും രചനകളെ സൂക്ഷിക്കുന്നതു പരിഷ്കാരലക്ഷണമാകയാൽ നെപ്പോളിയൻ സന്ദർഭം കിട്ടുമ്പോഴെല്ലാം ചിത്രങ്ങളേയും പ്രതിമകളേയും സംഭരിച്ചു പാരീസു കാഴ്ചബംഗ്ലാവിലേക്കു് അയച്ചുകൊടുത്തിരുന്നു.

"പോ"നദിക്കരയിലെ യുദ്ധം.

പരാജിതന്മാരായ ആസ്ത്രിയക്കാർ ഫ്രാൻസിനെ എതിർക്കാൻ തഞ്ചംനോക്കിക്കൊണ്ടിരുന്നു. "പോ" നദീതീരത്തിൽ അവർ സൈന്യശേഖരംചെയ്തു ഫ്രാൻസുസൈന്യങ്ങൾക്കു് ആസ്ത്രിയാസൈന്യങ്ങൾക്കും മദ്ധ്യത്തിൽപ്രവഹിച്ചിരുന്ന "പോ" നദിയെ തരണംചെയ്യുക എന്നുള്ള കാർയ്യം മനുഷ്യസാദ്ധ്യമല്ലയായിരുന്നുവെന്നുതന്നെ പറയാം. ആ നദിയുടെ ഒഴുക്കു് അതിവേഗവും ഭയങ്കരവും ആയിരുന്നതുകൊണ്ടു് അതിനെ കടക്കുവാൻ ഏതു ധീരപുരുഷനും അൽപ്പം ഭയപ്പെടുകയേ ഉള്ളു. നെപ്പോളിയനൊ, "ഭയം" എന്നുള്ള പദത്തെ തൻെറ അകാരാദിയിൽനിന്നു ഗളംപിടിച്ചു തള്ളിയ വീരയോദ്ധാവായിരുന്നു. ഒരു ദിവസം രാത്രി എണ്ണൂതിനായിരം സേനകളോടുകൂടി നെപ്പോളിയൻ "പോ"നദീതീരത്തിൽ എത്തി. നദീപ്രവാഹത്തെ തൃണതുല്യമായിക്കരുതി പടവുകളിൽ സൈന്യങ്ങളെ, ഒരാൾക്കെങ്കിലും അപകടംകൂടാതെ, മറുകരയ്ക്കു കടത്തി ധാന്യപുഷ്ടിയും ഫലപുഷ്ടിയും ഉള്ള "ലംബാർഡി" മൈതാനത്തിൽ നെപ്പോളിയൻ പാളയംഅടിച്ചു. ലംബാർഡിപ്രഭു നെപ്പോളിയൻെറ നദീതരണവാർത്തയെ കേട്ടഉടനെ സൈന്യസമേതനായി പോരിനു പുറപ്പെട്ടു. യുദ്ധത്തിൽ നെപ്പോളിയൻ വിജയംപ്രാപിക്കുകയും രണ്ടായിരം ഭടന്മാരെ തടവുകാരായി പിടിക്കുകയുംചെയ്തു. ആസ്ത്രിയക്കാരെ ഇടവിടാതെ പിൻതുടർന്നു അവർക്കു ക്ഷീണപരിഹാരംചെയ്യാൻസമയംകൊടുക്കാതെയും നെപ്പോളിയൻ കഷ്ടപ്പെടുത്തി. ആസ്ത്രിയയ്ക്കു നെപ്പോളിയൻെറ അശ്രാന്തപരിശ്രമംമൂലം ഉണ്ടായ നഷ്ടങ്ങളെ

കണക്കാക്കുവാൻ പ്രയാസമായി. ആസ്ത്രിയാസൈന്യം "അഡാ"നദിക്കരയിൽ രക്ഷപ്രാപിച്ചു. ആ നദിയെ കടക്കുവാൻ ഇടുങ്ങിയ ഒരു പാലം മാത്രമേ ഉണ്ടായിരുന്നുള്ളു. പാലത്തിൻെറ പ്രവേശനമാർഗ്ഗത്തിൽ ആസ്ത്രിയാസൈന്യം ആയുധപാണികളായി നില്പായി. നെപ്പോളിയൻ ആ പാലത്തെ തകർത്തുകളയുവാനും ആസ്ത്രിയാസൈന്യത്തെ ഇരുഭാഗത്തിൽനിന്നും എതിർക്കുവാനും ഉദ്ദേശിച്ചു. ആ ഉദ്ദേശം സുകരമല്ലെന്നും ആസ്ത്രിയാസൈന്യത്താൽ സുരക്ഷിതമായ പാലത്തെ തകർക്കുവാൻ ഒരിക്കലും സാധിക്കുന്നതല്ലെന്നും നെപ്പോളിയൻെറ കീഴുദ്യോഗസ്ഥന്മാർ പറഞ്ഞു. നെപ്പോളിയൻ കോപത്തോടുകൂടി "ധീരന്മാരായ രണശൂരന്മാൎക്ക സാദ്ധ്യമല്ലാത്ത കാൎയ്യങ്ങൾ വല്ലതും ഉണ്ടോ" എന്നു ചോദിച്ചു. തൻെറ സൈന്യത്തിൽനിന്ന് ഒരു ഭാഗത്തെ നദിയുടെ മൂന്നു നാഴിക താഴേയായിട്ടും മറെറാരു ഭാഗത്തെ മൂന്നു നാഴിക മേല്പോട്ടായിട്ടും പിരിച്ചയച്ചു. ഈ സൈന്യഭാഗങ്ങൾ രണ്ടും പാലത്തിൽനിന്നു മൂന്നു മൈൽ അകലെയായി നദീതരണംചെയ്തു ആസ്ത്രിയാസൈന്യത്തെ ഇരുവശത്തുനിന്നും എതിർക്കുന്നതിനു മുമ്പെ നെപ്പോളിയൻ ധീരന്മാരായ ഒരുക്കൂട്ടം പോരാളികളോടുകൂടി പാലത്തെ വെട്ടിത്തകർത്തിട്ടു. ഈ സംഭവങ്ങളെല്ലാം അർദ്ധരാത്രിസമയത്താണു നടന്നതു്. പാലം തകൎന്നുവീണതും മൂന്നു ഭാഗങ്ങളിൽനിന്നും നെപ്പോളിയൻെറ സൈന്യം പീരങ്കിഉണ്ടകളെ ശത്രുസൈന്യങ്ങളിൽ ഒഴിച്ചതും ഏകകാലത്തിൽ ആയിരുന്നതുകൊണ്ടു് ആസ്ത്രിയാസൈന്യം ഗത്യന്തരമില്ലാതെ യുദ്ധകളത്തിൽ കൂട്ടംകൂട്ടമായി വീണു മരിച്ചു. ശത്രുക്കളുടെ അനവധി പീരങ്കികളും ലംബാർഡിയും ഫ്രാൻസുകാൎക്ക ലഭിച്ചു. ലംബാർഡിപ്രഭു സ്വരാജ്യത്തെ വിട്ടോടി. നെപ്പോളിയൻ വിജിതനഗരത്തിൽ പ്രവേശിച്ചപ്പോൾ ജനങ്ങൾ അദ്ദേഹത്തിനു സ്വാഗതം പറഞ്ഞു. പ്രജാധിപത്യഭരണം ലംബാർഡിയിൽ നടപ്പായി. പ്രജകളുടെ നന്മയ്ക്കും ക്ഷേമത്തിനും വേണ്ടി നെപ്പോ

ളിയൻ പലേ നിബന്ധനകളും ഏൎപ്പെടുത്തി. നെപ്പോളിയനെ സ്വാധീനപ്പെടുത്തുവാൻവേണ്ടി ഒരു പ്രഭു നെപ്പോളിയന്റെ സ്വന്താവശ്യത്തിന്നായി രണ്ടുലക്ഷം മോഹർ കൊടുത്തയച്ചു. "എന്റെ ഉദ്യോഗനിലയിൽനിന്നു തെറ്റി നടക്കാൻ ഞാൻ ഒരുക്കമില്ല. ഈ പണത്തെ ഞാൻ സ്വീകരിക്കുന്നതായാൽ അതു് ഫ്രാൻസുരാജ്യത്തിലേയ്ക്കു ചേരുകയേ ഉള്ളൂ. എന്റെ അധികാരം പ്രജാധിപത്യഭരണം ഏൎപ്പെടുത്തുവാനാണു്. കൈക്കൂലി വാങ്ങുവാനല്ല" എന്നു പറഞ്ഞു നെപ്പോളിയൻ ആ വലിയ തുകയെ മടക്കി അയച്ചു. സ്വരാജ്യാഭിവൃദ്ധിയെ മാത്രം ലക്ഷ്യമാക്കി നെപ്പോളിയൻ യുദ്ധക്രമത്തിൽ പ്രവേശിച്ചതല്ലാതെ അസത്യവും അധമ്മവും ആചരിച്ചു പണം സമ്പാദിക്കാനായിട്ടല്ല. ശത്രുപക്ഷത്തിൽനിന്നു കിട്ടിയ ദ്രവ്യം കൊണ്ടു തന്റെ സൈന്യങ്ങൾക്കു യഥേഷ്ടം ആഹാരവും വസ്ത്രങ്ങളും അദ്ദേഹം സമ്പാദിച്ചുകൊടുത്തു. മുറിയേററ ഭടന്മാരെ ചികിത്സിപ്പാൻ വൈദ്യവിദഗ്ദ്ധന്മാരേയും ആസ്പത്രികളേയും നെപ്പോളിയൻ ഏൎപ്പാടുചെയ്തു. പത്തുലക്ഷം മോഹർ പാരീസിലെ ഭരണാദ്ധ്യക്ഷന്മാൎക്കു് എത്തിച്ചുകൊടുത്തു. റൈൻനദിക്കരയിൽ ആസ്ട്രിയാ സൈന്യങ്ങളെ എതിൎത്തുനിന്ന ഫ്രാൻസു് സേനാപതിയായ മോറിയോവിന്റെ പേൎക്കു സൈന്യച്ചിലവിലേക്കായി നെപ്പോളിയൻ രണ്ടര ലക്ഷം മോഹർ അയച്ചു. ഭടന്മാരെ ആത്മാൎത്ഥമായി സ്നേഹിച്ചു അവരെ ഔരസസഹോദരന്മാരെയെന്നവണ്ണം നോക്കി രക്ഷിച്ചു. എന്നാൽ സൈനികനിബന്ധനകളെ തെററി നടക്കുന്ന ഭടന്മാർ ആരായാലും വേണ്ടതില്ല, അവരെ കരുണാകണികയെങ്കിലും കൂടാതെ നെപ്പോളിയൻ പീരങ്കിമുഖത്തിൽവെച്ചു തീക്കൊളുത്തും. നെപ്പോളിയൻ പിടിച്ചടക്കിയ സ്ഥലങ്ങളിലെല്ലാം ചോരഭയം നശിച്ചു. ലഹളക്കാരുടെ നിരന്തരാക്രമണങ്ങൾ അസ്തമിച്ചു. സ്വാഭിപ്രായത്തെ തുറന്നു പറയുവാനുള്ള സ്വാതന്ത്ര്യം എല്ലാവൎക്കും നല്കപ്പെട്ടു. വ്യവസായാഭിവൃദ്ധിയും വിദ്യാഭിവൃ

ഡിയും തോളോടുതോളിട്ടു നാനാദിക്കിലും ശോഭിച്ചു. ലംബാർഡിയിൽ വിദ്യാശാലകളും ആലോചനാമണ്ഡപങ്ങളും സ്ഥാപിക്കപ്പെട്ടു. കീഴടക്കപ്പെട്ട രാജ്യങ്ങളിൽ സമാധാനലംഘനം ഇല്ലാതിരിക്കത്തക്കവണ്ണമുള്ള രക്ഷാസൈന്യത്തെ താമസിപ്പിച്ചശേഷം നെപ്പോളിയൻ ശത്രുക്കളുടെ നേരെ യുദ്ധത്തിന്നു വീണ്ടും പുറപ്പെട്ടു.

നെപ്പോളിയൻെറ മഹത്വം.

പരശ്രീ കണ്ടുകൂടായ്ക എന്നുള്ള ദോഷം സാമാന്യജനങ്ങളെയെല്ലാം ബാധിക്കുന്നതാണെല്ലൊ. പാരീസ് നഗരത്തിലുള്ള രണാദ്ധ്യക്ഷന്മാർ നെപ്പോളിയൻെറ കീർത്തി വ്യാപിക്കുംതോറും അസൂയയും വർദ്ധിച്ചു. പ്രതിനിമിഷം നെപ്പോളിയൻെറ യശസ്സും ശക്തിയും വർദ്ധിച്ചുവരുന്നതു് ആപൽകരമാണെന്നു രണാദ്ധ്യക്ഷന്മാർ നിശ്ചയിച്ചു. ഇത്താല്യയിലുള്ള സൈന്യത്തെ രണ്ടായി വിഭാഗിക്കേണമെന്നു നെപ്പോളിയന്നു് അവർ കല്പന കൊടുത്തു. സൈന്യത്തെ വിഭാഗിക്കുന്നതു് ഫ്രാൻസ്രാജ്യത്തിലെ ക്ഷേമത്തിന്നും അഭിവൃദ്ധിക്കും ഉടവാണെന്നു നെപ്പോളിയൻ പറയുകയും വിഭാഗം ചെയ്യാതെ സ്വേച്ഛപ്രകാരം സൈന്യപരിപാലനം നടത്തുകയും ചെയ്തു. അത്രമാത്രമല്ല ഉണ്ടായതു് ആസ്ത്രിയക്കാരെ സമീപപ്രദേശങ്ങളിലൊന്നും വെച്ചേക്കരുതെന്നു കരുതി പുതുതായി സൈന്യശേഖരം ചെയ്വാൻ നെപ്പോളിയൻ ആരംഭിച്ചു. ആസ്ത്രിയക്കാരെ തുരത്തിക്കൊണ്ടു നെപ്പോളിയൻ പുറപ്പെടുകയും ചെയ്തു. മിലാൻപട്ടണത്തിൽനിന്നു നെപ്പോളിയൻ കഴിച്ചു് അഞ്ചുനാഴിക അകലെ എത്തുംമുമ്പേതന്നെ ആ പട്ടണത്തിൽ പ്രഭ്വാധിപത്യകക്ഷികൾ കടന്നു ചെന്നു് അനേകം പ്രഭുക്കന്മാരെ ഉപദ്രവിച്ചു. നെപ്പോളിയൻ ഈ വിവരം അറിഞ്ഞ ഉടനെ സമാധാനപതാകയെ സ്ഥാപിപ്പാൻ വേണ്ടി മിലാനിലേക്കു മടങ്ങി. വൃഥാവിൽ രക്തപ്രവാഹം ഉണ്ടാക്കരുതെന്നു നെപ്പോളിയൻ മിലാൻജനങ്ങളോടു് ഉപദേശിച്ചു. സമാധാനം

ചെയ്യാൻ പാടില്ലെന്നു് അവരുടെ മതഗുരുക്കൾ കടുംമുഷ്ടി പിടിച്ചു. ജനങ്ങളുടെ ലഹള വൎദ്ധിച്ചു. നെപ്പോളിയൻ ജനങ്ങളുടെ നേരെ പീരങ്കി പ്രയോഗിച്ചു. മനുഷ്യരക്തത്തെ അനാവശ്യമായി ചിതറുന്നതിൽ നെപ്പോളിയന്നു് എപ്പോഴും ഭീതിയുണ്ടായിരുന്നുവെങ്കിലും രാജ്യരക്ഷയ്ക്കായി ആവശ്യമുള്ളേടത്തോളം രക്തം ചിതറിച്ചേ കഴിയൂ എന്നു വിചാരിച്ചു സമാധാനപ്പെട്ടു. യുദ്ധമദ്ധ്യത്തിൽ മിലാൻസൎവ്വകലാശാലയിൽ നെപ്പോളിയൻ പ്രവേശിക്കുകയും വിദ്വാന്മാരായ അദ്ധ്യാപകന്മാരുടെ സ്നേഹത്തെ സമ്പാദിക്കുകയും ചെയ്തു. വൈദ്യുതശാസ്ത്രവിദഗ്ദ്ധനായ വാൾട്ടാ നെപ്പോളിയന്റെ തീക്ഷ്ണബുദ്ധിയേയും കലാവിദ്യകളിലുള്ള പാണ്ഡിത്യത്തെയും കണ്ടു് അഭിനന്ദിച്ചു. അവർ തമ്മിൽ സ്നേഹമായി. യുദ്ധക്കളത്തിൽ സേനാനായകത്വം വഹിച്ചുകൊണ്ടിരിക്കുമ്പോഴും, രക്തനദികൾ ഒലിക്കുമ്പോഴും വീരയോദ്ധാക്കൾ രണാങ്കണത്തിൽ വീണു മരിക്കുമ്പോഴും, എന്നുവേണ്ട, സദാകാലവും വിദ്വജ്ജനങ്ങളെ ബഹുമാനിക്കുന്നതിലും അവരെ സഹായിക്കുന്നതിലും നെപ്പോളിയൻ അശ്രദ്ധനായിരുന്നില്ലെന്നുള്ളതു് അദ്ദേഹത്തിന്റെ ശ്രേഷ്ഠഗുണങ്ങളിൽ ഗണ്യമായ ഒന്നായിരുന്നു. ആസ്ത്രിയാസാമ്രാജ്യത്തിന്റെ നേരെ നെപ്പോളിയൻ വീണ്ടും പടയെടുക്കുന്നുവെന്നറിഞ്ഞപ്പോൾ ആസ്ത്രിയക്കാർ വെനീസ് മാൎഗ്ഗമായി പുറപ്പെട്ടു് അവരുടെ സൈന്യങ്ങളെ ഓരോ യുദ്ധഭൂമികളിൽ സ്ഥാപിച്ചു. ആസ്ത്രിയാസൈന്യത്തിനു ഗതാഗതമാൎഗ്ഗം കൊടുത്ത വെനീസ് ഭരണകൎത്താക്കന്മാരുടെ നേരെ നെപ്പോളിയൻ കണ്ണുരുട്ടി മിഴിച്ചപ്പോൾ അവർ ഭീതിഗ്രസ്തന്മാരായി നെപ്പോളിയനെ സന്തോഷിപ്പിക്കുവാൻ പന്ത്രണ്ടുലക്ഷം മോഹർ അയച്ചുകൊടുത്തു. വേനീസ് യുദ്ധപംക്തിയിൽ ചേരുകയില്ലെന്നു മദ്ധ്യസ്ഥത ദീക്ഷിച്ചിരിക്കെ അവർ ആസ്ത്രിയാസൈന്യത്തിനു ഗതാഗതമാൎഗ്ഗം കൊടുത്തതു യുദ്ധധൎമ്മമല്ലെന്നു കൈക്കൂലിയായി അയയ്ക്കപ്പെട്ട പന്ത്രണ്ടുലക്ഷം മോ

ഹറിൽനിന്നു ഒരു ചെറിയനാണ്യംപോലും താൻസ്വീകരിക്കു കയില്ലെന്നും പറഞ്ഞു നെപ്പോളിയൻ ദ്രവ്യത്തെ മടക്കി അയച്ചു. ധനം സമ്പാദിക്കുന്നതിൽ നെപ്പോളിയൻ ജാഗരൂകനായിരുന്നുവെങ്കിൽ ഭൂലോകവൈശ്രവണപദവിയടയുന്നതിന്നു അദ്ദേഹത്തിന്നു ലേശമെങ്കിലും പ്രയാസമുണ്ടായിരുന്നില്ല. "ഫ്രാൻസുരാജ്യരക്ഷയ്ക്കായി ഞാൻ പണം സമ്പാദിക്കുന്നതല്ലാതെ എന്റെ സ്വന്താവശ്യമായി ഒരു കാശുപോലും ന്യായരഹിതമായി ഞാൻ സ്വീകരിക്കുകയില്ലെ"ന്നു നെപ്പോളിയൻ പലതവണ പറഞ്ഞിട്ടുണ്ടു. രണ്ടു സംവത്സരകാലത്തോളം യുദ്ധച്ചിലവിന്നു ഒരു നാണ്യമെങ്കിലും ഫ്രാൻസുകാരോടു ആവശ്യപ്പെടാതെതന്നെ നെപ്പോളിയൻ സൈന്യപരിപാലനം ചെയ്തു. ലക്ഷക്കണക്കായി അനവധി ദ്രവ്യം ഫ്രൻസുഭരണാദ്ധ്യക്ഷന്മാൎക്കു എത്തിച്ചുകൊടുക്കുകയും ചെയ്തു. പാരിസ്സ് കാഴ്ചബങ്കളാവിലേക്കു അപൂൎവ്വമായ അനവധി സാധനങ്ങൾ നെപ്പോളിയൻ കൊടുത്തയച്ചു. നെപ്പോളിയന്റെ കൃത്യനിഷ്ഠയും സ്വരാജ്യസ്നേഹവും സത്യസന്ധതയും വൈരികളിൽകൂടി അദ്ദേഹത്തിന്റെ നേരെ ഭക്തിബഹുമാനങ്ങളെ അങ്കുരിപ്പിച്ചു.

<u>രോമയിലെ പോപ്പ്.</u>

ആസ്ത്രീയക്കാരുടെ പ്രബലമായ മാൻറുവാ ദുൎഗ്ഗത്തെ നെപ്പോളിയൻ ഇടിച്ചുതകൎത്തു. തങ്ങളുടെ സേനാധിപതിയുടെ പോരായ്മയാണു അപജയങ്ങൾക്കെല്ലാം കാരണം എന്നു കരുതി ആസ്ത്രീയക്കാർ പുതുതായി ഒരു സേനാധിപതിയെ നിയമിച്ചു. ഇദ്ദേഹം പ്രശസ്തനായ രണശൂരനും യുദ്ധതന്ത്രജ്ഞനും ആയിരുന്നുവെങ്കിലും നെപ്പോളിയനോടു എതിൎത്തുനില്ക്കുവാൻ മതിയായില്ല. നെയ്പ്പിൾസ് രാജാവും ആസ്ത്രീയക്കാരുടെ സഹായിയായി നിന്നു നെപ്പോളിയനോടു പോർ ചെയ്തു. നെയ്പ്പിൾസ് അരചന്നു യുദ്ധസാമൎത്ഥ്യവും സ്വബുദ്ധിയും നന്നെ കുറവായിരുന്നു. നെപ്പോളിയന്റെ നേരെ പ

ടയെടുക്കുന്നതിൻെറ ഫലം എന്തായിരിയ്ക്കുമെന്നു് അനുമാനിക്കാൻ അദ്ദേഹത്തിന്നു ബുദ്ധിവൈഭവം ഉണ്ടായില്ല. ഒടുവിൽ നെയ്പിൾസ് അരചൻ നെപ്പോളിയൻെറ പാദങ്ങളിൽ വീണു് അഭയം പ്രദാനംചെയ്യാൻ അപേക്ഷിക്കേണ്ടിവന്നു. ക്രിസ്തുമതപരിപാലകനായ പോപ്പു പ്രഭുകക്ഷിയുടെ സഹായിയായിരുന്നു. പ്രജാകക്ഷിയുടെ ശത്രുക്കളെല്ലാം തൻെറയും ശത്രുവാണെന്നു പ്രതിജ്ഞചെയ്തിരുന്ന നെപ്പോളിയൻ മതപരിപാലകൻെറ നേരെ വാളെടുക്കാൻ മടിച്ചു. എങ്കിലും പ്രജാധിപത്യഭരണത്തിൻെറ അസ്തിവാരക്കല്ലുകൾക്കു കേടുതട്ടാതിരിക്കുവാൻവേണ്ടി മതപരിപാലകൻെറ നേരെ യുദ്ധംചെയ്യേണ്ടിവരുന്നതായാൽ അതിന്നും നെപ്പോളിയൻ തയ്യാറായിരുന്നു. തൻെറ മതപരിപാലനപദവിയെ നെപ്പോളിയൻ പിടിച്ചുപറിക്കുമൊ എന്നുള്ള ഭീതി പോപ്പിൻെറ ഹൃദയത്തിൽ സ്ഥലംപിടിച്ചു. പോപ്പു നെപ്പോളിയനുമായി സന്ധിസംസാരിച്ചു. അതിൻെറ ഫലമായി നെപ്പോളിയന്നു നാല്പതുലക്ഷം മോഹറും അപൂർവ്വങ്ങളും അമൂല്യങ്ങളും ആയ അനവധി ഛായാപടങ്ങളും ശിലാപ്രതിമകളും പോപ്പു കൊടുക്കേണ്ടിവന്നു. പാരീസ് കാഴ്ചബങ്കളാവിൻെറ ശുക്രദശ നെപ്പോളിയൻ ഉള്ള കാലത്തോളം വിട്ടുപോകയില്ലെന്നുള്ള മട്ടിലായി. വിചിത്രപടങ്ങളും ശിലാപ്രതിമകളും കാഴ്ചബങ്കളാവിൽ അനദ്ധ്യായമില്ലാതെ എത്തിച്ചേർന്നുകൊണ്ടിരുന്നു.

## അദ്ധ്യായം 5.

### ഐറോപ്യ സമരം.

**ദേശനിർവ്വാഹകസംഘം.**

ആസ്ത്രിയയും ഫ്രാൻസും തമ്മിൽ നടന്ന യുദ്ധത്തിൽ നമ്മുടെ ചരിത്രനായകൻ പ്രദർശിപ്പിച്ച യുദ്ധസാമർത്ഥ്യം രണ

ശൂരന്മാക്കെല്ലാം ഉത്തമാദശമായിത്തീന്നിട്ടുള്ള ഒരു വിഷയമാകുന്നു. നെപ്പോളിയൻെറ പരാക്രമങ്ങളെപ്പററി യൂറോപ്പുകാർ ഇന്നും കൊണ്ടാടാറുണ്ട്. മാൻറുവാകോട്ട തകത്തതിലാണു നെപ്പോളിയൻെറ യുദ്ധകൌശലം കേന്ദ്രസ്ഥാനത്തിൽ എത്തിയതു്. പീരങ്കികളുടെ ഉണ്ടകൾ തട്ടിയാൽ യാതൊരു കേടുംവരാതിരിക്കത്തക്കവണ്ണം അത്ര ഉറപ്പോടുകൂടി കെട്ടപ്പെട്ടിരുന്ന ആ കോട്ടയെ ഇടിച്ചുതകക്കുവാൻ ആക്കും സാധിക്കുകയില്ലെന്നായിരുന്നു യൂറോപ്പുകാരുടെ വിചാരം. അങ്ങിനെയിരിക്കുന്ന കോട്ടയെ മൂന്നുദിവസത്തിനുള്ളിൽ തുടരെത്തുടരെ പീരങ്കി ഒഴിച്ചു നെപ്പോളിയൻ ഇടിച്ചുതകത്തപ്പോൾ ആ യോദ്ധാവിൻെറ രണശൂരത്വം മുമ്പുള്ളതിനേക്കാൾ പതിന്മടങ്ങു മാററുകൂട്ടി. യുദ്ധമദ്ധ്യത്തിൽ വിശ്രമാവസരം ലഭിക്കുന്നതു ദുർല്ലഭം. അപൂർവ്വമായി അവസരം ലഭിച്ചാൽതന്നെ നെപ്പോളിയൻ അശ്രാന്തൂദ്ധനായി രാത്രി മുഴുവനും സൈന്യങ്ങളുടെ ഇടയിൽ സഞ്ചരിച്ചു കാലംകഴിച്ചുകൂട്ടിയിരുന്നതേ ഉള്ളൂ. ഭടന്മാരുടെ സങ്കടങ്ങളെ കേൾക്കുവാനും സങ്കടപരിഹാരം ചെയ്യാനും അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. പാറാവുകാർ അവരുടെ പ്രവൃത്തിയെ വേണ്ടുംവണ്ണം ചെയ്യുന്നുണ്ടോ എന്നു നെപ്പോളിയൻതന്നെ പരിശോധിക്കും. ഒരു ദിവസം നെപ്പോളിയൻ വേഷംമാറി സൈന്യം പാളയമടിച്ചു കിടക്കുന്ന സ്ഥലത്തിൽ പ്രവേശിച്ചു. അവിടെ നിന്നുകൊണ്ടിരുന്ന പാറാവുകാരൻ നെപ്പോളിയനെ തടുത്തുനിത്തി അകത്തുകടപ്പാൻ പാടില്ലെന്നു പറഞ്ഞു. "ഞാൻ നിങ്ങളുടെ സേനാധിപതിയാകുന്നു. നിങ്ങളെ പരിശോധിക്കാൻ വന്നിരിക്കുകയാണ്. എന്നെ അകത്തു കടത്തിവിടുന്നതിൽ വൈഷമ്യമില്ല" എന്നു നെപ്പോളിയൻ മറുപടി പറഞ്ഞു. "അതൊന്നും ഞാൻ അറിയേണ്ട ആവശ്യമില്ല. ആരെയും കടത്തിവിട്ടുകൂടെന്നാണ് എനിക്കു കല്പന. ആ കല്പനയെ ലംഘിക്കുന്നവൻെറ മാറിടത്തിൽ ഈ തോക്കിൻെറ ഉണ്ട പതിക്കും"

എന്നു പാറാവുകാരൻ ധൈൎയ്യസമേതം പറഞ്ഞപ്പോൾ നെപ്പോളിയൻ ആനന്ദഭരിതനായി ആ പാറാവുകാരനെ മനസാ സ്തോത്രംചെയ്തു. പിറേറദിവസം നെപ്പോളിയൻ ആ പാറാവുകാരന്ന് ഉദ്യോഗത്തിൽ കയററംകൊടുത്തു ബഹുമാനിച്ചു. നെപ്പോളിയൻ പിന്നെ പുറപ്പെട്ടതു ടൈറൊൾനഗരത്തിൻെറ നേരെ ആയിരുന്നു. ടൈറൊൾജനങ്ങൾക്കു നെപ്പോളിയൻ മുൻകൂട്ടി അറിവുകൊടുക്കാതെയിരുന്നില്ല. അദ്ദേഹം കൊടുത്ത മുന്നറിവു താഴെകാണിച്ചപ്രകാരമായിരുന്നു. "മഹാജനങ്ങളെ ഞങ്ങൾ യുദ്ധസന്നദ്ധന്മാരായി വന്നിട്ടുള്ളതു ദ്രവ്യലോഭംകൊണ്ടല്ല. അന്യരാജ്യങ്ങളെ അപഹരിക്കാനുള്ള ആഗ്രഹംകൊണ്ടും അല്ല. സമാധാനസ്ഥാപനം മാത്രമാകുന്നു ഞങ്ങളുടെ ഉദ്ദേശം. ഞങ്ങൾ ടൈരോൾജനങ്ങളുടെ വിരോധികളല്ല. ഫ്രാൻസുപ്രജാപത്യഭരണത്തെ തടസ്ഥം ചെയ്യുന്നവർ മാത്രമാകുന്നു ഞങ്ങളുടെ വിരോധികൾ. ആസ്ത്രിയക്കാരും ഇംഗ്ലീഷുകാരും പ്രജാധിപത്യഭരണത്തിന്നു പ്രതികൂലികൾ ആയിരിക്കെ അവരുടെ ബന്ധുക്കളായി ചെരുമാറിയ ടൈരോൾജനങ്ങളും പ്രജാധിപത്യഭരണത്തിൻെറ പ്രതികൂലികൾ ആയിത്തീൎന്നിരിക്കുന്നു. എന്നാൽ ടൈരോൾ ജനങ്ങൾക്കു കീഴടങ്ങുന്നപക്ഷം ഞങ്ങൾ അവരുടെ ബന്ധുക്കളും സംരക്ഷകന്മാരും ആയിരിക്കുന്നതാണ്." ഈ സന്ദേശം ടൈരോൾജനങ്ങളെ വശീകൃതന്മാരാക്കിത്തീൎത്തു. ടൈരോൾപൌരപ്രമാണികളെ നെപ്പോളിയൻ പെറുക്കിയെടുത്തു ദേശനിൎവ്വാഹകസംഘം സ്ഥാപിച്ചു. ടൈരോളിൽ സമാധാനവും ക്ഷേമവും ഉണ്ടായി.

## നെപ്പോളിയൻെറ വേദാന്തം.

അതിന്നുശേഷം ബസ്സാനൊ എന്ന സ്ഥലത്തിൽവെച്ചു നെപ്പോളിയൻ ആസ്ത്രിയക്കാരുമായി യുദ്ധംചെയ്തു. ഒരു ദിവസം രാത്രി നെപ്പോളിയൻ തൻെറ പതിവുപ്രകാരം സൈന്യപരിശോധനയ്ക്കായി പുറപ്പെട്ടു. തൻെറ പ്രവൃത്തിയിലുള്ള

ആസ്ട്രോസാംഗിത്തം അദ്ദേഹം രാത്രി വളരെ നേരം കുതിരപ്പുറത്തു സഞ്ചരിക്കുകയും ക്ഷീണംനിമിത്തം ഒരു ഭടന്റെ സമീപം ഇരുന്നു വിശ്രമിക്കുകയും ചെയ്തു. നെപ്പോളിയന്നു് അപ്പോൾ വിശപ്പു് അതികലശലായിരുന്നു. ആഹാരദ്രവ്യം തന്റെ കൈവശം ഒന്നും ഉണ്ടായിരുന്നതുമില്ല. സമീപസ്ഥനായ ഭടൻ തന്റെ കയ്യിലുണ്ടായിരുന്ന റൊട്ടിയിൽനിന്നു പകുതി നെപ്പോളിയന്നു കൊടുത്തു. അദ്ദേഹം ബുഭുക്ഷയോടുകൂടി അതിനെ ഭക്ഷിച്ചു് അല്പനേരം ഉറങ്ങി. കുറെ നേരം കഴിഞ്ഞപ്പോൾ തന്റെ കുതിരപ്പുറത്തു കയറിപ്പോകയും ചെയ്തു. പിന്നീടൊരിക്കൽ നെപ്പോളിയൻ സൈന്യങ്ങളോടുകൂടി ബെൽജിയംവഴിയായി യാത്രചെയ്യുമ്പോൾ അദ്ദേഹത്തിന്നു പകുതി റൊട്ടി കൊടുത്ത ഭടൻ അദ്ദേഹത്തെക്കണ്ടു. "പ്രഭോ! മുമ്പൊരിക്കൽ എന്റെ ആഹാരത്തിൽനിന്നു പകുതി ആഹാരം അവിടുത്തെയ്ക്കു ഞാൻ തന്നിട്ടുണ്ടു്. ഇപ്പോൾ എന്റെ അച്ഛൻ ആഹാരമില്ലാതെ കഷ്ടപ്പെടുന്നു" എന്നു ഭടൻ പറഞ്ഞു. നെപ്പോളിയൻ ഉടനെതന്നെ ആ ഭടന്നു് ഉയൎന്ന പദവിയിലുള്ള ഒരു ഉദ്യോഗം നൽകുകയും അയാളുടെ പിതാവിന്നു മരണപൎയ്യന്തം അടുത്തൂൺകൊടുക്കുകയും ചെയ്തു. കൃതജ്ഞതാപ്രകടനംചെയ്വാൻ നെപ്പോളിയനെപ്പോലെ ബദ്ധശ്രദ്ധന്മാരായവർ നന്നെ കുറയും. കേവലം ഒരു സാധാരണ ഭടനെപ്പോലെ യുദ്ധക്കളത്തിൽ സഞ്ചരിക്കുന്ന സ്വഭാവം നെപ്പോളിയനെ ഒരിക്കലും വിട്ടുപിരിയാത്ത ഗുണമായിരുന്നു. തന്മൂലം അദ്ദേഹത്തിന്നു പലപ്പോഴും ജീവാപായം നേരിടുവാൻ സംഗതിയായിട്ടുണ്ടു്. മൃത്യുവക്ത്രത്തിൽനിന്നു തന്നെ സംരക്ഷിച്ച ഭടന്മാരെ അദ്ദേഹം ഒരിക്കലും മറന്നിട്ടില്ല. അവൎക്കെല്ലാം ഉചിതമായ സമ്മാനവും ഉദ്യോഗക്കയററവും നെപ്പോളിയൻ കൊടുത്തിരുന്നു. അധികകാലം ആസ്ത്രിയക്കാരുമായി പോരാടേണ്ടിവന്നതുകൊണ്ടു നെപ്പോളിയന്റെ സൈന്യസംഖ്യ ഇടിച്ചുതട്ടി. പുതുതായി കുറെ ഭടന്മാരെ അയച്ചുതരേ

ണമെന്ന് ബോദ്ധ്യം ഫ്രാൻസു ഭരണാദ്ധ്യ... ...തി. ഭരണാദ്ധ്യക്ഷന്മാർ മൌനം ദീക്ഷിച്ചതേയുള്ളു. അതുകൊണ്ടൊന്നും നെപ്പോളിയൻ അധൈര്യപ്പെട്ടില്ല. ഇത്താല്യയിൽനിന്ന് അനേകം ആളുകളെ സൈന്യവകുപ്പിൽ ചേൎത്ത് അവരെ നെപ്പോളിയൻ വീരഭടന്മാരാക്കിത്തീൎത്തു. ഭടന്മാരെ തൻെറ പ്രിയസ്നേഹിതന്മാരെപ്പോലെ നെപ്പോളിയൻ ആദരിച്ചുപോന്നു. അവരോട നല്ല വാക്കുകൾ പറഞ്ഞ് അവരെ സ്വാധീനപ്പെടുത്തി. അക്ഷരാഭ്യാസം ഇല്ലാത്ത ഭടന്മാരെ എഴുതുവാനും വായിക്കുവാനും നെപ്പോളിയൻ അഭ്യസിപ്പിച്ചു. ഭൂഗോളശാസ്ത്രം, ചരിത്രം, രാജ്യഭരണസമ്പ്രദായം എന്നിവകളെപ്പററി ഭടന്മാൎക്ക് അറിവുണ്ടാക്കിക്കൊടുത്തു. ധൈര്യശാലികളും കൃത്യനിരതന്മാരും ആയ ഭടന്മാൎക്കു കുടക്കൂടെ സമ്മാനങ്ങളും ഉയൎന്ന ഉദ്യോഗങ്ങളും കൊടുത്തു നെപ്പോളിയൻ അവരുടെ സ്നേഹത്തെ സമ്പാദിച്ചു. ദുൎഗ്ഗമങ്ങളായ മാൎഗ്ഗങ്ങളിൽ കൂടി യാത്രചെയ്യാനാകട്ടെ, അൎദ്ധരാത്രിസമയം കൂരിരുട്ടിലും ഘോരമാരിയിലും സഞ്ചരിക്കാനാകട്ടെ, മൃത്യുവക്ത്രത്തിൽ ഭയലേശമെന്നിയെ കടന്നുചാടുവാനാകട്ടെ, നെപ്പോളിയൻ കല്പിച്ചാൽ, ആ കല്പനയെ ശിരസാവഹിച്ചു പ്രവൎത്തിയ്ക്കുന്നതിന്നു ഭടന്മാരെല്ലാവരും സന്നദ്ധന്മാരായിരുന്നു. ഇത്താല്യദേശക്കാരായ ഭടന്മാരും നെപ്പോളിയനെ അന്യരാജ്യക്കാരനായി വിചാരിച്ചില്ല. ടസ്കനി പ്രഭുവെ നെപ്പോളിയൻ ആസ്ത്രിയാപക്ഷത്തിൽനിന്നു വേർപെടുത്തി നയോപായങ്ങളാൽ സ്വപക്ഷത്തിൽ ചേൎത്തു. ഇത്താല്യയിൽ സുസ്ഥിരമായ ക്ഷേമവും സമാധാനവും നെപ്പോളിയൻ പ്രതിഷ്ഠചെയ്തു. പ്രഭുകക്ഷികളെ ഉന്മൂലനാശംചെയ്തു. "മനുഷ്യരെല്ലാവരും കാലചക്രത്തിൻെറ പരിഭ്രമണത്തിൽ ചുററിക്കറങ്ങിക്കൊണ്ടിരിക്കുന്നവരാകുന്നു. ജനനവും മരണവും ഒഴിച്ചുകൂടാത്ത അനുഗാമികളാകയാൽ അവയെപ്പററി ഒരിക്കലും ഭയപ്പെടാനില്ല. സൎവ്വഭാരത്തെയും ജഗദീശ്വരനിൽ സമൎപ്പിച്ചു മരണത്തെയും അപക

ങ്ങളേയും, ലവലേശമെങ്കിലും വകവെയ്ക്കാതെ അവനവന്റെ പ്രവൃത്തിയെ ഓരോരുത്തനും ചെയ്യേണ്ടതാണ്" എന്നു നെപ്പോളിയൻ ഭടന്മാരോടെല്ലാം കൂടക്കൂടെ ഉപദേശിച്ചുകൊണ്ടിരുന്നു. അദ്ദേഹം പാരീസ് നഗരത്തിൽ വസിക്കുമ്പോൾ കൂടി തന്റെ വീട്ടിന്നു ചുററും പാറാവുകാരെ നിയമിച്ചിരുന്നില്ല. ഒരു പിശാചിന്ന് അദ്ദേഹത്തെ ബാധിക്കാൻ വളരെ ഭയമുണ്ടായിരുന്നുവെന്ന് അദ്ദേഹത്തിന്റെ നടപടി കാണുമ്പോൾ ആക്കും തോന്നിപ്പോകും. പിതാവിനെ പുത്രന്മാർ എന്നപോലെ വീരയോദ്ധാക്കൾ അദ്ദേഹത്തെ രക്ഷിക്കാൻ സർവദാ ജാഗ്രൂകന്മാരായിരുന്നു. ആസ്ത്രിയാസേനാധിപതിയായ വുരഞ്ചിയർ എന്ന ആൾ അതിയോഗ്യനും മഹാധീരനും ആയിരുന്നു. അദ്ദേഹം നെപ്പോളിയനെപ്പോലെതന്നെ ഒരു വീരയോദ്ധാവും വിദ്വാനും ആയിരുന്നു. അദ്ദേഹത്തെ നെപ്പോളിയൻ യുദ്ധത്തിൽ തോല്പിച്ചുവെങ്കിലും "തന്നെപ്പോലെയുള്ള ഒരു രണശൂരനെ തടവുകാരനാക്കിപ്പിടിച്ച് അപമാനിക്കുന്നതു ധർമ്മമല്ല" എന്നാലോചിച്ച് ആസ്ത്രിയാസേനാധിപതിക്കു മുന്നൂറു കുതിരപ്പട്ടാളങ്ങളേയും നാനൂറു കാലാൾപ്പടകളേയും അകമ്പടികൊടുത്തു പറഞ്ഞയച്ചു. അത്രമാത്രമല്ല; ആസ്ത്രിയാസേനാധിപതിയെക്കൊണ്ട് ആയുധംവെപ്പിച്ചപ്പോൾ നെപ്പോളിയൻ നേരിട്ടുചെന്നു സബഹുമാനം പരാജിതനായ സേനാധിപതിയുടെ ഖഡ്ഗത്തെ ഏററുവാങ്ങുകയാണു ചെയ്തതു്.

## ഇംഗ്ലീഷുകാരുടെ അപവാദാരോപണം.

ധീരോദാത്തനായ നമ്മുടെ ചരിത്രനായകന്റെ കരുണാസമ്മിശ്രമായ യുദ്ധനൈപുണ്യം യൂറോപ്പിലെല്ലാം നിത്യകീർത്തനങ്ങളായതിനു. അസൂയാലുക്കളായ ചിലർ നെപ്പോളിയനെ വിഷംകൊടുത്തു കൊല്ലുവാൻ ശ്രമിച്ചുവന്നതിനെ ആസ്ത്രിയാസേനാധിപതിയും നെപ്പോളിയൻ ബഹുമാനിച്ചയച്ച ആളും ആയ വീരയോദ്ധാവ് അറിഞ്ഞ് അദ്ദേഹ

ത്തെ രക്ഷപ്പെടുത്തി. ബെബൽരാജ്യത്തുകാർ പോപ്പിൻെറ ഉദ്ബോധനപ്രകാരം രാഷ്ട്രീയലഹളകൾ കൂട്ടി. പോപ്പിൻെറ സഹായികളായ പലേ ജനങ്ങളും ലഹളയിൽ ചേൎന്നു. അവരെ ഒതുക്കിവെയ്ക്കുവാൻ നെപ്പോളിയൻ സാമവാക്യങ്ങൾ ഉപയോഗിച്ചുനോക്കി. യാതൊരു ഫലവും ഉണ്ടായില്ല. ചതുരുപായങ്ങളിൽ സാമദാനങ്ങൾ ഫലിക്കുകയില്ലെന്നുകണ്ടപ്പോൾ ദണ്ഡഭേദങ്ങളെ ഉപയോഗിക്കുവാൻ നെപ്പോളിയൻ തീച്ചപ്പെടുത്തി. പീരങ്കിപ്രയോഗംചെയ്തു നെപ്പോളിയൻ പോപ്പിനേയും ലഹളക്കാരേയും കീഴടക്കി. ബെബൽസ്ഥാനത്തിൽപെട്ട ലോറിഡൊ എന്ന സ്ഥലത്തിൽ മേറിമാതാവിൻെറ ഒരു പള്ളിയും അതിൽ ഒരു മാതൃവിഗ്രഹവും ഉണ്ടായിരുന്നു. മാതൃവിഗ്രഹത്തിൻെറ നയനങ്ങളിൽനിന്ന് അശ്രുകണങ്ങൾ പൊഴിയുന്നതുപോലെ ചില രേഖകൾ വിഗ്രഹമുഖത്തിൽ കാണപ്പെട്ടിരുന്നു. നെപ്പോളിയൻെറ യുദ്ധസന്നാഹത്തേയും ക്രൌൎയ്യതയേയും കണ്ടു വ്യസനം സഹിക്കുവാൻ വയ്യാതെ ദൈവമാതാവു കരയുന്നതാണെന്നു പോപ്പ് ഒരു കഥ നിൎമ്മിച്ചു. ജനങ്ങൾ ആ കഥയെ കേട്ട ഉടനെ വിശ്വസിക്കുകയും ദൈവകോപം വരുത്തിക്കൂട്ടിയ നെപ്പോളിയനെ ഉടനെ വധിക്കേണമെന്ന് ഉറയ്ക്കുകയും ചെയ്തു. നെപ്പോളിയൻ ഈ കഥ കേട്ട ഉടനെ മാതൃവിഗ്രഹത്തെ പരിശോധിച്ചു. വിഗ്രഹത്തിൻെറ നയനങ്ങളിൽ സൂക്ഷ്മമായ കണ്ണാടിക്കുഴലുകൾ ഇറക്കീട്ടുണ്ടെന്നും ആ കുഴൽവഴിയായി വെള്ളം കിനിയുന്നതാണെന്നും തൻെറനേരെ വിരോധംജനിപ്പിക്കാൻവേണ്ടി പോപ്പു പ്രയോഗിച്ചിട്ടുള്ള കൃത്രിമമാണ് അശ്രുപ്രവാഹത്തിന്നുള്ള കാരണം എന്നും നെപ്പോളിയൻ തെളിയിച്ചു. ക്രിസ്തുമതാദ്ധ്യക്ഷൻെറ നിലയിൽ പോപ്പു ജനങ്ങളുടെ ഇടയിൽ അനേകം അന്ധവിശ്വാസങ്ങൾ വ്യാപിപ്പിച്ചും കെട്ടുകഥകൾ നിൎമ്മിച്ചു വിളംബരപ്പെടുത്തിയും മതത്തെ ദൂഷിപ്പിക്കുന്നുണ്ടെന്നും അങ്ങിനെ ചെയ്യുന്നതു സ്വാൎത്ഥങ്ങളായ ചില കാൎയ്യങ്ങ

ങ്ങളെ സാധിപ്പിക്കാൻവേണ്ടിയാണെന്നും തെളിയിക്കുവാൻ നെപ്പോളിയന്നു് അധികം വിഷമമുണ്ടായില്ല. പോപ്പിൻെറ പ്രവൃത്തികൾ ഇപ്രകാരമെല്ലാമായിരുന്നുവെങ്കിലും വീരയോദ്ധാവായ നെപ്പോളിയൻ മതാദ്ധ്യക്ഷനെ അദ്ദേഹത്തിൻെറ പദവിക്കും അന്തസ്സിന്നും പററിയമാതിരി ബഹുമാനിക്കുകയേ ചെയ്തുള്ളു. ഇതിനിടയിൽ പാരീസ് ഭരണാദ്ധ്യക്ഷന്മാരിൽനിന്നു "പോപ്പിനെയും അദ്ദേഹത്തിൻെറ കൂട്ടുകാരെയും ഉടനെ ഇത്താല്യയിൽനിന്നു് ആട്ടിപ്പായിക്കേണ"മെന്നു നെപ്പോളിയന്നു് ഒരു കല്പനകിട്ടി. അനുചിതവും അസന്ദൎഭവും ആയ കല്പനയെ അനുസരിക്കുവാൻ നെപ്പോളിയൻ തയ്യാറായിരുന്നില്ല. പോപ്പിൻെറ അക്രമങ്ങളെ അടക്കിക്കൊണ്ടും അദ്ദേഹത്തെ ബഹുമാനിച്ചുകൊണ്ടും ആയിരുന്നു നെപ്പോളിയൻ കഴിച്ചുകൂട്ടിയതു്. ഇങ്ങിനെയെല്ലാമായിരുന്നിട്ടുംകൂടി കാത്തോലിക്ക് ക്രിസ്ത്യന്മാരുടെ ഇടയിലും പ്രത്യേകിച്ച് ഇംഗ്ലണ്ടിലും നെപ്പോളിയൻ മതാദ്ധ്യക്ഷനെ അപമാനിച്ചു കഷ്ടപ്പെടുത്തുന്നുവെന്നുള്ള അപവാദം ദാവാനലനെപ്പോലെ പടൎന്നുപിടിച്ചു. പോപ്പിനെ ബന്ധിച്ചു കാരാഗൃഹത്തിൽ ഇട്ടു് അദ്ദേഹത്തിൻെറ താടിപിടിച്ചു വലിച്ചു നെപ്പോളിയൻ മതസംബന്ധമായ ക്രൂരകൃത്യങ്ങൾ പ്രവൎത്തിക്കുന്നുണ്ടെന്നു് ഇംഗ്ലണ്ടിൽ പ്രസ്താവം ഉണ്ടായി. പ്രജാധിപത്യഭരണം ഇംഗ്ലണ്ടിലും കുറേശ്ശെയായി അങ്കുരിക്കുന്നുണ്ടെന്നു് ആ രാജ്യഭരണാധികാരികൾ മനസ്സിലാക്കി. നെപ്പോളിയനെപ്പററി അധിക്ഷേപിച്ചുകൊണ്ടും അദ്ദേഹത്തിൻെറ പ്രവൃത്തികളേയെല്ലാം നീചമാക്കി ഉപന്യസിച്ചുകൊണ്ടും അനവധി പത്രികകളും ലഘുപത്രികകളും അച്ചടിച്ചു തയ്യാറാക്കി ഇംഗ്ലീഷുകാർ സ്വരാജ്യത്തിലും യൂറോപ്പിലും പ്രചാരപ്പെടുത്തി. "നെപ്പോളിയൻ ലോകനാശംചെയ്യാൻവേണ്ടി അവതരിച്ച സംഹാരമൂൎത്തിയാണു്. കൊള്ളയും കവൎച്ചയുംചെയ്യാൻ കങ്കണംകെട്ടി പുറപ്പെട്ടിട്ടുള്ളതസ്കരനീചനാണു്. കൊലപാതകങ്ങൾ ചെയ്യാൻ ലേശ

മെങ്കിലും കൂസലില്ലാത്ത നിർദ്ദയനാണ്. സ്ത്രീകളുടെ ചാരിത്ര്യശുദ്ധിയെ മലിനപ്പെടുത്തുവാൻ മടങ്ങിനില്ക്കുന്ന ധൂർത്തനാണ്" എന്നിപ്രകാരമുള്ള ലഘുപത്രികകളും ഉപന്യാസങ്ങളും ജനങ്ങളുടെ ഹൃദയത്തെ കലുഷീകരിച്ചു. നെപ്പോളിയനെ എത്രമാത്രം ക്രൂരനായ ഒരു രാക്ഷസനാക്കിത്തീർക്കാമോ അത്രയും അതിലധികവും പത്രികകൾ മൂലം ഇംഗ്ലീഷുകാർ പരിശ്രമിച്ചു. പ്രജാധിപത്യഭരണനേതാവായ നെപ്പോളിയൻ "കണ്ണിൽ ചോരയില്ലാത്ത" മനുഷ്യരാക്ഷസനായിരുന്നുവെന്നു സ്ഥാപിച്ചാൽ പ്രജാധിപത്യഭരണം നശിക്കുമെന്നും പ്രഭുകക്ഷികളുടെ ശക്തിവർദ്ധിക്കുമെന്നും ആയിരുന്നു ഇംഗ്ലീഷുകാരുടെ ആലോചന "അയാളുടെ കല്പനകളെ അനുസരിക്കാത്ത ഭടന്മാരെ നെപ്പോളിയൻ ജീവനോടെ തോലുരിച്ച് അസ്ഥികളെ പൊടിച്ചു ഭൂമിയിൽ വിതറുന്നുണ്ടെന്നും, പരാജിതന്മാരായ യുദ്ധവീരന്മാരെ ജീവനോടുകൂടി തീയിൽ ഇട്ടു വേവിക്കുന്നുണ്ടെന്നും" ഇംഗ്ലീഷുകാർ യൂറോപ്പു മുഴുവനും വിളംബരപ്പെടുത്തി. കാത്തോലിക്ക്ക്രിസ്ത്യന്മാരോട് ഒരു പ്രകാരവും പ്രൊട്ടസ്റ്റണ്ട് ക്രിസ്ത്യന്മാരോടു മറ്റൊരുപ്രകാരവും പറഞ്ഞു ധരിപ്പിച്ചു നെപ്പോളിയന്റെ പ്രഖ്യാതിയെ മലിനപ്പെടുത്തി. ഇംഗ്ലീഷുകാർ എത്രതന്നെ ദുഷ്പ്രസ്താവം ചെയ്തിട്ടും എത്രതന്നെ മിത്ഥ്യാപവാദങ്ങൾ ആരോപണം ചെയ്തിട്ടും എത്രതന്നെ കവർച്ചകളും കൊലകളും കെട്ടുകഥകളും നിർമ്മിച്ചിട്ടും നമ്മുടെ ചരിത്രനായകന്റെ കീർത്തിധാവള്യം മലിനപ്പെട്ടില്ല. അകൃത്രിമമായ യശസ്സ് അപവാദപടലങ്ങളാൽ മാർജ്ജനം ചെയ്യപ്പെട്ടില്ല. നെപ്പോളിയനാകട്ടെ അപവാദങ്ങളെ ശാന്തമനസ്കനായി തൃണീകരിച്ചുകൊണ്ടു സ്വകൃത്യങ്ങളെ കൂസലില്ലാതെ നിർവ്വഹിച്ചു.

## ആസ്ട്രിയാവിജയം.

വിയന്നാനഗരത്തിന്നു നേരെ നെപ്പോളിയൻ സൈന്യസമേതം പുറപ്പെട്ടു. ആസ്ട്രിയൻസേനാധിപതികൾ പലരും

മരിച്ചു. ഇളയരാജാവായ ചാർലസ്സ് സേനാധിപതിയായി നിശ്ചയിക്കപ്പെട്ടു. വിശാലഹൃദയവും ഗംഭീരഭാവവും, കളങ്കരഹിതമായ സദ്വൃത്തിയും ചാർലസിന്റെ ബന്ധുക്കളായിരുന്നു. അദ്ദേഹം ശത്രുപക്ഷത്തിലെ സൈന്യനായകൻ ആയിരുന്നുവെങ്കിലും നെപ്പോളിയന്റെ മഹത്വത്തെപ്പററി സബഹുമാനം പ്രസ്താവിച്ചിട്ടുണ്ട്. വിയന്നായുദ്ധത്തിൽ ഫ്രാൻസുസൈന്യങ്ങളും ആസ്ത്രിയാസൈന്യങ്ങളും ഒരുപോലെ പുരുഷകേസരികളായ രണ്ടു രണധീരന്മാരുടെ നായകത്വത്തിൻകീഴിലാണ് പോർ ചെയ്തതു്. നെപ്പോളിയന്റെ യുദ്ധസാമർത്ഥ്യവും ചാർലസിന്റെ യുദ്ധസാമർത്ഥ്യവും തുല്യങ്ങളായിനിന്നതേയുള്ളു. ഇരുകക്ഷികളും കുറേനേരം തത്തുല്യന്മാരായിനിന്നു പൊരുതി. നെപ്പോളിയൻ ഒരു തന്ത്രം പ്രയോഗിച്ചു. യുദ്ധകളത്തിൽനിന്നു തന്റെ സൈന്യങ്ങളെ ആഹാരം കഴിക്കുവാൻ എന്ന നാട്യത്തിൽ പിൻവലിച്ചു. ചാർലസ്സ്, ശത്രുസൈന്യങ്ങൾ ആഹാരം കഴിക്കുമ്പോൾ, തന്റെ സൈന്യങ്ങൾക്ക് അല്പം ക്ഷീണപരിഹാരത്തിന്ന് അവസരം കൊടുത്തു. ചാർലസ്സിന്റെ സൈന്യം വിശ്രാന്തി ചെയ്യുമെന്നു പ്രതീക്ഷിച്ചിരുന്ന നെപ്പോളിയൻ തന്റെ സൈന്യങ്ങളെ വൈരിസൈന്യങ്ങളുടെ നേരെ അയച്ചു് ആലിപ്പഴം വർഷിക്കുമ്പോലെ പീരങ്കി ഉണ്ടകൾ ചൊരിഞ്ഞു. വിശ്രമമദ്ധ്യത്തിൽ ചാർലസ്സിന്റെ ഭടന്മാർ ഒന്നിച്ചു കൂടി അണിപിരിഞ്ഞുനിന്നതു ശരിയായില്ല. ശത്രുക്കളുടെ അനസ്യൂതമായ പീരങ്കിമാരിയേറു രണാങ്കണത്തിൽനിന്ന് ആസ്ത്രിയാസൈന്യം പിൻതിരിഞ്ഞോടി. നെപ്പോളിയൻ ഓടുന്ന ശത്രുക്കളുടെ പിന്നാലെ എത്തി. ശത്രുക്കളെ പിൻതുടൎന്നുകൊണ്ടു നെപ്പോളിയൻ ആൽപ്സ് പർവ്വതം കടന്ന് ആസ്ത്രിയാരാജ്യത്തിന്റെ അതൃത്തികളിൽ പ്രവേശിച്ചു. ആസ്ത്രിയക്കാരുമായി നെപ്പോളിയൻ യുദ്ധം തുടങ്ങിയ തീയതി മുതൽ അദ്ദേഹത്തിന്നു വിജയമേ ഉണ്ടായിട്ടുള്ളു. ചാർലസ്സ്, ശത്രുക്കളുടെ പുരോഗമനത്തെ

തടുക്കുവാൻ സാധിക്കാതെ പിൻതിരിഞ്ഞോടി. ആ സന്ദർഭത്തിൽ നെപ്പോളിയൻ ചാർലസ്സിന്നു താഴെ കാണിച്ചപ്രകാരം ഒരു കത്തയച്ചു "നാം തമ്മിൽ എത്രതന്നെ യുദ്ധംചെയ്താലും സമാധാനം വേണമെന്നാണു നമ്മുടെ അന്ത്യമായ അഭിപ്രായം. കഴിഞ്ഞ ആറുസംവത്സരങ്ങളായി നടന്നുവരുന്ന ഈ യുദ്ധത്തിൽ ഇരുഭാഗങ്ങളിൽനിന്നും എത്ര ഭടന്മാർ മരിച്ചു! ജനങ്ങൾക്ക് എത്ര സൈരക്കേടുണ്ടായി! വ്യവസായങ്ങൾ എത്ര നശിച്ചു! നമുക്കു വിശ്രമം വേണ്ടേ? പ്രജാധിപത്യവിരോധികളായി യൂറോപ്പു മുഴുവനും ഏകോപിച്ചു യുദ്ധം ചെയ്യുന്നുവെങ്കിലും തോല്ക്കുന്നതേയുള്ളു. പ്രജാധിപത്യഭരണത്തിന്റെ ബദ്ധവൈരിയായി പുറപ്പെട്ടിരിക്കുന്നത് ആസ്ത്രിയാചക്രവർത്തിയാകുന്നു. യുദ്ധം ഇനിയും ദീർഘിക്കുന്നതായാൽ എത്ര ഭടന്മാർമരിക്കും?. രക്തനദികൾ എവിടെയെല്ലാംഒഴുകും? താങ്കളെപ്പോലെയുള്ള നരപാലകന്മാർ ഇപ്രകാരംയുദ്ധംചെയ്തു നരഘാതകന്മാരായിപരിണമിക്കുന്നത് എത്ര അനാശാസ്യകരമാകുന്നുവെന്നു താങ്കൾ ഓർക്കുന്നില്ലേ? ആസ്ത്രിയാരാജ്യത്തെ കീഴടക്കുവാനും പ്രജാധിപത്യഭരണത്തെ സ്ഥാപിക്കുവാനും എനിക്കു സാധിക്കും. രക്തപ്രവാഹം കൂടാതെയും മനുഷ്യനാശം കൂടാതെയും സ്ഥാപിക്കേണമെന്നെ എനിക്കു താല്പര്യമുള്ളു." ഈ പത്രത്തെക്കണ്ടു ചാർലസ്സ് നെപ്പോളിയന്റെ വിശാലബുദ്ധിയെപ്പററി പുകഴ്ത്തിയെങ്കിലും യുദ്ധം അവസാനിപ്പിച്ചില്ല. മുമ്പിലത്തേക്കാളും ബലവത്തായ സൈന്യശേഖരം ചെയ്തു യുദ്ധം ചെയ്വാനായിരുന്നു ചാർലസ്സ് വട്ടംകൂട്ടിയത്. വിയന്നായിൽ വെച്ചു നെപ്പോളിയനും ചാർലസ്സും തമ്മിൽ അതികഠിനമായ യുദ്ധം ഉണ്ടായി. വിയന്നാകോട്ട ഫ്രാൻസ്സൈന്യത്തിന്റെ പീരങ്കിയേററ് ഇടിഞ്ഞുപൊളിഞ്ഞു. വിയന്നയിൽനിന്നു ജനങ്ങൾ നാലുഭാഗങ്ങളിലും ഓടി. അനവധി ആളുകൾ വെടിയേററും വെട്ടേററും മരിച്ചു. ആസ്ത്രിയാചക്രവർത്തിയും രാജവംശത്തിൽപെട്ട ഏതാനും

ആളുകളും ആത്മരക്ഷക്കായി നാനാദിക്കിലും ഓടി. നെപ്പോളിയൻ ജയഭേരി മുഴക്കിക്കൊണ്ടു വിയന്നായിൽ പ്രവേശിച്ചു. ജനങ്ങളെ ഉപദ്രവിക്കാനും അവരുടെ മതാനുഷ്ഠാനപദ്ധതികളിൽ പ്രവേശിക്കാനും താൻ ഒരുകാലത്തും ചിന്തിക്കുന്നില്ലെന്നും ജനങ്ങളുടെ ക്ഷേമത്തേയും സൌകര്യങ്ങളേയുംനോക്കി പ്രവൎത്തിക്കുന്നതു തനിക്കു ഇഷ്ടമാണെന്നും പ്രജാധിപത്യഭരണസ്ഥാപനത്തിനു വേണ്ടി താൻ വിയന്നായിൽ പ്രവേശിച്ചിട്ടുള്ളതാണെന്നും നെപ്പോളിയൻ ജനങ്ങളെ അറിയിച്ചു. അധികം താമസിയാതെ ആസ്ത്രിയാചക്രവൎത്തി പ്രജാധിപത്യഭരണത്തെ അംഗീകരിച്ചു. ഈ സംഗതിയെ ചൂണ്ടികാണിച്ചു് ആസ്ത്രിയ നെപ്പോളിയനു് ഒരു കരാറെഴുതിക്കൊടുത്തു. നെപ്പോളിയൻ ആസ്ത്രിയാരാജ്യത്തിൽ നിന്നു പിൻമാറി.



കിഴക്കൻരാജ്യങ്ങളുടെ നേരെയുള്ള പുറപ്പാടു്.

നെപ്പോളിയന്റെ വിജയകോലാഹലം നാടെങ്ങും ആഘോഷിക്കപ്പെട്ടു. വിജയസൂചകങ്ങളായ ഹാരങ്ങളും പുഷ്പമാലകളും അദ്ദേഹത്തിന്റെ ഗളപ്രദേശത്തിൽ വീണുകൊണ്ടിരുന്നു. അദ്ദേഹം നടന്നുപോകുന്ന വീഥികളിൽ സുമംഗലികൾ പുഷ്പവൃഷ്ടി ചെയ്തു. വിജയപതാകകൾ ആകാശമാൎഗ്ഗത്തിൽ ഉയൎത്തപ്പെട്ടു. ദേശാഭിമാനബീജം നാടെങ്ങും വിതയ്ക്കപ്പെട്ടു. ജിനോവാനഗരത്തിൽ ഒരു കൂട്ടം ദേശാഭിമാനികൾ ഒത്തുകൂടി പ്രഭുകക്ഷിക്കാരെ ഉപദ്രവിച്ചുതുടങ്ങി. ജിനോവയിൽ കക്ഷിവഴക്കുകൾ പ്രബലപ്പെട്ടു വരുമെന്നു കണ്ടപ്പോൾ നെപ്പോളിയൻ അവിടെ പോയി ഇരുകക്ഷികളേയും വരുത്തി അവർ തമ്മിൽ സമാധാനം ഉണ്ടാക്കുവാൻ മനഃപൂൎവ്വമായി പ്രവൎത്തിച്ചു. തമ്മിൽ തമ്മിൽ കക്ഷിമത്സരം ഉണ്ടാക്കി വഴക്കു കൂടുന്നതു ശരിയല്ലെന്നും, ജനങ്ങളുടെ സ്വാതന്ത്ര്യത്തേയും സഹോദരസ്നേഹത്തേയും പ്രതിനിമിഷം വൎദ്ധിപ്പിക്കുവാനുള്ള വഴി വെട്ടിത്തെളിയിക്കുന്നതിൽപരം ശ്രേഷ്ഠമായ ദേ

ശാഭിമാനം മറെറാന്നും തന്നെയില്ലെന്നും നെപ്പോളിയൻ ജിനോവക്കാരെ ഉപദേശിച്ചു. ജിനോവയിലെ കക്ഷിവഴക്കുകഠം അസ്തമിച്ചു. നെപ്പോളിയൻജിനോവക്കാൎക്ക് ഉപദേശിച്ച നീതികഠം പാരീസ് ഭരണാദ്ധ്യക്ഷന്മാൎക്കു രുപാഠമായിത്തീൎന്നു. അവർപ്രബലകക്ഷിക്കാരുടെ നേരെ വാളെടുക്കുവാൻ ആലോചിച്ചുകൊണ്ടിരിക്കുകയായിരുന്നു. നെപ്പോളിയൻെറ മനസ്ഥിതിയെപ്പററി അറിഞ്ഞ ഉടനെ ഭരണാദ്ധ്യക്ഷന്മാർ പ്രബലകക്ഷിക്കാരുടെ നേരെ വഴക്കുകളൊന്നും തല്ക്കാലം വേണ്ടെന്നു വെച്ചു. മിലാൻനഗരത്തിൽ ഒരു സൌധം പണിയിച്ചു നെപ്പോളിയൻ അതിൽ താമസമാക്കി. ഭർതൃശുശ്രൂഷാസക്തിയോടുകൂടി ജോസഫൈൻ ആ സൌധത്തെ അലങ്കരിച്ചു. നെപ്പോളിയൻ വിശ്രമപ്രിയനായിരുന്നില്ല. അദ്ദേഹം രാജ്യരക്ഷയ്ക്കായി നാവികസൈന്യങ്ങളെ ഏൎപ്പെടുത്തി. അഡ്രിയാററിക് കടലിൽ ഒരു നാവികസൈന്യത്തെ പ്രതിഷ്ഠിച്ചു. ഇത്താല്യയിലും നെപ്പോളിയൻ കീഴടക്കീട്ടുള്ള മററു പ്രദേശങ്ങളിലും സ്വാതന്ത്ര്യവും ദേശാഭിമാനവും തഴച്ചു വളൎന്നു തുടങ്ങി. നെപ്പോളിയൻ കൃഷകന്മാരുടെ ഉപയോഗത്തിനായി അനവധി തോടുകളും ജലാശയങ്ങളും നിൎമ്മിച്ചു. ഗതാഗതസൌകൎയ്യങ്ങളെ വൎദ്ധിപ്പിച്ചു. പുഴകഠംക്കു പാലങ്ങഠംകെട്ടിയുണ്ടാക്കി. ഈശ്വരാരാധനയ്ക്കുതകുന്നതായ മഠങ്ങഠം നിൎമ്മിച്ചു. വ്യാപാരസ്ഥലങ്ങളും വിദ്യാലയങ്ങളും വൎദ്ധിപ്പിച്ചു. വിദ്വാന്മാരെ വിളിച്ചുവരുത്തി സഭക്കൂട്ടി ശാസ്ത്രീയമായ വാദപ്രതിവാദങ്ങഠം നടത്തിപ്പോന്നു. ജനോപകാരങ്ങളായ പലേ പ്രവൃത്തികളും ചെയ്തശേഷം നെപ്പോളിയൻ മദ്ധ്യധരണ്യാഴിയിലുള്ള ദ്വീപുകളേയും ഈജിപ്തിനേയും ഇംഗ്ലണ്ടിനേയും ഇന്ത്യയേയും ജയിക്കാനുള്ള ആലോചനകഠം ചെയ്തു. പാരീസ് പട്ടണത്തിൽ ജനങ്ങളുടെ സ്ഥിതി എങ്ങിനെയിരിക്കുന്നുവെന്നു സ്വദൃഷ്ട്യാ കണ്ടറിയുവാൻ വേണ്ടി നെപ്പോളിയൻ വേഷപ്രച്ഛന്നനായി പുറപ്പെട്ടു. പാരസീകന്മാർ എങ്ങിനേയോ നെപ്പോ

ളിയന്റെ ആഗമനത്തെപ്പറ്റി മുൻകൂട്ടി അറിഞ്ഞു. അദ്ദേഹത്തിന്ന് ഉചിതമായ സ്വാഗതം പറയുവാൻ അവർ കോപ്പുകൂട്ടി. ഭരണാദ്ധ്യക്ഷന്മാർ ഉള്ളുകൊണ്ടു നെപ്പോളിയന്റെ വിരോധികളായിരുന്നുവെങ്കിലും അദ്ദേഹത്തെ എത്രക്കണ്ടു വിഖ്യാതപമാണെന്നുറച്ചു ജനങ്ങളോടു കൂടി സ്വാഗതോത്സവത്തെ ആഡംബരകരമാക്കിത്തീർക്കാൻ പരിശ്രമിച്ചു. "ഫ്രാൻസ്സാമ്രാജ്യത്തെ രക്ഷിച്ച പുരുഷകേസരി" എന്നും 'പ്രജാധിപത്യഭരണസ്ഥാപകൻ' എന്നും 'ജനങ്ങളുടെ സഹോദരൻ' എന്നും പാരസീകന്മാർ നെപ്പോളിയനെ കൊണ്ടാടി സ്തുതിച്ചു. പാരിസിലുള്ള വിദ്വത്സദസ്സുകളിൽനിന്നു നെപ്പോളിയന്നു ബിരുദുകൾ നല്കപ്പെട്ടു. സ്വാഗതോത്സവഘോഷം മുഴങ്ങിക്കൊണ്ടിരിക്കുന്നതിന്നിടയിൽ അവിടവിടെയായി ഇംഗ്ലണ്ടിലെ ചാരന്മാർ പ്രജാധിപത്യഭരണത്തെ അടിച്ചുടക്കുവാനുള്ള പഴുതുകൾ നോക്കിക്കൊണ്ടിരുന്നു. ഫ്രാൻസുഭരണാദ്ധ്യക്ഷന്മാർ നെപ്പോളിയനോട് ഇംഗ്ലണ്ടിന്റെ നേരെ യുദ്ധം ആരംഭിക്കണമെന്നു ആജ്ഞാപിച്ചു. ഫ്രാൻസിന്നും ഇംഗ്ലണ്ടിന്നും മദ്ധ്യേയുള്ള കടലിൽ നെപ്പോളിയൻ ഒരു വാരം സഞ്ചരിച്ച് ആ രണ്ടു രാജ്യങ്ങളുടേയും നാവികസൈന്യബലത്തെ താരതമ്യപ്പെടുത്തി നോക്കി. ഇംഗ്ലണ്ടുമായി അപ്പോൾ നേരിട്ടു യുദ്ധം ചെയ്യുന്നപക്ഷം ഫ്രാൻസ് അടിയോടെ നശിക്കുമെന്നും തൽക്കാലം ഈജിപ്റ്റിന്റെ നേരെ പടയെടുക്കുന്നതായാൽ ഇംഗ്ലാണ്ടിനെ പിന്നീടു പിടിച്ചടക്കുവാൻ സാധിക്കുമെന്നും നെപ്പോളിയൻ ഭരണാദ്ധ്യക്ഷന്മാരെ ബോദ്ധ്യപ്പെടുത്തി. ഈജിപ്റ്റ് രാജ്യത്തിന്റെ പടവും നോക്കി നെപ്പോളിയൻ രണാങ്കണങ്ങളെ സൃഷ്ടിച്ചുകൊണ്ടു കുറെ ദിവസം കഴിച്ചുകൂട്ടി. ഏതന്മദ്ധ്യത്തിൽ ഫ്രാൻസുരാജാവിനെ പാരസീകന്മാർ കൊലചെയ്ത വാർഷികോത്സവം വന്നുചേർന്നു. ആ ഉത്സവത്തിൽ പങ്കുകൊള്ളേണമെന്നു ജനങ്ങൾ നെപ്പോളിയനോട് ആവശ്യപ്പെട്ടു. "ഒരു നരപാലകന്റെ മരണദിവസത്തെ സന്തോ

പസൂചകമായി സ്മരിക്കാറുണ്ട്. ആ ദിവസത്തെ സന്തോഷസൂചകമായി ആഘോഷിക്കുന്നതു് ഒട്ടും ശരിയല്ല. പരിഷ്കൃതന്മാരായ ജനങ്ങൾ അങ്ങിനെ ചെയ്യുകയും ഇല്ല. മരിച്ചവരുടെ നേരെ ശത്രുത ഭാവിക്കുന്നതു നിന്ദ്യവും നീചവും ആകുന്നു. അതുകൊണ്ടു രാജവധത്തെ കൊണ്ടാടുന്ന നിങ്ങളുടെ ആഘോഷത്തിൽ പങ്കുകൊള്ളുവാൻ എനിക്കു് ഇഷ്ടമില്ല." എന്നു നെപ്പോളിയൻ മറുപടി പറഞ്ഞു. ജനങ്ങൾ നെപ്പോളിയന്റെ ഒഴികഴിവുകളെ അംഗീകരിച്ചില്ല. "രാജമരണദിവസത്തെ ആഘോഷിക്കുന്നതിൽ പ്രജാധിപത്യഭരണസ്ഥാപകൻ പങ്കുകൊണ്ടേ കഴിയൂ" എന്നു ജനങ്ങൾ നിർബ്ബന്ധിക്കുകകാരണം നെപ്പോളിയൻ മനസ്സില്ലാമനസ്സോടുകൂടി നൃപവധോത്സവത്തിൽ പങ്കുകൊണ്ടു. അദ്ദേഹത്തിന്റെ രണശൂരതയും സൽഗുണങ്ങളും ജനങ്ങളുടെ സ്വാതന്ത്ര്യകീർത്തനങ്ങളായിത്തീൎന്നു. ഭരണാദ്ധ്യക്ഷന്മാരിൽ അധികം പേർ വക്കീലന്മാരായിരുന്നു. "വക്കീലന്മാരുടെ ഭരണാദ്ധ്യക്ഷത നമുക്കു് ആവശ്യമില്ല. നമ്മുടെ നെപ്പോളിയൻ ഫ്രാൻസിനെ ഭരിക്കട്ടെ ഭരിക്കട്ടെ" എന്നുള്ള ആൎപ്പുവിളി ജനങ്ങളുടെ കൂട്ടത്തിൽനിന്നു മുഴങ്ങി മാറെറാലികൊണ്ടു തുടങ്ങി. ഭരണാദ്ധ്യക്ഷന്മാരുടെ മനസ്സു കുഴപ്പത്തിലായി. നെപ്പോളിയനെ ഉടനെ വല്ല ദിക്കിലേക്കും പറഞ്ഞയച്ചിട്ടില്ലെങ്കിൽ തങ്ങളുടെ കാൎയ്യം "കഷ്ടമാകും" എന്നു ഭരണാദ്ധ്യക്ഷന്മാർ രഹസ്യമായി ആലോചിച്ചുതീർച്ചയാക്കി. "ഈജിപ്താണെങ്കിൽ അവിടെ. എവിടെയെങ്കിലും പോയി ഈയാൾ യുദ്ധം ചെയ്തുകൊണ്ടിരിക്കട്ടെ. എന്നാലെ നമ്മുടെ സ്ഥാനങ്ങൾ നിലനില്ക്കുകയുള്ളൂ" എന്നു പിറുപിറുത്തുകൊണ്ടു ഭരണാദ്ധ്യക്ഷന്മാർ നെപ്പോളിയനെ പുറപ്പെടുവിച്ചു. നെപ്പോളിയൻ ഈജിപ്തിന്റെ നേരെ യുദ്ധസന്നദ്ധനായി പുറപ്പെടുകയും ചെയ്തു. ധനപുഷ്ടികൊണ്ടും ജനപുഷ്ടികൊണ്ടും മുന്നണിയിൽനിന്നിരുന്ന ഈജിപ്തുരാജ്യം നെപ്പോളിയന്റെ ആലോചനയ്ക്കുവിഷയീഭവിച്ചുതുടങ്ങിയതു്

ഇന്നും ഇന്നലേയും ആയിട്ടല്ല. ഭൂഗോളപടങ്ങളും ചരിത്രഗ്രന്ഥങ്ങളുമായി നെപ്പോളിയൻ പാരീസ് കലാശാലയിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലത്തുതന്നെ ഈജിപ്റ്റിനെ കൈവശപ്പെടുത്തേണമെന്നുള്ള അഭിലാഷം ആ വിദ്യാൎത്ഥിയുടെ ഹൃദയത്തിൽകടന്നുകൂടിയിരുന്നു. നിത്യച്ചിലവിന്നുതന്നെ പണം ഇല്ലാതെ സൎക്കാർ പണവും വാങ്ങി വിദ്യാഭ്യാസം ചെയ്തുകൊണ്ടിരുന്നൊരു ബാലകന്റെ ഹൃദയത്തിൽ കടന്നുകൂടിയ അഭിലാഷത്തിന്റെ ഗൌരവം എത്ര അത്ഭുതകരമായിരിക്കുന്നു! രണാങ്കണത്തിൽ ജീവിതം നയിച്ചുതുടങ്ങിയ നെപ്പോളിയന്റെ ഹൃദയരംഗത്തിൽ ഈജിപ്റ്റിലെ നൈൽനദീതീരങ്ങളും, കാസ്പ്പിയിൻതടാകപ്രാന്തപ്രദേശങ്ങളും, പെർസ്യൻ ഉൾക്കടലും വഴിക്കുവഴിയായി പ്രതിഫലിക്കുകയും ഭാരതഭൂമിയുടെ നടുനായകങ്ങളായ സിന്ധുനദീതീരങ്ങളും ഗംഗാനദിയോരങ്ങളും ധനധാന്യസമൃദ്ധിയുടെ ലക്ഷണങ്ങളോടുകൂടി പതിയുകയും ചെയ്തു. യൂറോപ്യസമരത്തിലുള്ള ശുഷ്കാന്തി നെപ്പോളിയന്റെ ഹൃദയപടത്തിൽനിന്നു തേഞ്ഞുമാഞ്ഞു.

---

## അദ്ധ്യായം ൬.

### ഈജിപ്റ്റ് യാത്ര.

ഈജിപ്റ്റിലെ സ്ഥിതി.

യൂറോപ്യരാജ്യങ്ങളിൽ കിഴക്കൻരാജ്യങ്ങളിലുള്ളപോലെ നിധികളും നവരത്നങ്ങളും ലഭിക്കയില്ലെന്നു നെപ്പോളിയൻ മനസ്സിലാക്കി. വ്യാപാരത്തിനുള്ള ലാഭലവം കിഴക്കൻപ്രദേശങ്ങളിൽ കൂടുമെന്നും ഇന്ത്യയിലേക്കു കടന്നാൽ അതിരറ്റ അൎത്ഥം സമ്പാദിക്കാമെന്നും സൎവ്വശാസ്ത്രപണ്ഡിതന്മാരെക്കൊണ്ടു വിദ്യാവൈഭവത്തെ പാരീസിൽ പ്രതിഷ്ഠിക്കാമെന്നും

നെപ്പോളിയൻ നിശ്ചയിച്ചു. അറബിയാ, സിറിയാ, കൈറൊ മുതലായ സ്ഥലങ്ങളെ കൈക്കലാക്കിയാൽ ഇന്ത്യയിലേയ്ക്കു കടക്കാൻ സൌകൎയ്യം അധികം ഉണ്ടാകുമെന്നും ഇന്ത്യയും ഫ്രാൻസും തമ്മിൽ ഐക്യതയുണ്ടാക്കുവാൻ സാധിക്കുമെന്നും പാശ്ചാത്യരാജ്യങ്ങളിലെ നാഗരികതയെ പൂൎവ്വരാജ്യങ്ങളിലുള്ള നാഗരികതയുമായി കൂട്ടിയിണക്കുവാൻ മാൎഗ്ഗമുണ്ടാകുമെന്നും നെപ്പോളിയൻ ആലോചിച്ചുറച്ചു. അക്കാലത്തു് ഈജിപ്റ്റിലെ ധനപുഷ്ടിയും ജനപുഷ്ടിയും ഐറോപ്യരാജാക്കന്മാരുടെ അസൂയയ്ക്കും അക്രമങ്ങൾക്കും വിഷയീഭൂതമായിരുന്നു. ഏറെക്കുറെ ഇരുപത്തഞ്ചുലക്ഷം ജനങ്ങൾ അധിവസിച്ചിരുന്ന ഈജിപ്തുരാജ്യത്തിൽ നാലു ജാതിക്കാർ പാൎത്തിരുന്നു. കാപ്ടസ് എന്ന കൂട്ടർ രണ്ടു ലക്ഷത്തോളം കാണും. ആഫ്രിക്കർ ഇരുപതു ലക്ഷത്തിൽ ഒട്ടും കുറയുകയില്ല. തുൎക്കികൾ രണ്ടുലക്ഷം ജനങ്ങൾ ഉണ്ടു്. ഇക്കൂട്ടർ സദാ ആയുധപാണികളായി കൊലയും കവൎച്ചയും നടത്തിക്കൊണ്ടു് ഈജിപ്തുരാജ്യം മുഴുവനും വ്യാപിച്ചിരുന്നു. മാമ്ലൂക്കുകൾ എന്നു പറയപ്പെടുന്ന പ്രഭുക്കളുടെ സംഖ്യ പന്തീരായിരത്തിൽ കുറയുകയില്ല. ഇവർ കുതിരപ്പട്ടാളക്കാരും ഈജിപ്തുരാജ്യത്തെ ഭരിച്ചുവന്ന രാജകീയ കുടുംബക്കാരും ചാൎച്ചക്കാരും ആയിരുന്നു. ഈജിപ്തുരാജ്യത്തെ ഭരിച്ചിരുന്നതു രണ്ടു മാമ്ലൂക്കുകൾ ആയിരുന്നു. അവരുടെ നാമധേയങ്ങൾ ഇബ്രാഹീം എന്നും മൌറാദു് എന്നും ആണു്. മാമ്ലൂക്കുകൾ ധനികന്മാരായിരുന്നതുകൊണ്ടും സ്ത്രീലമ്പടന്മാരായിരുന്നതുകൊണ്ടും അവർ മദ്യപന്മാരായും ലഹളക്കാരായും കാലംകഴിച്ചുകൂട്ടിയതേയുള്ളു. അവരുടെ സൌധങ്ങളിൽ "പണവും തുണിയും" കണക്കില്ലാതെ നിറഞ്ഞിരുന്നു. ഈശ്വരവിചാരം അവൎക്കു് ഒട്ടുംതന്നെയുണ്ടായിരുന്നില്ല. സ്വാഭിപ്രായങ്ങളെ സ്ഥിരീകരിക്കുന്നതിന്നും സ്വേച്ഛകളെ പൂൎത്തീകരിക്കുന്നതിന്നും വേണ്ടി അവർ ലേശമെങ്കിലും കൂസൽകൂടാതെ പാപപരമ്പരകളെ അനുഷ്ഠിച്ചുപോന്നിരുന്നു. അവരു

ടെ ക്രൌൎയ്യത്തിന്നു പാത്രീഭൂതന്മാരായ പ്രജകൾ നിരന്തരസങ്കടങ്ങൾ അനുഭവിച്ചുപോന്നിരുന്നതിന്ന് അവസാനം ഉണ്ടായില്ല. ഇപ്രകാരം സ്വേച്ഛാഭരണം നടത്തിക്കൊണ്ടിരുന്ന മാമ്ലൂക്കുകളുടെ കയ്യിൽനിന്ന് ഈജിപ്തുരാജ്യത്തെ തട്ടിപ്പറിക്കുന്നതും ഈജിപ്തിലെ ജനങ്ങൾക്കു സ്വൈരകാലക്ഷേപത്തിന്നുള്ള മാൎഗ്ഗം ഉണ്ടാക്കിക്കൊടുക്കുന്നതും വീരധൎമ്മമാണെന്നു നെപ്പോളിയൻ ആലോചിച്ചു.

ഈജിപ്തുയാത്ര.

നെപ്പോളിയൻ ഈജിപ്തിന്നു നേരെ പുറപ്പെട്ടതു 46000 ഭടന്മാരോടുകൂടിയായിരുന്നു. ഇവൎക്കു പുറമെ ശില്പശാസ്ത്രജ്ഞന്മാരും, ഗണിതശാസ്ത്രജ്ഞന്മാരും, രസവാദതന്ത്രജ്ഞന്മാരും, തത്വശാസ്ത്രജ്ഞന്മാരും മററുമായി അനവധി വിദ്വാന്മാർ നെപ്പോളിയന്റെ കൂടെ പുറപ്പെട്ടു. നെപ്പോളിയനാകട്ടെ ഒരു നിമിഷനേരമെങ്കിലും വിശ്രമിക്കാതെ ഈജിപ്തുവിജയത്തിൽതന്നെ ഏകാഗ്രചിത്തനായി വ്യൂഹങ്ങളെ ഉറപ്പിക്കുന്നതിലും വൈരികളുടെ ബലത്തെ അറിഞ്ഞു തഞ്ചംനോക്കി ആക്രമിക്കുന്നതിലും ജാഗരൂകനായി സമയത്തെ ചിലവുചെയ്തുകൊണ്ടിരുന്നു. "ഇപ്രകാരം അദ്ധ്വാനിക്കുന്നതായാൽ ദേഹാരോഗ്യം ഇല്ലാതെയാകുമല്ലൊ. ദിനംപ്രതി അല്പനേരമെങ്കിലും വിശ്രമിക്കണം" എന്ന് ഒരു സ്നേഹിതൻ നെപ്പോളിയനോടു പറയുകയുണ്ടായി. "ഞാൻ എന്തുചെയ്യാനും ഒരുക്കമാണ്. വിശ്രമിച്ചു സമയത്തെ പാഴാക്കിക്കളയുവാൻ മാത്രം എന്നോട് ആവശ്യപ്പെടരുത്. പൊയ്പ്പോയ സമയത്തെ വീണ്ടെടുക്കുവാൻ ആൎക്കും സാധിക്കുകയില്ല" എന്നു നെപ്പോളിയൻ മറുപടിപറയുകയാണു ചെയ്തതു്. ഒരു നിമിഷനേരമെങ്കിലും വ്യൎത്ഥമാക്കിക്കളയാത്ത മഹാന്മാരുടെ മദ്ധ്യത്തിൽ നെപ്പോളിയൻ ഇന്നും ശാശ്വതമായ സ്ഥാനം പിടിക്കുന്നുണ്ടു്. ഈജിപ്തിന്നു നേരെയാണു നെപ്പോളിയൻ പുറപ്പെട്ടതു് എങ്കിലും യൂറോപ്പിലെ അധികജനങ്ങൾക്കും പ്രത്യേകിച്ചു പാ

രസികന്മാർക്കും ആ രണശൂരന്റെ യാത്ര എങ്ങോട്ടായിരുന്നുവെന്നു നിശ്ചയമുണ്ടായിരുന്നില്ല. ഇംഗ്ലണ്ടിന്നു നേരെയാണു പുറപ്പാട് എന്നു പറയുന്ന കൂട്ടർ ഒരുവക. ഇന്ത്യയുടെ നേരെയാണെന്നു മററൊരുകൂട്ടർ. സൂയസ്സുകരയിടുക്കിലേക്കാണെന്നു മൂന്നാമതൊരു കൂട്ടർ. ആകപ്പാടെ നെപ്പോളിയന്റെ യുദ്ധയാത്ര എവിടേക്കാണെന്നുള്ള നിശ്ചയം ആർക്കുംതന്നെ ഉണ്ടായിരുന്നില്ല. പല ഭാഷകൾ അറിവുള്ളവരും ഒരു അച്ചടിയന്ത്രവും അക്ഷരം നിരത്തുന്ന കൂട്ടരും നെപ്പോളിയന്റെ കൂടെ യാത്രചെയ്തിരുന്നുവെന്നറിയുമ്പോൾ അദ്ദേഹം വിദ്യാഭിവൃദ്ധിക്കായി എത്രമാത്രം പണിചെയ്തിരുന്നുവെന്ന് അനായാസേന ഊഹിക്കാവുന്നതാണ്. ടൊളോൺ, ജിനോവാ, അജാക്കിയൊ മുതലായ സ്ഥലങ്ങളിൽനിന്നു യുദ്ധപരിചയമുള്ള ഭടന്മാർ നെപ്പോളിയന്റെ സൈന്യത്തിൽ തുടരെത്തുടരെ വന്നു ചേർന്നുകൊണ്ടിരുന്നു. നെപ്പോളിയൻ എവിടേയ്ക്കാണു യുദ്ധസന്നദ്ധനായി പുറപ്പെട്ടിട്ടുള്ളത് എന്നറിയാതെ ഇംഗ്ലീഷുകാർ നന്നെ കുഴങ്ങി. ഇംഗ്ലണ്ടിനെ ഏതു സമയത്തിൽ നെപ്പോളിയൻ ആക്രമിക്കുമോ എന്നു ഭയപ്പെട്ടുകൊണ്ടു ഇംഗ്ലീഷുകാർ ആലോചനാമണ്ഡപത്തിൽ സമ്മേളിച്ചു. നെപ്പോളിയനെ തിരയുവാനായി ഒരു വലിയ നാവികസൈന്യത്തെ തയ്യാറാക്കി നെൽസൺ എന്ന നാവികസൈന്യാധിപതിയെ ഇംഗ്ലീഷുകാർ മദ്ധ്യധരണിക്കടലിലേയ്ക്കയച്ചു. നെപ്പോളിയൻ മുപ്പതു പടക്കപ്പലുകളോട് ഈജിപ്തിനെ ലക്ഷ്യമാക്കി സഞ്ചരിച്ചു. യാത്രാമദ്ധ്യത്തിൽ അനവധി കപ്പലുകൾ പല ദിക്കുകളിൽനിന്നും വന്നു നെപ്പോളിയന്റെ പടകപ്പലുകളോടുകൂടി ചേർന്നു. ചരിത്രപുസ്തകങ്ങളേയും ശാസ്ത്രഗ്രന്ഥങ്ങളേയും നെപ്പോളിയൻ കപ്പലിൽ ഇരുന്ന് ഇടവിടാതെ വായിച്ചുകൊണ്ടിരുന്നു. നോവലുകളെ അദ്ദേഹത്തിനു കണ്ടുകൂടായിരുന്നു. നോവൽവായനയിൽ വ്യയംചെയ്യുന്ന സമയത്തെ മററു വല്ല വിഷയങ്ങളിലും ചിലവുചെയ്താൽ എത്രയോ ഗുണപ്രദ

മായിരിക്കും എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. അദ്ദേഹം രാജ്യഭാരം കയ്യേററകാലത്തു രാജമന്ദിരത്തിൽ ചെന്ന ഒരു സ്ത്രീ നോവൽവായിക്കുന്നതിനെ കണ്ടു "നിണക്കു വേറെ പുസ്തകങ്ങൾ ഒന്നും കിട്ടില്ലെ" എന്നു ചോദിച്ചുകൊണ്ടു നോവലിനെ വാങ്ങി അദ്ദേഹം ദൂരത്തു വലിച്ചെറിഞ്ഞിട്ടുണ്ട്. സൈന്യങ്ങളോടുകൂടി ഇരുപത്തേഴുദിവസം യാത്രചെയ്തശേഷം നെപ്പോളിയൻ മാൾട്ടാ ദ്വീപിൽ എത്തി. ഇപ്പോൾ മാൾട്ടാ ദ്വീപ് ഇംഗ്ലീഷുകാരുടേതാകുന്നു. നെപ്പോളിയൻ മാൾട്ടയെ കൈവശപ്പെടുത്തി. അവിടെനിന്നു അലക്സാന്ത്രിയാ തുറമുഖത്തിലേക്കു യാത്രചെയ്തു. ഫ്രാൻസുകാരുടെ ഗതിയെ അന്വേഷിച്ചറിയാൻ പുറപ്പെട്ടിരുന്ന നെൽസൺപ്രഭു മദ്ധ്യധരണ്യാഴിയിൽ സഞ്ചരിച്ചുകൊണ്ടു നെപ്പോളിയന്റെ പിന്നാലെ എത്തി.

അലക്സാൻഡ്രിയായുദ്ധം.

പതിവുപ്രകാരം സൈന്യങ്ങളെ സദുപദേശങ്ങളാൽ ഉജ്ജ്വലന്മാരാക്കിത്തീർത്തശേഷം നെപ്പോളിയൻ ഈജിപ്തിന്നു നേരെ വെടിവെച്ചു. പീരങ്കികൾ സംഹാരരുദ്രനെപ്പോലെ കോട്ടകളേയും കെട്ടിടങ്ങളേയും മാടങ്ങളേയും മതിലുകളേയും തകർത്തുതുടങ്ങി. മാമ്ലൂക്കുകൾ കുറെ നേരം എതിർത്തു നിന്നുവെങ്കിലും നെപ്പോളിയന്റെ പീരങ്കികൾ തപ്തങ്ങളായ അയഃപിണ്ഡങ്ങളെ ഇടവിടാതെ വർഷിച്ചിരുന്നതുകൊണ്ടു യുദ്ധക്കളത്തിൽനിന്നു പിൻതിരിഞ്ഞോടി. ഈജിപ്തിൽ പ്രവേശിക്കാൻ നെപ്പോളിയന്നു തടസ്ഥമൊന്നും ഉണ്ടായിരുന്നില്ല. പരാജിതന്മാരെ ഉപദ്രവിക്കരുതെന്നും അവരുടെ മതാനുഷ്ഠാനങ്ങളെ ബഹുമാനിക്കേണമെന്നും കൊള്ളചെയ്യുന്നതു പാമരന്മാരുടെ പ്രവൃത്തിയാണെന്നും നെപ്പോളിയൻ സ്വസൈന്യങ്ങളോടു പറഞ്ഞുറപ്പിച്ചശേഷം നഗരപ്രവേശനോത്സുകനായി പുറപ്പെട്ടു. മാമ്ലൂക്കുകൾക്കും നാട്ടുകാർക്കും താഴെ കാണിച്ചപ്രകാരം മുന്നറിവുകൊടുത്തു. "ഈജിപ്തുമഹാജനങ്ങ

ളേ! നിങ്ങളുടെ മതാനുഷ്ഠാനങ്ങളെ ശിഥിലീകരിക്കാനും സ്വത്തുക്കളെ പിടിച്ചുപറിപ്പാനും ആണ ഞങ്ങൾ വന്നിട്ടുള്ളത് എന്നു നിങ്ങളോടു പലരും പറഞ്ഞിട്ടുണ്ടായിരിക്കാം. ഞങ്ങൾ അതിന്നല്ല വന്നിട്ടുള്ളത്. നിങ്ങളുടെ ദേഹരക്ഷയേയും ധനരക്ഷയേയും പ്രബലപ്പെടുത്തി സ്വൈരവാസം നൽകുവാനാണ ഞങ്ങൾ വന്നിട്ടുള്ളത്. മുഹമ്മദുനബിയെ പഴിക്കാനല്ല ഞങ്ങളുടെ പരിശ്രമം. നിബിയെ നിങ്ങൾ ആരാധിക്കുന്നുണ്ടെങ്കിൽ ആരാധനയ്ക്കുള്ള സൌകര്യങ്ങൾ യഥേഷ്ടം ഉണ്ടാക്കിതരുവാൻ ഞങ്ങൾ ഉത്സാഹിക്കുന്നതാണ്. മതദ്രോഹം ഞങ്ങൾക്ക് കട്ടുംതന്നേയില്ല. എല്ലാവരും അവരവരുടെ മതനിബന്ധനകളെ ആദരിച്ച് ഈശ്വരാരാധനചെയ്യാൻ സ്വാതന്ത്ര്യമുള്ളവരാണെന്നുള്ള അഭിപ്രായക്കാരാകുന്നു ഞങ്ങൾ. ശത്രുസൈന്യങ്ങൾ നഗരത്തിൽ പ്രവേശിച്ച് എന്തെല്ലാം അക്രമങ്ങൾ ചെയ്യുമോ എന്നുള്ള ഭീതിയെ അകലെ മാററിനിത്തുവിൻ. മാമ്ലൂക്കുകളുടെ അധികാരത്തിൻകീഴിൽ ഈജിപ്തുപ്രജകളെല്ലാം അനന്തങ്ങളായ കഷ്ടങ്ങൾ അനുഭവിക്കുന്നുണ്ടെന്നു ഞങ്ങൾക്കറിയാം. ആ കഷ്ടങ്ങളെ ഇല്ലായ്മചെയ്യാനും ഈശ്വരസൃഷ്ടന്മാരായ നാമെല്ലാം ഒരുപോലെ സമാവകാശികളാണെന്നും തെളിയിക്കാനാണ ഞങ്ങളുടെ പുറപ്പാട്. നിങ്ങളുടെ മതഗ്രന്ഥങ്ങളെ ഞങ്ങൾ ബഹുമാനിക്കുന്നു. മാമ്ലൂക്കുകളുടെ അഹങ്കാരങ്ങളേയും ആഡംബരങ്ങളേയും കുറച്ചുവെപ്പാനും പ്രജകളുടെ ക്ഷേമങ്ങളേയും സ്വാതന്ത്ര്യങ്ങളേയും വ്യവസ്ഥപ്പെടുത്തുവാനും മാത്രമാകുന്നു ഞങ്ങളുടെ ഇപ്പോഴത്തെ നഗരപ്രവേശം.” ഈ മുന്നറിവു കിട്ടിയപ്പോൾ അലക്സാൻഡ്രിയാനഗരവാസികൾ നെപ്പോളിയനെ ശ്ലാഘിച്ചു. യാതൊരു തടസ്ഥവുംകൂടാതെ നെപ്പോളിയൻ പട്ടണപ്രവേശം കഴിച്ചു. അലക്സാൻഡ്രിയ കൈവശമായ ഉടനെ അതിലെ ജനങ്ങളുടെ ക്ഷേമത്തെയാണ നെപ്പോളിയൻ ചിന്തചെയ്തതു. പട്ടണങ്ങൾ പിടിച്ചടക്കിയ ഉടനെ ജനങ്ങളെ ഉ

പദ്രവിച്ചും സ്ത്രീകളുടെ ചാരിത്രശുദ്ധിയെ മലിനപ്പെടുത്തിയും പണവും പണ്ടവും കൈക്കലാക്കിയും വിജയപതാക ഉയർത്തുന്ന സൈന്യാധിപതികൾ എത്രയോ ഉണ്ട്. എന്നാൽ നമ്മുടെ ചരിത്രനായകൻ അവരിൽനിന്നു വ്യത്യസ്തപ്പെട്ട ഒരു പുണ്യാത്മാവായിരുന്നുവെന്ന് അദ്ദേഹത്തിൻെറ പ്രവൃത്തികൾ വിളിച്ചുപറയുന്നുണ്ട്. ജനങ്ങളുടെ ക്ഷേമത്തേയും അഭിവൃദ്ധിയേയും ലക്ഷ്യമാക്കിയല്ലാതെ അദ്ദേഹം കേവലം രാജ്യലോഭിയായൊ ദ്രവ്യലോഭിയായൊ ഒരിക്കലും പ്രവൎത്തിച്ചിട്ടില്ല. അലക്സാൻഡ്രിയയിൽ ഒരു സംരക്ഷകസൈന്യത്തെ നെപ്പോളിയൻ സ്ഥാപിച്ചു. കോട്ടകളേയും തുറമുഖങ്ങളേയും കേടുതീൎത്തു നന്നാക്കി. വിദ്യാശാലകളെയും യന്ത്രശാലകളേയും പണിചെയ്യിപ്പിച്ചു. മാമ്മെലൂക്കുകളുടെ ആക്രമങ്ങളിൽനിന്നു നഗരവാസികളെ വിമുക്തന്മാരാക്കി.

കൈരോയുദ്ധം.

തദനന്തരം നെപ്പോളിയൻ പുറപ്പെട്ടതു കൈരൊ പട്ടണത്തിന്നു നേരെയായിരുന്നു. അലക്സാൻഡ്റിയയുടെ ദക്ഷിണഭാഗത്തിൽ അറുപതുനാഴികയകലെ കിടക്കുന്ന കൈരോപട്ടണത്തിൽ എത്തിച്ചേരുക എന്നുള്ള കാൎയ്യം സുസാദ്ധ്യമായിരുന്നില്ല. അലക്സാൻഡ്റിയയുടേയും കൈരോപട്ടണത്തിൻെറയും മദ്ധ്യത്തിൽ അറുപതുനാഴിക വിസ്താരത്തിൽ പരന്നുകിടന്നിരുന്ന മണൽപ്രദേശം ജലശൂന്യമായ ഒരു മരുഭൂമിയായിരുന്നു. ഈ മരുഭൂമിയിൽ ചണ്ഡകിരണാതപം ഏററു ശുഷ്കമാകാത്ത സസ്യങ്ങൾ ഒന്നുംതന്നെയുണ്ടായിരുന്നില്ല. സഞ്ചാരസൌകൎയ്യം ലേശമെങ്കിലും ഇല്ലതന്നെ. ആഹാരമില്ലാതെയും സൂൎയ്യാതപത്തിൽനിന്നു രക്ഷ പ്രാപിക്കാൻ തക്കതായ വൃക്ഷഛായകളൊ താവളങ്ങളൊ ഇല്ലാതെയും, ദാഹശമനം ചെയ്വാൻ ഒരു തുള്ളി വെള്ളമെങ്കിലും ലഭിക്കാതെയും, നടക്കുമ്പോൾ കാൽമുട്ടുവരെ മണലിൽ പൂന്നും, കഷ്ടപ്പെട്ടു പരിതപിച്ചു ജീവനെ സന്ത്യജിക്കുവാൻ ഒരുങ്ങിയ ധീരന്മാരല്ലാം

ത്ത മററാരും ഈ മരുഭൂമിയെ തരണംചെയ്യാൻ വിചാരിക്കുകയില്ല. അത്ര ഭയങ്കരമായ മരുഭൂമിയെ, അനേകം സൈന്യങ്ങളോടും സാമാനങ്ങളോടും കൂടി, കടക്കുവാൻ നെപ്പോളിയൻ തീർച്ചയാക്കിയപ്പോൾ അദ്ദേഹം മഹാസാഹസവൃത്തിയെ ആരംഭിച്ചു നശിക്കാനാണു പോകുന്നത് എന്നു പലരും പറയുക ഉണ്ടായി. "ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മി" എന്നുള്ള ആപ്തവാക്യത്തെ മനോദർപ്പണത്തിൽ ദൃഢമായി പ്രതിഫലിപ്പിച്ചുകൊണ്ടിരുന്ന നെപ്പോളിയൻ മരുഭൂമിയെ ഭയപ്പെടുമൊ? സൈന്യസമേതനായി അദ്ദേഹം മരുഭൂമിയെ താണ്ടിക്കടന്നു. മാർഗ്ഗമദ്ധ്യത്തിൽ ക്ഷീണംകൊണ്ടു കുഴങ്ങുന്ന ഭടന്മാരെ ഉത്സാഹപ്പെടുത്തിക്കൊണ്ടും വിശപ്പുകൊണ്ടും ദാഹംകൊണ്ടും കഷ്ടപ്പെടുന്ന ഭടന്മാൎക്കു താൻതന്നെ ആഹാരവും പാനീയവും നൽകിക്കൊണ്ടും നെപ്പോളിയൻ സൈന്യങ്ങളുടെ ഇടയിൽനിന്നു തളർച്ചയെ അകറ്റിപ്പായിച്ചു. ഏറു പതുനാഴികദൂരം സഞ്ചരിച്ച ശേഷം സസ്യപരിപൂർണ്ണമായതും ഫലവൃക്ഷങ്ങളുടെ ശീതളഛായകളാൽ മനോഹരമായതും യാത്രാക്ഷീണംകൊണ്ടു തളൎന്നവരുടെ നയനങ്ങൾക്ക് ആനന്ദത്തെ വിതരണം ചെയ്യുന്നതും ആയ കൈറൊപട്ടണത്തെ കണ്ടപ്പോൾ നെപ്പോളിയനും ഭടന്മാരും സന്തോഷഭരിതന്മാരായി ദീൎഘശ്വാസമിട്ടു കൈരോനിവാസികൾ നെപ്പോളിയനേയും സൈന്യങ്ങളേയും കണ്ട മാത്രത്തിൽ എന്തു ചെയ്യേണ്ടുവെന്നറിയാതെ വിഷണ്ഡരായി നിന്നു. കൈറൊനഗരപരിപാലകനായ മൊറാബ്ദേ മാമ്ലൂക്കു അശ്വസൈന്യങ്ങളെ ഒരുക്കി നെപ്പോളിയനെ തടയുവാൻ സന്നദ്ധനായി. മാമ്ലൂക്കുകൾപ്രകൃത്യാതന്നെ വീരയോദ്ധാക്കന്മാരും രണഭൂമിയിൽനിന്നു പിൻതിരിഞ്ഞോടാത്തവരും എല്ലാവിധമായ ആയുധങ്ങൾ പ്രയോഗിക്കുന്നതിലും സമർത്ഥന്മാരും ആയിരുന്നു. മാമ്ലൂക്കുകൾ എത്രതന്നെ രണശൂരന്മാരായിരുന്നാലും വേണ്ടതില്ല, നെപ്പോളിയൻെറ പീരങ്കിപ്രയോഗങ്ങളെ തടുത്തുനി

ച്ചാൻ സാധിക്കാതെ അവർ പിൻതിരിഞ്ഞോടി. നെപ്പോളിയൻെറ സൈന്യം പിൻതുടൎന്നോടി കൈരൊപട്ടണത്തിൽ പ്രവേശിച്ചു. മുഹമ്മദീയസ്ത്രീകൾ ഘോഷാസ്ത്രീകളാണെന്നും അവരെ യാതൊരുപ്രകാരത്തിലും ശല്യപ്പെടുത്തിപ്പോകരുതെന്നും നെപ്പോളിയൻ തൻെറ ഭടന്മാരോടു മുൻകൂട്ടി കല്പിച്ചിട്ടുണ്ടായിരുന്നു. നെപ്പോളിയൻെറ സൈന്യം കൈരോപട്ടണത്തിൽ പ്രവേശിച്ചപ്പോൾ മോറബ്ദേമാമ്മലുക്കിൻെറ ഭാൎയ്യ തൻെറ രാജധാനിയിൽ ഇരിക്കുകയായിരുന്നു. ഫ്രാൻസുസൈന്യം പട്ടണത്തിൽ പ്രവേശിച്ച് എന്തെല്ലാം അനീതികൾ പ്രവൎത്തിക്കുമൊ എന്നു ഭയപ്പെട്ടു മുഹമ്മദീയസ്ത്രീകൾ മുക്കിലുംമൂലയിലും ഓടിയൊളിക്കുന്ന സമയത്താണു ജോസഫൈൻെറ പുത്രനും നെപ്പോളിയൻെറ പ്രീതിക്കു പാത്രീഭൂതനായ യുവാവും ആയ യൂജൻ, നെപ്പോളിയൻെറ കല്പനപ്രകാരം, മൊറബ്ദേയുടെ രാജധാനിയിൽ എത്തിച്ചേൎന്നതു്. "സ്ത്രീജനാങ്ങൾക്കു യാതൊരു ഉപദ്രവവും നേരിടരുതെന്നാണു് എൻെറ യജമാനൻെറ കല്പന. ആ കല്പനയെ നിറവേററാൻ ഞാൻ ഭവതിയുടെ സന്നിധാനത്തിൽ വന്നിരിക്കയാണു്" എന്നു യൂജൻ മാമ്മലുക്കിൻെറ പത്നിയെ അറിയിച്ചു. യൂജൻെറ സത്സ്വഭാവത്തേയും നെപ്പോളിയൻെറ ധൎമ്മബുദ്ധിയേയും അഭിനന്ദിച്ചു ആ യോഷിതാരത്നം വിലയേറിയ ഒരു വൈരമോതിരം യൂജനു സമ്മാനിച്ചു.

## ഈജിപ്ത് പരിഷ്കരണം.

നെപ്പോളിയൻ വിജയധാടിയോടുകൂടി വിശ്രമിക്കുകയല്ല ചെയ്തതു്. ക്ഷീണപരിഹാരം ചെയ്തു സമയം പോക്കുക എന്നുള്ള സമ്പ്രദായം നമ്മുടെ ചരിത്രനായകനെ ഒരിക്കലും ബാധിച്ചിട്ടില്ല. പ്രവൃത്തിചെയ്തുകൊണ്ടുതന്നെ വിശ്രമം തേടുവാനുള്ള സാമൎത്ഥ്യം അദ്ദേഹത്തിനു സ്വതസ്സിദ്ധമായിരുന്നു. ഈജിപ്തിൻെറ തലസ്ഥാനനഗരിയായ കൈരോപട്ടണം സ്വായത്തമായ ഉടനെ നെപ്പോളിയൻ ഭരണസംബ

ന്ധമായ നിബന്ധനകളെ ഏൎപ്പെടുത്തുകയാണു ചെയ്തതു്. അതിന്നായി അദ്ദേഹം കൈറൊ പട്ടണത്തിലെ പ്രമാണികളെ വിളിച്ചുവരുത്തി ഒരു മഹാജനസഭ കൂട്ടി. രാജ്യഭരണസംബന്ധമായ വിഷയങ്ങളെ ആ മഹാജനസഭയിൽവെച്ചു പരിശോധിക്കുകയും മേലാലുള്ള ഭരണച്ചട്ടങ്ങളെ രേഖപ്പെടുത്തുകയും ചെയ്തു. ഇടിഞ്ഞുപോയ കോട്ടകളേയും പുരാതനങ്ങളായ കെട്ടിടങ്ങളേയും കേടു തീൎത്തു പരിപാലിക്കുവാൻ നെപ്പോളിയൻ കല്പന കൊടുത്തു. ഈജിപ്തിന്റെ പൂൎവ്വവൃത്താന്തങ്ങളെ സംഗ്രഹിച്ചു് ഒരു ചരിത്രമെഴുതുവാനും രാജ്യത്തിലെ ധനസ്ഥിതിയെ പരിശോധിച്ചു് ആദായമാൎഗ്ഗങ്ങളെ കണ്ടുപിടിക്കുവാനും നെപ്പോളിയൻ വിദഗ്ദ്ധന്മാരായ ഉദ്യോഗസ്ഥന്മാരെ ഏൎപ്പെടുത്തി. ഈജിപ്തിലെ പ്രധാനഭാഷയായ അറബിഭാഷക്കും പറന്ത്രീസുഭാഷക്കും തമ്മിൽ ഐക്യരൂപ്യംവരുത്തിത്തീൎക്കാൻ നെപ്പോളിയൻ ദ്വിഭാഷികളെ പ്രോത്സാഹിപ്പിച്ചു. അനവധി യന്ത്രശാലകളെ ഈജിപ്തിൽ അദ്ദേഹം ആദ്യമായി സ്ഥാപിച്ചു. മരുഭൂമികളിൽ അവിടവിടേയായി കുളങ്ങളും തടാകങ്ങളും കുഴിപ്പിച്ചു. ഗതാഗതസൌകൎയ്യങ്ങളെ വൎദ്ധിപ്പിച്ചു. നെപ്പോളിയന്റെ ഓരോ പ്രവൃത്തികളേയും ആരാഞ്ഞു പരിശോധിക്കുന്നതായാൽ അദ്ദേഹം ധനസമ്പാദനത്തിലുള്ള അത്യാഗ്രഹത്തോടുകൂടി യാതൊരു രാജ്യത്തേയും പിടിച്ചടക്കീട്ടില്ലെന്നു ഹസ്താമലകംപോലെ തെളിഞ്ഞുകാണാതിരിക്കയില്ല. ഈജിപ്തിനെ പരിഷ്കരിക്കുന്നതിൽ നെപ്പോളിയന്റെ കയ്യിൽനിന്നു് അനവധി ദ്രവ്യം ചിലവായിട്ടുണ്ടു്. ഈജിപ്തുനാട്ടുകാർ ഈ സംഗതിയെ അറിയാതെയിരുന്നില്ല. അന്യനാട്ടുകാരനായ ഒരു യോദ്ധാവു തന്റെ സ്വന്തം കയ്യിൽനിന്നു ധനം ചിലവുചെയ്തു നാട്ടുകാരുടെ യോഗക്ഷേമങ്ങളെ നിയന്ത്രണംചെയ്യുന്നുവെന്നു കണ്ടപ്പോൾ അറബിക്കർ നെപ്പോളിയനെ ത്രിവിധകരണങ്ങളാലും ബഹുമാനിച്ചു. മുഹമ്മദീയരുടെ ദൈവസ്ഥലങ്ങളിൽ നെപ്പോളിയൻ

ഷനുപോലെയായിരുന്നതു് അറബിക്കാരുടെ പ്രീതിബഹുമാനങ്ങൾക്കു പ്രത്യേകകാരണമായിത്തീൎന്നു. നെപ്പോളിയൻ, ധൎമ്മപ്രതിഷ്ഠാപനം ചെയ്വാൻവേണ്ടി അവതരിച്ച ദിവ്യപുരുഷനാണെന്നു് അറബിക്കാർ സ്തുതിച്ചുതുടങ്ങി. കൈറോനഗരത്തിൽ നെപ്പോളിയൻ അജാതശത്രുവായി അല്പദിവസങ്ങളോളം താമസിച്ചു.

നൈൽയുദ്ധം.

നെപ്പോളിയന്നു് അധികം താമസിയാതെ പിന്നേയും യുദ്ധകളത്തിൽപ്രവേശിക്കേണ്ടിവന്നു. നെൽസൺ പ്രഭു നൈൽനദീമുഖത്തിൽവെച്ചു് ആയോധനത്തിന്നാരംഭിച്ചു. അദ്ദേഹം നെപ്പോളിയനെപ്പോലെതന്നെ അതിനിപുണനായ യുദ്ധതന്ത്രജ്ഞനും ധൈൎയ്യശാലിയും ആയിരുന്നു. നൈൽയുദ്ധത്തിൽ നെൽസൺപ്രഭു ജയംപ്രാപിച്ചു. നെപ്പോളിയന്റെ പടക്കപ്പലുകളിൽ നാലെണ്ണം മാത്രം ഒരുവിധം രക്ഷപ്പെട്ടു മാൾട്ടാദ്വീപിനു സമീപം എത്തിച്ചേൎന്നു. ഈജിപ്തിനെ ഒരുവിധം കൈവശപ്പെടുത്തി അവിടെ സമാധാനസ്ഥാപനംചെയ്തുകൊണ്ടിരിക്കെ നൈൽയുദ്ധത്തിൽ അപജയം പററിയതു നെപ്പോളിയന്റെ ഉദ്ദേശങ്ങൾക്കെല്ലാം വിഘ്നമായിത്തീൎന്നു. ഫ്രാൻസിൽനിന്നു യാതൊരു വൎത്തമാനവും നെപ്പോളിയന്നു് അറിയാൻ പാടില്ലാത്തവിധത്തിൽ നെൽസൻപ്രഭു മദ്ധ്യധരണ്യാഴിയിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. ഈജിപ്തിൽനിന്നു പുറത്തുപോകുവാൻ മാൎഗ്ഗമില്ലാതെ നെപ്പോളിയൻ കുഴങ്ങി. നെൽസൻപ്രഭുവിന്റെ വിജയവൎത്തമാനം യൂറോപ്പിൽ മുഴുവനും വ്യാപിച്ചു. പ്രഭുകക്ഷിക്കാർ തലപൊന്തിച്ചുതുടങ്ങി. പ്രജാധിപത്യഭരണക്കാരെല്ലാം തല താഴ്ത്തി. ജയംപ്രാപിച്ച മുറുക്കത്തിൽ ഇംഗ്ലീഷുകാർ തുൎക്കിരാജ്യത്തേയും റഷ്യാരാജ്യത്തേയും പറഞ്ഞിളക്കി നെപ്പോളിയന്റെ നേരെ യുദ്ധംചെയ്വാൻ പ്രേരിപ്പിച്ചു. ഇത്താല്യയിൽനിന്നും അതിന്നടുത്തുള്ള മററു പ്രദേശങ്ങളിൽനിന്നും ഫ്രാൻസുകാരെ തുരത്തിയോടി

ക്കാൻ തുൎക്കിക്കപ്പലുകളും റഷ്യൻകപ്പലുകളും ഇംഗ്ലീഷുകപ്പലുകളോടിടചേൎന്നു മദ്ധ്യധരണ്യാഴിയിൽ തയ്യാറായി. ഈജിപ്തിൽ നെപ്പോളിയനെ എതിൎക്കുവാൻ ഇംഗ്ലീഷുകാർ ഇന്ത്യയിൽനിന്നു സൈന്യങ്ങളെ വരുത്തി. യൂറോപ്യരാജ്യങ്ങളെല്ലാം ഏകോപിച്ചു നെപ്പോളിയന്റെ നേരെ ആയുധം എടുത്തു. മോറദ്ബേ, ഈ തഞ്ചംകണ്ടു, മാമ്ലൂക്കുകളെ സ്വരൂപിച്ച് ഈജിപ്തിൽ ആഭ്യന്തരകലഹം ഉണ്ടാക്കുവാനും നെപ്പോളിയനെ നാടുവിട്ടോടിക്കുവാനും ഉത്സാഹിച്ചു. ഇപ്രകാരം നാലുഭാഗത്തിൽനിന്നും പല വൈരികളും ഒത്തൊരുമിച്ചു തന്റെനേരെ യുദ്ധംചെയ്വാൻ സന്നദ്ധരായിരുന്നുവെങ്കിലും നെപ്പോളിയൻ ധൈൎയ്യത്തെ ലേശമെങ്കിലും കൈവിട്ടില്ല. അദ്ദേഹം മദ്ധ്യധരണ്യാഴിക്കും ചെങ്കടലിന്നും മദ്ധ്യേയുള്ള സൂയസ്സിൽ സൈന്യസമേതം എത്തി അവിടെ പാളയം അടിച്ചു. നൈൽയുദ്ധത്തിൽ അപജയം സംഭവിക്കാനുള്ള കാരണം ഫ്രാൻസുസേനാപതിയായ ബ്രൂയസ്സിന്റെ പോരായ്മയായിരുന്നു. പടക്കപ്പലുകളെയെല്ലാം ഒന്നിച്ചുകൂട്ടി അലക്സാൻഡ്രിയാതുറമുഖത്തിൽ നിൎത്തണമെന്നായിരുന്നു നെപ്പോളിയന്റെ കല്പന. ആ കല്പനയെ ബ്രൂയസ്സ് അനുസരിച്ചിരുന്നുവെങ്കിൽ ഫ്രാൻസു പടക്കപ്പലുകളെ പിടിക്കുവാൻ നെൽസൻപ്രഭുവിന്നു സാധിക്കുകയില്ലായായിരുന്നു. കീഴുദ്യോഗസ്ഥന്മാരുടെ അനുസരണക്കുറവുകൊണ്ടും അവിവേകംകൊണ്ടും അപജയം സംഭവിക്കാതിരിപ്പാൻ വേണ്ടപ്പെട്ട മുൻകരുതലുകളോടുകൂടിയായിരുന്നു നെപ്പോളിയൻ മദ്ധ്യധരണ്യാഴിക്കും ചെങ്കടലിന്നും മദ്ധ്യേ പാളയം അടിച്ചതു്.

## നെപ്പോളിയന്റെ സ്വരാജ്യഗമനം.

നൈൽയുദ്ധത്തിൽ യഥാൎത്ഥത്തിൽ തോൽമപററിയതു് ഈജിപ്തിന്നായിരുന്നു. ഫ്രാൻസുകാരുടെ അപജയം അത്ര ഗണ്യമായിരുന്നില്ല. മാമ്ലൂക്കുകൾ നെപ്പോളിയന്റെ വിരോധികളായിട്ടായിരുന്നു യുദ്ധത്തിൽ പ്രവൎത്തിച്ചുകൊണ്ടിരു

ന്നു് നാലുഭാഗത്തിൽനിന്നും പലേ സൈന്യങ്ങളും ഏകോപിച്ചു നെപ്പോളിയനെ പരാജയപ്പെടുത്തുവാൻ വട്ടംകൂട്ടിക്കൊണ്ടിരുന്ന സമയത്തിൽകൂടി ഈജിപ്തിലെ ആഭ്യന്തരകലഹത്തെ രണ്ടുമണിക്കൂർ നേരത്തിനുള്ളിൽ അമൎച്ചചെയ്യാൻ നെപ്പോളിയൻ പ്രാപ്തനായി. കലഹക്കാരായ അനേകം മാമ്മലൂക്കുകളും അറബികളും തടവുകാരായി പിടിക്കപ്പെട്ടുവെങ്കിലും നെപ്പോളിയൻ അവരിൽ മിക്കപേരേയും ദയാപുരസ്സരം വിട്ടയച്ചു. ശത്രുക്കളുടെ നേരെ ദയകാണിക്കുന്നതു ചിലപ്പോൾ അപകടമായിത്തീരുമെന്നു നെപ്പോളിയന്നു് ഉടനെ അനുഭവമായി. വിട്ടയക്കപ്പെട്ട മാമ്മലുക്കുകളും അറബികളും ഒന്നിച്ചു ചേൎന്നു വീണ്ടും ലഹളയ്ക്കാരംഭിച്ചു. നെപ്പോളിയന്നു് അസഹ്യമായ കോപം ഉണ്ടായി. ലഹളക്കാരെ ആയിരക്കണക്കായി പിടിച്ചു പിരങ്കി മുഖത്തിൽവെച്ചു് അദ്ദേഹം തീക്കൊളുത്തി. അങ്ങിനെ ചെയ്യാൻ നെപ്പോളിയന്നു് ഒട്ടുംതന്നെ മനസ്സുണ്ടായില്ല. എങ്കിലും ഗത്യന്തരമുണ്ടായില്ല. ലഹളക്കാരെ വിട്ടയച്ചാൽ അവർ വീണ്ടും ലഹളകൂട്ടുകയെ ഉള്ളു. അവരെ കാരാഗൃഹത്തിൽ അടച്ചു പരിപാലിക്കാമെന്നുവെച്ചാൽ അവരെ തീററിപ്പോററുവാൻ സൌകൎയ്യം തൽക്കാലം ഉണ്ടായില്ല. ഇങ്ങിനെയിരിക്കെ നെപ്പോളിയന്റെ സൈന്യത്തിൽ അതിസാരരോഗം കലശലായി ബാധിച്ചു. രോഗപീഡിതന്മാരെയെല്ലാം പ്രത്യേകിച്ചു് ഓരോ കൂടാരങ്ങളിലാക്കി വൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിച്ചു. ആ അതിസാരം അടുത്തുചെല്ലുന്നവരെയെല്ലാം ബാധിച്ചുതുടങ്ങി. ഭടന്മാർ അനവധി മരിച്ചു. രോഗികളെ ചികിത്സിക്കുവാൻ വൈദ്യന്മാൎക്കു ധൈൎയ്യമുണ്ടായില്ല. അതിസാരം തങ്ങളെയും ബാധിച്ചേക്കുമോ എന്നുള്ള ഭയംകൊണ്ടു വൈദ്യന്മാർ പിൻമാറി. നെപ്പോളിയനാകട്ടെ, ലേശമെങ്കിലും കൂസൽകൂടാതെ രോഗികളുടെ ഇടയിൽ കടന്നുചെന്നു് അവൎക്കു വേണ്ടുന്ന ഔഷധങ്ങളും ആഹാരവും തന്റെ കൈകൊണ്ടുതന്നെ കൊടുത്തു. നെപ്പോളിയന്റെ

ക്കസൈന്യങ്ങളുടെ സ്ഥിതി ഏവംവിധമായിരിക്കെ ഇംഗ്ലീഷു കാരും തുക്കികളും ഒന്നായി ചേൎന്നു അദ്ദേഹത്തോടു യുദ്ധം ചെയ്യുവാൻ വട്ടംകൂട്ടി. ഇംഗ്ലിഷുനാവികനായ സർ സിഡ്നി സ്മിത്തു് അതിധൈൎയ്യത്തോടുകൂടി യുദ്ധംചെയ്തു. നെപ്പോളിയന്റെ സൈന്യങ്ങളിൽ പലരും മരിച്ചു. അതിസാരരോഗവും അനവധി ഭടന്മാരെ ഇരയാക്കി. മാനുഷികമായും ദൈവികമായും ഉള്ള വൈരികൾ ഏകകാലത്തിൽതന്നെ എതിൎത്തിട്ടുകൂടി നെപ്പോളിയന്റെ ധൈൎയ്യത്തിന്നും മനഃസ്ഥിരതയ്ക്കും ലേശമെങ്കിലും വാട്ടംതട്ടിയില്ല. അദ്ദേഹത്തിന്റെ സൈന്യനാശം കീഴുദ്യോഗസ്ഥന്മാരെ അതൃപ്തന്മാരും യുദ്ധംചെയ്യാൻ മനസ്സില്ലാത്തവരും ആക്കിത്തീൎത്തു. സ്വയസ്സിലെ ശീതോഷ്ണസ്ഥിതി ഫ്രാൻസുസൈന്യങ്ങൾക്കു് അസഹ്യമായി തോന്നി. വല്ലവിധത്തിലും ഫ്രാൻസിൽ എത്തിച്ചേൎന്നാൽ മതിയെന്നു ഭടന്മാർ പറഞ്ഞുതുടങ്ങി. സുരക്ഷിതമായ ശത്രുസൈന്യങ്ങളുടെ ഇടയിൽകൂടി കപ്പലോടിച്ചു ഫ്രാൻസുരാജ്യത്തിൽ എത്തിച്ചേരുക എന്നുള്ള കാൎയ്യം വിഷമാൽ വിഷമതരമായിരുന്നു. നെപ്പോളിയൻ തന്റെ സൈന്യങ്ങളെ കപ്പലിൽ കയററി ആഫ്രിക്കക്കരയോരമായി യാത്രചെയ്യാൻ തീൎച്ചയാക്കി. ശത്രുക്കളുടെ പടക്കപ്പൽ അടുക്കുന്നപക്ഷം തന്റെ കപ്പലുകളെ കരയ്ക്കടുപ്പിച്ചുനിൎത്തി ശത്രുക്കളോടു പോരാടുന്നതു് അധികം ഗുണകരമായിരിക്കും എന്നുള്ള ആലോചനയോടുകൂടിയായിരുന്നു നെപ്പോളിയൻ ആഫ്രിക്കക്കരയോരമായി കപ്പലോടിച്ചതു്. ശത്രുക്കളാൽ ആവൃതമായ ആഴിയിൽകൂടി കപ്പലോടിച്ചുപോകുമ്പോൾ നെപ്പോളിയൻ ചരിത്രഗ്രന്ഥങ്ങളേയും മതഗ്രന്ഥങ്ങളേയും നോക്കിക്കൊണ്ടിരുന്നു. യേശുക്രിസ്തുവിന്റെ സുഭാഷിതങ്ങളെ വായിച്ചു വായിച്ചു മനസ്സിനെ ശുദ്ധീകരിക്കുവാൻ ഈ അപകടയാത്രയിൽകൂടി നെപ്പോളിയന്നു് അവസരം ലഭിച്ചു. "അലക്സാണ്ടർ, സീസർ, ചാർലിമേയൻ മുതലായ കൂട്ടരും ഞാനും സാമ്രാജ്യസ്ഥാപകന്മാരുടെ രക്തപ്രവാഹ

ത്താൽ സാമ്രാജ്യം സ്ഥാപിച്ചു. യേശുക്രിസ്തുവാകട്ടെ, അനഗ്ഗളമായി ഒഴുകുന്ന കരുണാപ്രവാഹത്താൽ ശാശ്വതമായ സാമ്രാജ്യം സ്ഥാപിച്ചു. ആ മഹാൻെറ ശാന്തിതന്നെയാകുന്നു ശാന്തി. അദ്ദേഹത്തിൻെറ സുഭാഷിതങ്ങൾതന്നെയാകുന്നു സുഭാഷിതങ്ങൾ. യേശുക്രിസ്തുവിൻെറ മതതത്വങ്ങളെ അറിയാതെ പാതിരിമാരും മതഗുരുവാണെന്ന് അഭിമാനിക്കുന്ന പോപ്പും അബദ്ധകലുഷിതങ്ങളായ പ്രസംഗങ്ങളാൽ ജനങ്ങളെ മലിനപ്പെടുത്തുന്നതു് അത്യന്തം ശോചനീയം" എന്നിങ്ങിനെ നെപ്പോളിയൻ പറഞ്ഞുകൊണ്ടിരുന്നു. നാല്പതുദിവസം യാത്രചെയ്തശേഷം ജനനദേശമായ കോർസിക്കയിൽ നെപ്പോളിയൻ എത്തി. അദ്ദേഹത്തെ കാണുവാനും സ്വാഗതം പറഞ്ഞു. കപ്പലിൽനിന്നു കരയിൽ ഇറക്കുവാനും ലക്ഷോപലക്ഷം ജനങ്ങൾ കടൽക്കരയിൽ വന്നുചേർന്നു. വീരാധിവീരനായ ആ പുരുഷകേസരിയെ ഒരു പ്രാവശ്യം കണ്ടു ജന്മസാഫല്യം വരുത്തേണമെന്നുള്ള ഏകവിചാരത്തോടുകൂടി ആ കടൽക്കരയിൽ കൂടിയ ജനങ്ങൾക്കു കയ്യുംകണക്കും ഉണ്ടായിരുന്നില്ല. കോർസിക്കരയിൽ ഒന്നുരണ്ടുദിവസം താമസിച്ചശേഷം നെപ്പോളിയൻ ഫ്രാൻസിലേക്കു പുറപ്പെട്ടു. ഒരു ഇംഗ്ലീഷുപടക്കപ്പൽ നെപ്പോളിയനെ പിൻതുടൎന്നു വന്നുകൊണ്ടിരുന്നുവെങ്കിലും നമ്മുടെ ചരിത്രനായകൻെറ കപ്പലിനെ തൊടുവാൻ സാധിച്ചില്ല. നെപ്പോളിയൻ അമ്പതുദിവസത്തെ യാത്രകൊണ്ടു ഫ്രാൻസിൽ എത്തി. അദ്ദേഹത്തിൻെറ സാന്നിദ്ധ്യം ഫ്രാൻസുകാരുടെ ഹൃദയങ്ങളിൽ നൂതനമായ ധൈൎയ്യബീജങ്ങളെ വിതച്ചു. "പ്രജാധിപത്യഭരണത്തെ പ്രതിഷ്ഠചെയ്ത മഹാൻ വരുന്നുണ്ടു്" എന്നു ജനങ്ങൾ കൊണ്ടാടി. ആനന്ദപതാകകൾ ആകാശമാൎഗ്ഗത്തിൽ ആടിക്കളിച്ചു. നെപ്പോളിയൻെറ വരവിനെ അത്യാസക്തിയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരുന്ന ജൊസഫൈൻ ആനന്ദാബ്ധിയിൽ മുങ്ങി. അദ്ദേഹം ഈജിപ്തിലേക്കു പുറപ്പെട്ടുപോയ ദിവസംമുതൽ ജോസഫൈൻ

അന്തമില്ലാത്ത കഷ്ടങ്ങൾ അനുഭവിച്ചുകൊണ്ടിരുന്നു. ഒരു സാധാരണ കുടുംബത്തിൽ ജനിച്ചവളും മുമ്പൊരിക്കൽ ഒരു ഭർത്താവിനെ സ്വീകരിച്ചവളും ആയ ജോസഫൈൻ നെപ്പോളിയന്റെ ഭാര്യാപദവി അനുഭവിക്കുന്നതിൽ അസൂയാഗർഭങ്ങളായ സ്ത്രീഹൃദയങ്ങൾ പലതും തുടിച്ചുകൊണ്ടിരുന്നു. അവർ തരംകിട്ടുമ്പോഴെല്ലാം ജോസഫൈനെ അപമാനിക്കുവാൻ തയ്യാറായിരുന്നു. നെപ്പോളിയന്റെ സഹോദരിമാരും ജോസഫൈന്റെ ശുക്രദശയെപ്പറ്റി അസൂയപ്പെട്ടുകൊണ്ടിരുന്നു. അവർ, നെപ്പോളിയൻ തന്റെ പ്രിയതമയ്ക്കു് എഴുതി അയച്ചിരുന്ന എഴുത്തുകളെ കൂടക്കൂടെ കരസ്ഥമാക്കിക്കൊണ്ടിരുന്നു. ഇപ്രകാരം സങ്കടപ്പെട്ടുകൊണ്ടിരുന്ന ജോസഫൈൻ തന്റെ പ്രാണനാഥന്റെ ആഗമനത്തെ ഉൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരിക്കുമ്പോഴാണു് അദ്ദേഹം ഫ്രാൻസിൽ എത്തിയതു്. സൂര്യോദയത്തിൽ വികസിക്കുന്ന രക്തസരസീരുഹങ്ങളെപ്പോലെ ശോഭിക്കുന്ന മുഖത്തോടുകൂടി ജോസഫൈൻ തന്റെ പ്രാണനാഥനെ എതിരേറ്റു.

---

## അദ്ധ്യായം 7.

### നവീനഭരണം.

**നെപ്പോളിയന്റെ രാജ്യപരിപാലനം.**

നെപ്പോളിയൻ ഫ്രാൻസിൽ കാലെടുത്തുവെച്ച സമയം ഫ്റാൻസിലെ ഭരണരീതി വളരെ കുഴപ്പത്തിലായിരുന്നു. ഭരണാദ്ധ്യക്ഷന്മാർ തമ്മിൽതമ്മിൽ ഐകമത്യമില്ലാതെ മൂന്നു കക്ഷികളായി പിരിഞ്ഞു് അവരവരുടെ ഇഷ്ടപ്രകാരം ഭരണകൃത്യം നിർവ്വഹിക്കുവാൻ ഒരുങ്ങിക്കൊണ്ടിരുന്നു. പ്രഭുകക്ഷിയിൽ ചിലരും ജാക്കോബൈറ്റുകക്ഷിയിൽ ചിലരും പ്രജാ

ധിപത്യകക്ഷിയിൽ ചിലരും ചേൎന്നു ഭിന്നാഭിപ്രായക്കാരായി രാജ്യഭരണത്തെ അഗാധമായ കുഴപ്പത്തിൽ പെടുത്തി കലക്കി മറിച്ചുകൊണ്ടിരുന്നു. ഭരണരീതി ഇപ്രകാരം ശോചനീയാവസ്ഥയിൽ പെട്ടുപോകുമെന്നു നെപ്പോളിയൻ വിചാരിച്ചിരുന്നില്ല. ഈ കുഴപ്പങ്ങളെ പരിഹാരംചെയ്യാനുള്ള മാൎഗ്ഗങ്ങളെ ആലോചിച്ചുകൊണ്ട് അദ്ദേഹം കുറെദിവസം തന്റെ ഭവനത്തിൽനിന്നു പുറത്തിറങ്ങാതെ കഴിച്ചുകൂട്ടി. ഭരണാദ്ധ്യക്ഷന്മാർ അഞ്ചുപേൎക്കും ഭരണസാമൎത്ഥ്യം പോരെന്നും നെപ്പോളിയൻ ഭരണാദ്ധ്യക്ഷത കയ്യേൽക്കുന്നതായാൽ ജനങ്ങൾക്കു ക്ഷേമവും വിശ്രാന്തിയും ഉണ്ടാകുന്നതാണെന്നും ചില യോഗ്യന്മാർ അദ്ദേഹത്തിനെ അറിയിച്ചു. അസൂയാലുക്കളായ മറ്റുചിലർ, നെപ്പോളിയന്റെ ശക്തിയും കീൎത്തിയും ഉപൎയ്യുപരി വർദ്ധിച്ചുവരുന്നതിനെക്കണ്ട് അദ്ദേഹത്തിന്നു പ്രതികൂലമായി പ്രവൎത്തിക്കുവാനും ആരംഭിച്ചു നെപ്പോളിയന്റെ ദീൎഘദൃഷ്ടിയാകട്ടെ സകലവിഷയങ്ങളിലും ഒരുപോലെ ഓടിക്കൊണ്ടിരുന്നു. അദ്ദേഹം ശത്രുപക്ഷക്കാരെ സാന്ത്വനവാക്കുകളാലും സമ്മാനങ്ങളാലും വശീകരിക്കുവാനും ദണ്ഡഭേദങ്ങളാൽ കീഴടക്കുവാനും വട്ടംകൂട്ടി. മോറാ, ബർനാഡി, ഷെഫീസിയസ്സ് എന്നീ മൂന്നുകൂട്ടരും സ്വാഭിമാനം നടിച്ചു നെപ്പോളിയന്റെ ഉന്നതിയെ അപലപിച്ചുകൊണ്ടിരുന്നു. നയോപായങ്ങളാൽ നെപ്പോളിയൻ ആ ദുരഭിമാനികളെ മൂന്നുപേരെയും കൈവശപ്പെടുത്തി.നെപ്പോളിയൻ സൈനികാദ്ധ്യക്ഷനായിരുന്നതുകൊണ്ടു ഭടന്മാരെല്ലാം അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ ശിരസാ വഹിച്ചതേയുള്ളൂ. അഞ്ഞൂറാൻസഭയിലെ പ്രധാനിയായ കോർനാട്ട് എന്നാൾ നെപ്പോളിയന്റെ ഇഷ്ടപ്രകാരം എന്തുചെയ്യാനും തെയ്യാറായിരുന്നു. ആ സഭയിലെ പ്രധാന പ്രാസംഗികൻ—നമ്മുടെ ചരിത്രനായകന്റെ അവരജനായ ലൂസിയൻ—ജ്യേഷ്ഠന്റെ ഗുണഗണങ്ങളെ പ്രസംഗിച്ചു ജനങ്ങളെ ധരിപ്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധയോ

ടുകൂടി പരിവൎത്തിച്ചു. നെപ്പോളിയൻ അഞ്ചുറാൻസഭയിലേ യും ഭരണാദ്ധ്യക്ഷസഭയിലേയും നേതാവായി തിരഞ്ഞെടുക്കപ്പെട്ടു. ഭരണാദ്ധ്യക്ഷന്മാരിൽ രണ്ടുപേർ ഉദ്യോഗം രാജിവെച്ചു പിൻവാങ്ങി. മററു മൂന്നുപേരിൽ പാരാസ് മനസ്സില്ലാമനസ്സോടുകൂടി ഒടുവിൽ രാജിവെച്ചു. കോനഫർ, മൌളിൻസൺ എന്നീ രണ്ടുപേരും നെപ്പോളിയൻെറ തിരഞ്ഞെടുപ്പിനെപ്പററി വഴക്കുകൂട്ടിക്കൊണ്ടേയിരുന്നു. ഒടുവിൽ ഇവർ കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടു. ഭരണാദ്ധ്യക്ഷസഭയുടെ സമ്മേളനം പാരീസിൽവെച്ചായാൽ കുഴപ്പങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുകയേ ഉള്ളുവെന്നുകരുതി നെപ്പോളിയൻ സമ്മേളനസ്ഥാനത്തെ പാരിസിൽ നിന്നു സെയ്ൻറ് ഗില്ലൌറ് എന്ന സ്ഥലത്തിലേയ്ക്കു മാററി. പ്രജാധിപത്യകക്ഷിക്കാരെല്ലാവരും നെപ്പോളിയൻെറ പ്രവൃത്തികളെ സസന്തോഷം അനുമോദിച്ചുവെങ്കിലും പ്രഭുകക്ഷിക്കാരും ജാക്കൊബൈററ് കക്ഷിക്കാരും അവരവരുടെ ശക്തിക്കനുസരിച്ച് അവിടേയും ഇവിടേയും ക്ഷോഭങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. നെപ്പോളിയൻ ഈജിപ്തിലേയ്ക്കു പുറപ്പെട്ടുപോകുമ്പോൾ ഫ്രാൻസിൽ എങ്ങും വ്യാപിച്ചിരുന്ന സമാധാനവും ശാന്തതയും ഭരണാദ്ധ്യക്ഷന്മാരുടെ കൊള്ളരുതായ്മമൂലം പാടെ നശിച്ചുപോയിരുന്നു. നശിച്ചുപോയ സമാധാനത്തേയും ശാന്തതയേയും പുനരുദ്ധാരണം ചെയ്യുന്ന കാര്യം എളുപ്പമായിരുന്നില്ല. നെപ്പോളിയൻ തൻെറ യുദ്ധയാത്രയിൽ പലേതവണയായി ഭരണാദ്ധ്യക്ഷന്മാരുടെ പേരിൽ അയച്ചുകൊടുത്തിരുന്ന അളവററ ധനം ദുർവ്യയം ചെയ്യപ്പെട്ടിരുന്നതുകൊണ്ടു രാജഭണ്ഡാഗാരം നന്നെ ശോഷിച്ചിരുന്നു. ഭരണാദ്ധ്യക്ഷന്മാർ പ്രഭുതന്ത്രകക്ഷിക്കാരെ ഉപദ്രവിക്കുന്നതിന്നല്ലാതെ ജനങ്ങളുടെ ക്ഷേമത്തെപററി ചിന്തിച്ചതേയില്ല. നോക്കിയാൽ നോക്കിടയടത്തെല്ലാം അതൃപ്തി. മദ്യപാനം, ആഭ്യന്തരകലഹം. കക്ഷിവഴക്ക്, ദാരിദ്ര്യം, വ്യാധി, നരകമയം എന്നേ പറയാനുള്ളു. ജാക്കൊബൈററ് കക്ഷിക്കാർ

സരാകാലവും ലഹളയും കൊലയുമായി അവരുടെ കക്ഷിയെ പ്രബലപ്പെടുത്തിക്കൊണ്ടിരുന്നു. നെപ്പോളിയന്റെ തീക്ഷ്ണ ബുദ്ധിയിലും ദീൎഘദൃഷ്ടിയിലുംജനസാമാന്യത്തിനുവിശ്വാസം ഉണ്ടായിരുന്നുവെങ്കിലും ഭരണാദ്ധ്യക്ഷന്മാരുടെ അനുചരന്മാരായ അനവധി ജനങ്ങൾ അദ്ദേഹത്തെ ഭയപ്പെട്ടുനിന്നതേയുള്ളു. അവരുടെ ഗൂഢാലോചനകളും രഹസ്യസമ്മേളനങ്ങളും ക്ഷോഭപരമ്പരകളെ സൃഷ്ടിച്ചുവിട്ടുകൊണ്ടിരുന്നു. പ്രജാധിപത്യഭരണം പൊതുജനക്ഷേമത്തെ നിലനിൎത്തുവാൻ മതിയാകുന്നില്ലെന്നു നെപ്പോളിയൻ അധികം താമസിയാതെ മനസ്സിലാക്കി. ലഹളകളെ മുഴുവനും നെപ്പോളിൻ സൈന്യസഹായത്തോടുകൂടി അമൎച്ച ചെയ്തു. ഏതെങ്കിലും ഒരു നവീനഭരണരീതി ഏൎപ്പെടുത്താതെ കഴികയില്ലെന്നുള്ള ഘട്ടത്തിൽ നെപ്പോളിയൻ എത്തി. ഭരണാദ്ധ്യക്ഷന്മാർ തത്തൽസ്ഥാനങ്ങളിൽനിന്നു നീക്കപ്പെട്ടു. ഫ്രാൻസിലെ നിൎവ്വാഹകാംഗങ്ങളായി നെപ്പോളിയനോടുകൂടി സീയസ്സ്, ഡ്യൂക്കോസ് എന്നി രണ്ടുപേരും തിരഞ്ഞെടുക്കപ്പെട്ടു. രാജ്യഭരണസംബന്ധമായ നിയമങ്ങളുണ്ടാക്കുന്നതിലും ധനസംബന്ധമായ കണക്കുകൾ തയ്യാറാക്കുന്നതിലും നിൎവ്വാഹകാംഗങ്ങളെ സഹായിപ്പാൻ ഇരുപത്തഞ്ചുസാമാജികന്മാർ അടങ്ങിയ രണ്ടു സഭകൾ സ്ഥാപിക്കപ്പെട്ടു. നെപ്പോളിയന്റെ ഭരണനവീകരണം ഏതു സ്ഥാനത്തിലാണ് എത്തിക്കുന്നത് എന്നറിയാതെയും ഭരണാദ്ധ്യക്ഷന്മാരുടെ സ്ഥാനം ഇല്ലായ്മ ചെയ്യപ്പെട്ടതുകൊണ്ടു പ്രജാഭരണം വീണ്ടും സ്ഥാപിക്കപ്പെടുമെന്ന് ഊഹിച്ചും ജനങ്ങൾ വഴക്കുകൂട്ടി. അചഞ്ചലമായ മനസ്സോടുകൂടി നെപ്പോളിയൻ ജനങ്ങളുടെ ഗതിയെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. ഫ്രാൻസിൽ അക്ഷരാഭ്യാസം ഉള്ളവർ മുപ്പതിന് ഒന്നുവീതമേ അപ്പോൾ കാണപ്പെട്ടിരുന്നുള്ളു. ജനങ്ങളിൽ ഭൂരിപക്ഷക്കാർ മദ്യപാനികളും 'രാമൻ രാജ്യം ഭരിച്ചാലും രാവണൻ രാജ്യം ഭരിച്ചാലും നമ്മുടെ വയറു നിറയണം' എന്നുള്ള പക്ഷക്കാരും സ്വയംഭരണത്തിന് അൎഹന്മാരല്ലാത്ത

ഷയം ആയിട്ടാണു കാണപ്പെട്ടതു. "കയ്യൂക്കുള്ളവൻ കാര്യക്കാരൻ" എന്നുള്ള ന്യായം ഫ്രാൻസുരാജ്യത്തിൽ എല്ലാ ദിക്കിലും വ്യാപ്തമായി കാണപ്പെട്ടു. ചിത്തശുദ്ധിയും വിശാലബുദ്ധിയും ഉണ്ടാകുന്നതുവരെ ഫ്രാൻസുരാജ്യക്കാർ പ്രജാധിപത്യഭരണത്തിന്നു മതിയാകയില്ലെന്നു നെപ്പോളിയൻ തീൎച്ചയാക്കി. ആ തീൎപ്പിനെ അനുസരിച്ച നിയമങ്ങളും ചട്ടങ്ങളും രാജ്യത്തിൽ 'പാസ്സാക്കി.' ഈ കാൎയ്യത്തിൽ സീയസ്സും ട്ടക്കാസും നെപ്പോളിയൻെറ ഇഷ്ടത്തിന്നു വിപരീതമായിരുന്നില്ല. നവീനഭരണനിയമങ്ങളേയും നിബന്ധനകളേയും കടലാസുകളിൽ അച്ചടിച്ച ചുമരുകളിന്മേലും ഭിത്തികളിന്മേലും ഒട്ടിച്ച് ഒരേ രാത്രികൊണ്ടു നാടെങ്ങും വിളംബരപ്പെടുത്തി. നവീനഭരണനിയമങ്ങൾ ജനസാമാന്യത്തെ ആകൎഷിച്ചുവെങ്കിലും ചിലൎക്ക് ആ നിയമങ്ങൾ രുചികരമായിത്തോന്നിയില്ല. പ്രജാധിപത്യഭരണത്തിന്നു പകരം ഏകനായകത്വഭരണം ആണ് സ്ഥാപിക്കപ്പെട്ടതു് എന്നു് അവർ പിറുപിറുത്തു. നെപ്പോളിയൻ തനിച്ചുണ്ടാക്കിയ നിയമങ്ങളും നിബന്ധനകളും നിഷ്പക്ഷപാതമായ രാജ്യഭരണസരണിയിൽ പെടുകയില്ലെന്നു് അവർ ആക്ഷേപിച്ചു. എല്ലാവരേയും തൃപ്തിപ്പെടുത്താൻ ശ്രമിച്ചാൽ "അച്ഛനും മകനും കഴുതയും" എന്നുള്ള കഥപോലെ ആയിത്തീരുകയെ ഉള്ളുവെന്നു നെപ്പോളിയൻ സമാധാനിക്കുകയും ചെയ്തു. പോലീസ്, കരസൈന്യം, കടൽസൈന്യം, വിദേശകാൎയ്യം, വ്യവസായം, വിദ്യാഭ്യാസം എന്നിങ്ങനെയുള്ള സകല 'ഡിപ്പാർട്ടുമെണ്ടുകളിലും' നെപ്പോളിയൻ കാലത്തിന്നൊത്ത മാററങ്ങൾ ഏൎപ്പെടുത്തി. അദ്ദേഹത്തിൻെറ നിയമങ്ങളും ചട്ടങ്ങളും ജനങ്ങളുടെ ക്ഷേമത്തെ ലക്ഷ്യമാക്കി തയ്യാറാക്കപ്പെട്ടിരുന്നതുകൊണ്ടു ഭൂരിപക്ഷക്കാൎക്ക് തൃപ്തികേടിന്നു് ഇടയായില്ല. അദ്ധ്യക്ഷന്മാരുടെ ഭരണകാലത്തു് അവരുടെ തൃപ്തികേടിന്നു പാത്രീഭവിച്ചവരും തന്മൂലം കാരാഗൃഹത്തിൽ വസിക്കേണ്ടിവന്നവരും ആയ ആളുകളെയെല്ലാം നെപ്പോളി

യൻ നേരിട്ടു ചെന്നു കാണുകയും അവരുടെ പേരിൽ ചുമത്തപ്പെട്ടിട്ടുള്ള കുററങ്ങളെപ്പററി വിചാരണ നടത്തി നിർദ്ദോഷികളാണെന്നു കാണപ്പെട്ടവരെ കാരാഗ്രഹത്തിൽനിന്നു വിട്ടയയ്ക്കുകയും ചെയ്തു. ആണായാലും വേണ്ടതില്ല പെണ്ണായാലും വേണ്ടതില്ല, ബാലനായാലും വേണ്ടതില്ല വൃദ്ധനായാലും വേണ്ടതില്ല ഭരണാദ്ധ്യക്ഷന്മാരുടെ വിരോധം സമ്പാദിച്ചുപോയാൽ അവരുടെ ഗതി കാരാഗ്രഹവാസംതന്നെ ആയിരുന്നു. ഇക്കൂട്ടരെയെല്ലാം രാജദ്രോഹകുററം ചെയ്തവരായിട്ടാണു് (Political Prisners) കണക്കാക്കിയിരുന്നതു്. നവീനഭരണം സ്ഥാപിക്കപ്പെട്ട ഉടനെ നെപ്പോളിയൻ ആദ്യമായി ചെയ്ത പ്രവൃത്തി രാജദ്രോഹകുററത്തിന്നായി തടവിൽ കിടക്കുന്ന സ്ത്രീകളേയും പുരുഷന്മാരെയും, ബാലന്മാരെയും വൃദ്ധന്മാരെയും, വിട്ടയയ്ക്കുക ആയിരുന്നു. ഈശ്വരവിശ്വാസം ഫ്രാൻസിൽനിന്നു യാത്ര പറഞ്ഞുപോയ കാലത്തായിരുന്നു നെപ്പോളിയൻ ആ ദേശത്തിൽ ആവിർഭവിച്ചതു്. മതപ്രാസംഗികന്മാരെയും പാതിരിമാരെയും പരിഹസിക്കുന്നതു ജനങ്ങളുടെ ഒരു പ്രത്യേകവിനോദമായി പരിണമിച്ചിരുന്നു. നെപ്പോളിയൻ മതപ്രാസംഗികന്മാരെയും പാതിരിമാരെയും ബഹുമാനിച്ചു. അവരുടെ യോഗ്യതയെ വിലവെച്ചു. ഭരണാദ്ധ്യക്ഷന്മാരുടെ ക്രൌര്യത്തെ ഭയപ്പെട്ടു വിദേശങ്ങളിൽ അഭയം പ്രാപിച്ചിരുന്ന മതപ്രാസംഗികന്മാരെയും പാതിരിമാരേയും നെപ്പോളിയൻ സ്വരാജ്യത്തിലേക്കു വിളിച്ചുവരുത്തി. അടച്ചുകിടക്കപ്പെട്ടിരുന്ന ദൈവമാതൃക്ഷേത്രങ്ങൾ തുറക്കപ്പെട്ടു. ഈശ്വരാരാധനക്കായി നീക്കിവെക്കപ്പെട്ടിരുന്നതും ആരാധനയെ മുഴുവനും മദ്യപാനത്തിലും കലഹത്തിലും കൈമാററി ജനങ്ങൾ മതിമറന്നു സാധാരണ ദിവസംപോലെ കരുതിയിരുന്നതും ആയ ഞായറാഴ്ചയുടെ സാന്നിദ്ധ്യത്തെ നെപ്പോളിയൻ പുനരുദ്ധാരണം ചെയ്തു. മതപ്രാസംഗികന്മാരാലും പാതിരിമാരാലും അനേകം ദിവസങ്ങൾകൊണ്ടു ചെയ്തുതീർക്കാൻ കഴിയാത്ത കാര്യ

ങ്ങളെ നെപ്പോളിയൻ അല്പദിവസങ്ങൾക്കുള്ളിൽ നിവൎത്തിച്ചു. നിരീശ്വരമതവാദികളുടെ നിലയനമായ്ത്തീൎന്നിരുന്ന ഫ്രാൻസുരാജ്യത്തിൽ ഈശ്വരചൈതന്യം വിളങ്ങിത്തുടങ്ങി. ആഹാരവും വസ്ത്രങ്ങളും ഇല്ലാതെ കഷ്ടപ്പെടുന്ന ഭടന്മാരുടെ സങ്കടത്തെ നെപ്പോളിയൻ പരിഹരിച്ചു. നവീനഭരണത്തിൽ ജനങ്ങൾക്കെല്ലാം തൃപ്തിയും വിശ്വാസവും ഉദിച്ചുതുടങ്ങിയതോടുകൂടി നെപ്പോളിയന്റെ ഭരണചാതുൎയ്യവും മഹാമനസ്കതയും വെളിപ്പെട്ടു. നവീനഭരണച്ചട്ടങ്ങളുടെ പ്രധാനഭാഗങ്ങൾ താഴെ വിവരിച്ചപ്രകാരമായിരുന്നു. (1) ഫ്രാൻസുരാജ്യത്തിലെ നിൎവ്വാഹകനായി നെപ്പോളിയൻ നിയമിക്കപ്പെട്ടു. (2) നിൎവ്വാഹകനായകന്റെ സഹായത്തിന്നായി രണ്ടു് ഉപനായകന്മാരെയും നിശ്ചയിച്ചു. (3) ഇവരുടെ സഹായത്തിന്നായി, അധികം അംഗങ്ങളില്ലാത്തതാണെങ്കിലും, കാൎയ്യവിവരം ധാരാളമുള്ള അംഗങ്ങളോടുകൂടിയ ഒരു ചെറിയ ആലോചനസഭ ഏൎപ്പെടുത്തപ്പെട്ടു. (4) ഒരു നിയമനിൎമ്മാണസഭ സ്ഥാപിക്കപ്പെട്ടു. (5) 21 വയസ്സിന്നു മീതെയുള്ളവരും സൎക്കാൎക്കരം കൊടുക്കുന്നവരും ആയ പുരുഷന്മാൎക്കെല്ലാം "വോട്ടു്" ചെയ്വാൻ അധികാരം കൊടുക്കപ്പെട്ടു. (6) നിൎവ്വാഹകനായകനായ നെപ്പോളിയന്നു സംവത്സരത്തിൽ അഞ്ചുലക്ഷം "ഫ്രാങ്കു" നാണ്യങ്ങളും ഉപനായകന്മാൎക്കു മൂന്നുലക്ഷം നാണ്യങ്ങളും പ്രതിഫലം കൊടുക്കപ്പെട്ടു. (7) രാജ്യഭരണവിഷയത്തിൽ കൈക്കൂലിയും കളവും ഇല്ലാതിരിക്കാൻ സൂക്ഷ്മമായ പലേ ഏൎപ്പാടുകളും വിധിക്കപ്പെട്ടു. ഇപ്രകാരമുള്ള നവീനഭരണരീതിയുടെ പരിശുദ്ധതയിൽ ഫ്രാൻസുരാജ്യം നീതിന്യായങ്ങളുടെ രംഗപ്രദേശമായി ശോഭിച്ചു. നിയമദൃഷ്ട്യാ പണ്ഡിതനും പാമരനും, ധനികനും ദരിദ്രനും, കൎഷകനും കച്ചവടക്കാരനും, പക്ഷഭേദമില്ലാതെ സമന്മാരായി കരുതപ്പെട്ടു.

ധനശേഖരം.

നെപ്പോളിയൻ ഭരണനിൎവ്വാഹകത്വം കയ്യേററപ്പോൾ രാജഭണ്ഡാഗാരം നന്നെ ശോഷിച്ചിരുന്നു. കൃശമായ രാജഭണ്ഡാഗാരത്തെ വെച്ചുകൊണ്ടു ഗാംഭീൎയ്യവും നവീനവും ആയ ഭരണകൃത്യങ്ങളിൽ പ്രവേശിച്ചാൽ രാജ്യകാൎയ്യങ്ങൾ വേണ്ടപോലെ നടക്കുകയില്ലെന്നു മേധാവിയായ അദ്ദേഹം ശീഘ്രത്തിൽ മനസ്സിലാക്കി. വിദേശങ്ങളിൽനിന്നു കടം വാങ്ങുവാൻ അദ്ദേഹത്തിന്നു മനസ്സുണ്ടായിരുന്നില്ല. വല്ല വിധത്തിലും ധനം ശേഖരിക്കാതെയും തരമില്ല. പാരിസ് നഗരത്തിലുള്ള ഏഴുപതുപ്രഭുക്കളോടായിട്ടു നെപ്പോളിയൻ ഇരുപതുലക്ഷം മോഹർ കടംവാങ്ങി തൽക്കാലം രാജഭണ്ഡാഗാരത്തെ പോഷിപ്പിച്ചു. നികുതി വസൂൽപ്പണംകൊണ്ടും കടം വാങ്ങിയ ധനംകൊണ്ടും പ്രജകൾക്ക് അത്യാവശ്യമായുള്ളതും ക്ഷേമത്തെ വിളയിക്കുന്നതും ആയ കൃത്യങ്ങളെ നെപ്പോളിയൻ നിരന്തരമായി അനുഷ്ഠിച്ചുപോന്നു. സൈന്യവകുപ്പിനെ പരിഷ്കൃതരീതിയിൽ പരിപാലിച്ചുപോന്നതോടുകൂടി യുദ്ധവീരന്മാൎക്ക് ഉചിതമായ പാരിതോഷികങ്ങൾ കൊടുത്ത് അവരെ കൃത്യനിഷ്ഠന്മാരാക്കിത്തീൎത്തു. പൌരാണികന്മാരായ വിക്രമാദിത്യപ്രഭൃതികളുടെ രാജ്യഭാരനൈപുണ്യവും രാജ്യപുഷ്ടിയും സാമുദായികാഭിവൃദ്ധിയും നെപ്പോളിയൻ വരുത്തിക്കൂട്ടിയെന്നു പറയുന്നതായാൽ അതിശയോക്തി ഉണ്ടാവുകയില്ല. ഭടന്മാരുടേയും സാധാരണന്മാരുടേയും പ്രത്യക്ഷദൈവമായി നെപ്പോളിയൻ ഉല്ലസിച്ചു. ഇങ്ങിനെയിരിക്കെ നെപ്പോളിയന്റെ സഹോദരിയായ കരോളൈൻ രണശ്ശൂരനായ മൂറഡ് എന്നാളെ വിവാഹം ചെയ്തു. നെപ്പോളിയന്റെ ശമ്പളത്തിൽനിന്നു വലിയൊരു തുക പ്രജകളുടെ ക്ഷേമത്തിന്നായി ചിലവു ചെയ്യപ്പെട്ടിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ കൈവശം സഹോദരിയുടെ പദവിക്കും മൎയ്യാദക്കും തക്കതായ സ്ത്രീധനം കൊടുക്കാൻ പണമുണ്ടായിരുന്നില്ല. കടം വാങ്ങാതെയും തട്ടിപ്പറിക്കാതെയും

ധനം ശേഖരിച്ച സ്ത്രീധനം കൊടുക്കുവാൻ തരമില്ലെന്നു കണ്ടപ്പോൾ നെപ്പോളിയൻ തന്റെ ഭാര്യയുടെ കണ്ഠത്തിൽ കിടന്നിരുന്നതും വളരെ വിലപിടിച്ചതും ആയ വൈരമാലയെ സഹോദരിക്കു സ്ത്രീധനമായി കൊടുത്തു. അതിന്നു പുറമെ മുപ്പതിനായിരം "ഫ്രാങ്കു" നാണ്യങ്ങളും കൊടുത്തു. നമ്മുടെ ചരിത്രനായകന്റെ മഹാമനസ്കത നോക്കുക! ഭാര്യയുടെ കഴുത്തിൽ കിടക്കുന്ന ആഭരണത്തെ സഹോദരിക്കു കൊടുക്കുന്ന ആളുകൾ ഇപ്പോൾ ലോകത്തിൽ എത്ര പേർ ഉണ്ടാകും? "ഞാനും എന്റെ ഭാര്യയും ധാരാളം സ്വർണ്ണവും ഒരു തട്ടാനും മാത്രം ജീവിച്ചിരുന്നാൽ മതി"യെന്നു പ്രാർത്ഥിക്കുന്ന ജനങ്ങളാണു ലോകത്തിൽ അധികം ഉള്ളതു്. ആ സ്ഥിതിക്കു നെപ്പോളിയൻ തന്റെ സഹോദരിയുടെ വിവാഹവിഷയത്തിൽ ഭാര്യയുടെ കണ്ഠത്തിലുള്ള വൈരമാല വാങ്ങിക്കൊടുത്തതു് എത്ര ആശാസ്യമായിരിക്കുന്നു. നെപ്പോളിയന്റെ ഉചിതജ്ഞതയേയും ഭ്രാതൃപ്രേമത്തേയുംപററി എത്ര പുസ്തകങ്ങൾ എഴുതിയാലും മതിയാകുന്നതല്ല. ഒരു ചെറിയ ഗ്രന്ഥികയിൽ ആ മഹാന്റെ ഗുണഗണപ്രശംസ ചെയ്യുന്നതു് ഉചിതമായിരിക്കുകയില്ല. അതുകൊണ്ടു നാം ആ വിഷയത്തിൽ നിന്നു പിൻ വാങ്ങി നില്ക്കുകയാണു ഭേദം. നെപ്പോളിയൻ രാജ്യഭരണവിഷയത്തിൽ മനസ്സൂന്നി പ്രവൎത്തിച്ചുകൊണ്ടിരിക്കെ അമേരിക്കയിലെ സ്വരാജ്യസ്ഥാപകനായ ജോൎജ്ജു വാഷിങ്ങ്ടന്റെ ചരമവൎത്തമാനം ഫ്രാൻസിൽ എത്തി.

"വിദ്വാനേവവിജാനാതി വിദ്വജ്ജന പരിശ്രമം
നഹിവന്ധ്യാവിജാനാതി ഗുൎവ്വീംപ്രസവവേദനാം"

എന്നുള്ള മൊഴിയനുസരിച്ചു വാഷിങ്ങ്ടന്റെ മഹാത്മ്യത്തെ അറിയുവാൻ സമകാലീനന്മാരിൽ നെപ്പോളിയനെപ്പോലെ ഉചിതജ്ഞതയുണ്ടായിട്ടുള്ളവർ നന്നേ കുറയും. വാഷിങ്ങ്ടന്റെ ചരമവാൎത്ത ഫ്രാൻസിൽ എത്തിയ ഉടനെ നെപ്പോ

ളിയൻ തന്റെ പ്രജകളോടുകൂടി പത്തു ദിവസം ശോകം ദീക്ഷിച്ചു. സ്വരാജ്യസ്ഥാപകന്റെ ജീവചരിത്രം പ്രാൻസിൽ പാരായണം ചെയ്യപ്പെട്ടു. സ്വയംഭരണത്തിന്റെ നന്മകൾ വിശദമായി വിളങ്ങുംപടി പ്രസംഗങ്ങളും നാടകങ്ങളും പ്രകടിക്കപ്പെട്ടു. ശോകദീക്ഷ കഴിഞ്ഞ ശേഷം നെപ്പോളിയൻ രാജ്യനന്മക്കായി എന്തെല്ലാമാണ് ഇനിയും ചെയ്യാനുള്ളത് എന്ന് ആലോചിച്ചുതുടങ്ങി. അതിനിടെയ്ക്ക് അദ്ദേഹത്തിന്റെ വീരപത്നിയായ ജോസെഫൈൻ സ്ത്രീജനങ്ങളുടെ നന്മക്കായി അനവധി ബാലികാപാഠശാലകളും സ്ത്രീവൈദ്യശാലകളും പ്രാൻസിൽ സ്ഥാപിച്ചു.

ഇംഗ്ലീഷുകാരുടെ അസൂയ.

പ്രാൻസിൽ സമാധാനവും ക്ഷേമവും വിളയിച്ചതുകൊണ്ടു നെപ്പോളിയന്നു തൃപ്തിയായില്ല. യൂറോപ്യഖണ്ഡത്തിലുള്ള എല്ലാ രാജ്യങ്ങളിലും ശാന്തതയും സമാധാനവും വ്യാപിച്ചു കാണ്മാൻ നെപ്പോളിയൻ ആഗ്രഹിച്ചു. "നാട്ടിൽ കലഹവും സമാധാനക്കേടും ഇല്ലാതെ രാജ്യഭാരം ചെയ്യുന്നതായാൽ ഭൂലോകത്തിൽ ഒരു സ്വർഗ്ഗം സ്ഥാപിക്കാൻ സാധിക്കുന്നതാണെന്നും അനവരതസമരത്താൽ പ്രജകളുടെ ക്ഷേമത്തെ ഉന്മൂലനാശം ചെയ്യുന്നതു രാജാക്കന്മാരാണെന്നും യൂറോപ്യദേശങ്ങളിലെല്ലാം ക്ഷേമം വർദ്ധിച്ചു കാണ്മാൻ താൻ ഹാർദ്ദമായി പ്രാർത്ഥിക്കുന്നുവെന്നും, കഴിയുംന്നടത്തോളം യുദ്ധങ്ങളിൽനിന്നു വിരമിക്കേണ്ടതാണെന്നും." മററും ചൂണ്ടിക്കാണിച്ചുകൊണ്ടു നെപ്പോളിയൻ ഇംഗ്ലണ്ടിലെ അരചന്ന് ഒരു കത്തെഴുതി. ഇംഗ്ലീഷുരാജാവു് എഴുത്തു വായിച്ചു മൌനം ദീക്ഷിക്കുകയാണു ചെയ്തതെങ്കിലും കെർണവിലിപ്രഭുവിനെക്കൊണ്ടു നെപ്പോളിയന്നു മറുപടി അയപ്പിച്ചു. ആ പ്രഭു നെപ്പോളിയന്റെ വിശാലബുദ്ധിയേയും സൽഗുണങ്ങളേയും ചിന്തിക്കാതെ ഖചനകണ്ടകനിബിഡമായ ഒരു മറുപടി നെപ്പോളിയന്ന് അയച്ചുകൊടുത്തു. പഴയ സമ്പ്രദായപ്രകാരം പ്രാൻസുരാജ്യഭരണത്തെ പ്രഭുക്കളുടെ അധീനത്തിൽ വിട്ടു

കൊടുക്കേണ്ടതാണെന്നും അങ്ങിനെ ചെയ്യുന്നതുവരെ ഇംഗ്ല ണ്ടും ഫ്രാൻസും തമ്മിൽ മൈത്രിയുണ്ടാകയില്ലെന്നും ആയി രുന്നു ഇംഗ്ലീഷ് പ്രഭുവിൻെറ മറുപടി. നെപ്പോളിയൻ താൻ എഴുതിയ എഴുത്തിന്നു തുടൎച്ചയായി ഇംഗ്ലണ്ടിലേക്കു മൂന്നു നാ ലു കത്തുകൾ അയച്ചു. ആ എഴുത്തുകൾ ഇംഗ്ലീഷ് പാർലി മേണ്ടിൻെറ ആലോചനക്കു വിഷയമായി ഭവിച്ചു. ഷെരി ഡൻ, എർസ്കിൻപ്രഭു, ഫോളണ്ട് പ്രഭു മുതലായ കൂട്ടർ നെ പ്പോളിയൻെറ സദബുദ്ധിയേയും ഭരണനൈപുണ്യത്തേയും പററി പാർലിമേണ്ടിൽ പ്രസംഗിച്ചതോടുകൂടി നെപ്പോളിയ ന്നു കെർൺവിലിപ്രഭു അയച്ച എഴുത്തിൽ അന്തർഭവിച്ചിരുന്ന അപമൎയ്യാദയേയും അനൌചിത്യത്തേയും പററി ബലമായി അപലപിച്ചു. ഇംഗ്ലണ്ടു സൎവ്വദാ സ്വാൎത്ഥമായി പ്രവൎത്തിച്ചു കൊണ്ടിരിക്കുന്നുവെന്നും "എതു രാജ്യം എങ്ങിനെ തുലഞ്ഞാ ലും വേണ്ടതില്ല, തനിക്കു യാതൊരു ദോഷവും പററരുതു്" എ ന്നുള്ള മനോഭാവനയോടുകൂടി ഇംഗ്ലണ്ടു് അന്യരാജ്യങ്ങളുമാ യി ഇടപെടുകയാണെന്നും നെപ്പോളിയൻ, മുമ്പു മനസ്സിലാ ക്കീട്ടില്ലെങ്കിൽ, ഇപ്പോൾ മനസ്സിലാക്കി. രണ്ടു രാജ്യങ്ങൾ തമ്മിൽ കലഹമുണ്ടാക്കി കലഹമദ്ധ്യത്തിൽ ചാടിവീണു ര ണ്ടു രാജ്യങ്ങളുടേയും അധഃപതനത്തിന്നു വഴിവെട്ടി സ്വേച്ഛ പ്രകാരമുള്ള വസ്തുക്കളെ രണ്ടു രാജ്യങ്ങളിലും നിന്നു തട്ടിപ്പറി ച്ചു സ്വാഭിമാനം നടിക്കുന്ന സമ്പ്രദായം ഇംഗ്ലണ്ടിൻെറ സ ഹജസ്വഭാവമാണെന്നു നെപ്പോളിയൻ അനുമാനിച്ചു. യൂ റോപ്യഖണ്ഡത്തിൽ മുഴുവനും ശാന്തതയും സൈ്വരവും ഉ ണ്ടാക്കിത്തീൎക്കേണമെന്നുദ്ദേശിച്ചു ത്രിവിധകരണങ്ങളാലും താൻ പരിശ്രമിക്കുമ്പോൾ അതിന്നു പ്രതികൂലമായി ഇംഗ്ല ണ്ടു കങ്കണം കെട്ടി പ്രവൎത്തിക്കുന്നതും ആസ്ത്രിയാ മുതലായ രാജ്യങ്ങളെ തൻെറ പ്രതികൂലികളായി പരിവൎത്തിക്കാൻ ഇം ഗ്ലണ്ടു പ്രേരണ ചെയ്യുന്നതും കണ്ടപ്പോൾ നെപ്പോളിയൻ ഇംഗ്ലീഷുകാരുടെ കിഞ്ചിജ്ഞതയെപ്പററി വ്യസനിച്ചു. നെപ്പോ

ളിയൻെറ ശുക്രദശ അവസാനിച്ചു തുടങ്ങിയെന്നും അദ്ദേഹത്തിൻെറ കൈവശം പണം ഇല്ലെന്നും ധരിച്ച് ഇംഗ്ലീഷുകാർ അദ്ദേഹവുമായി സമാധാനം ചെയ്യാൻ ഇഷ്ടപ്പെട്ടില്ല ഫ്രാൻസിലെ രാജ്യഭരണാധികാരത്തെ മുഴുവനും പരമ്പരാവകാശികളായ് പ്രഭുക്കൾക്ക വിട്ടുകൊടുക്കേണമെന്നും അല്ലാത്തപക്ഷം ഉടനെ യുദ്ധം ആരംഭിക്കുന്നതാണെന്നും ഇംഗ്ലീഷുകാർ നെപ്പോളിയനെ അറിയിച്ചു. ഫ്രാൻസിലെ ചില പ്രഭുക്കൾ നെപ്പോളിയനെ കനകവലയിലും കാമിനീവലയിലും പിടിച്ചുകെട്ടി സ്വാധീനപ്പെടുത്തുവാൻ പരിശ്രമിച്ചു. അവരുടെ പരിശ്രമം വ്യൎത്ഥമായതേയുള്ളൂ. വിഷം കൊടുത്തു നമ്മുടെ ചരിത്രനായകൻെറ ജീവനെ നശിപ്പിക്കാൻ വട്ടം കൂട്ടിയ പ്രഭുക്കളെല്ലാം ഭഗ്നോത്സാഹികളായി മുഖം ചുളിച്ചു. നെപ്പോളിയനേയും അദ്ദേഹത്തിൻെറ നവീനഭരണച്ചട്ടങ്ങളെയും വേരൊടെ പറിച്ചുകളയേണമെന്നുള്ള ഗൂഢപ്രതിജ്ഞയോടുകൂടി ഇംഗ്ലണ്ടും റഷ്യയും ആസ്ത്രിയയും തമ്മിൽ യോജിച്ചു. യുദ്ധത്തിൽ തടവുകാരായി പിടിക്കപ്പെട്ട റഷ്യൻപ്രമാണികളും ആസ്ത്രിയാപ്രമാണികളും ഇംഗ്ലീഷുപ്രമാണികളും ഫ്രാൻസിലെ കാരാഗൃഹത്തിലും ഫ്രാൻസ്പ്രമാണികൾ ഇംഗ്ലണ്ട്, ആസ്ത്രിയാ, റഷ്യാ എന്നീ രാജകീയകാരാഗൃഹങ്ങളിലും പാൎപ്പിക്കപ്പെട്ടിരുന്നു. രാജ്യാധിപതികളുടെ മൎയ്യാദയനുസരിച്ചു നെപ്പോളിയൻ മേൽപറഞ്ഞ മൂന്നു രാജ്യാധിപതികളോടും തൻെറ ആൾക്കാരെ വിട്ടയയ്ക്കാനും അവരുടെ ആളുകളെ സ്വീകരിക്കാനും സമ്മതമുണ്ടൊ എന്നു ചോദിച്ചു. ഇംഗ്ലാണ്ടും ആസ്ത്രിയയും സമ്മതിച്ചില്ല. നെപ്പോളിയൻ തൻെറ ബന്തോവസ്തിലുള്ള റഷ്യൻപ്രമാണികളെ സബഹുമാനം വിട്ടയച്ചു. റഷ്യൻചക്രവൎത്തി നെപ്പോളിയൻെറ ഉചിതജ്ഞതയെപ്പററി അഭിനന്ദിച്ചു തൻെറ ബന്തോവസ്തിലുള്ള ഫ്രാൻസ് പ്രമാണികളെ ഫ്രാൻസിലേയ്ക്കു പറഞ്ഞയച്ചു എന്നുമാത്രമല്ല വീരയോദ്ധാവും മഹാമനസ്കനും ആയ നെപ്പോളിയൻെറ

മൈത്രി അത്യാവശ്യമാണെന്നു കരുതി അദ്ദേഹവുമായി സ്നേഹനിലയിൽ വൎത്തിക്കുകയും ചെയ്തു. കാലക്രമേണ റഷ്യാചക്രവൎത്തി ഇംഗ്ലണ്ടിന്റെ അനീതികളെ മനസ്സിലാക്കി. ഇംഗ്ലണ്ടും റഷ്യയും തമ്മിൽ സ്വരച്ചേൎച്ചയില്ലാതെ ആയി. ജൎമ്മൻചക്രവൎത്തിയായ ഫ്രഡറിക്‌വില്യം നെപ്പോളിയന്റെ നവീനഭരണരീതിയിലുള്ള ഗുണങ്ങളെ മനസ്സിലാക്കി ആ ഭരണരീതിയെ അംഗീകരിച്ചു.

കരുണാപരിപൂൎണ്ണമായ ഹൃദയം.

നെപ്പോളിയൻ ലോകസമ്മതനായ ഭരണകൎത്താവാണെന്നുള്ള പ്രഖ്യാതി സമ്പാദിച്ചു. അതിന്നു മുഖ്യമായ കാരണം അദ്ദേഹത്തിന്റെ നിഷ്കളങ്കമായ പരിശുദ്ധതയാണെന്നേ പറയുവാൻ തരമുള്ളു. അദ്ദേഹത്തിന്റെ ഇഷ്ടംപോലെ കനകവും കാമിനികളും ലഭിക്കാൻ ഒട്ടും വിഷമമുണ്ടായിരുന്നില്ല. ഐഹികസുഖങ്ങളിൽ പെട്ടു മതിമറന്നു മദ്യപാനം കൊണ്ടും സ്ത്രീസേവകൊണ്ടും കാലംകഴിക്കുന്ന രാജാക്കന്മാരായിരുന്നു അദ്ദേഹത്തിന്റെ സമകാലീനന്മാർ. നെപ്പോളിയന്റെ സ്നേഹത്തെ കാംക്ഷിച്ചു് അനേകം സുന്ദരികൾ അദ്ദേഹത്തെ ചുററിക്കൂടിയിരുന്നു. എന്നാൽ പരദാരങ്ങളിലും പരദ്രവ്യത്തിലും നെപ്പോളിയന്റെ മനസ്സ് ഒരിക്കലും പ്രവേശിച്ചില്ല. സാമുദായികാഭിവൃദ്ധിയും ക്ഷേമവും അല്ലാതെ അദ്ദേഹത്തിന്നു മറെറാരു ചിന്തയും ഉണ്ടായിരുന്നില്ല. "ലോകാസ്സമസ്താസ്സുഖിനോ ഭവന്തു" എന്നുള്ള പ്രാൎത്ഥന അദ്ദേഹത്തിന്റെ ഹൃദയരംഗത്തിൽനിന്നു വിട്ടുപോകാതെ കുടികൊണ്ടിരുന്നു. രാജ്യഭരണരിതി ദേശകാലങ്ങൾക്കനുസരിച്ചു വ്യത്യസ്തപ്പെട്ടിരിക്കേണ്ടതാണെന്നായിരുന്നു അദ്ദേഹത്തിന്റെ തീരുമാനം. ഫ്രാൻസിലെ ഭരണരീതിയെപ്പററി ഇംഗ്ലീഷുകാർ ദൂഷ്യം പറഞ്ഞുകൊണ്ടിരിക്കുന്നതും പ്രജാതന്ത്രഭരണത്തെ സ്ഥാപിക്കാൻ വേണ്ടി ഇതരരാജാക്കന്മാരെ പ്രേരിപ്പിക്കുന്നതും ബുദ്ധിഹീനതയാണെന്നു നെപ്പോളിയൻ പലതവണ പ്രസ്താവിച്ചി

ട്ടുണ്ട്. നെപ്പോളിയന്റെ പദവിക്കും പൌരുഷത്തിന്നും അ നുസരിച്ച് അദ്ദേഹം ഇഹലോകസുഖങ്ങൾ അനുഭവിച്ചിരു ന്നില്ലെന്നു ജനങ്ങൾ പറയാറുണ്ടായിരുന്നു. ഇഹലോകസു ഖാനുഭവങ്ങളിലുള്ള താൽക്കാലികസുഖത്തെ അദ്ദേഹം വില വെച്ചില്ല. ജനങ്ങളുടെ സുഖംതന്നെയാകുന്നു തന്റെ സുഖം; അവരെ വേണ്ടുംവണ്ണം പരിപാലിക്കുന്നതുതന്നെയാകുന്നു ത ന്റെ ധമ്മം, എന്നായിരുന്നു ഐഹികസുഖങ്ങളെപ്പററിയു ള്ള നെപ്പോളിയന്റെ അഭിപ്രായം. മിത്രമായാലും വേണ്ട തില്ല ശത്രുവായാലും വേണ്ടതില്ല രാജ്യകാര്യങ്ങളെ സംബ ന്ധിച്ചേടത്തോളം വ്യത്യാസമില്ലാതെ പെരുമാറുവാനുള്ള മ നോദാർഢ്യം നെപ്പോളിയന്നു എപ്പോഴും ഉണ്ടായിട്ടുണ്ട്. കൈക്കൂലിയും ശിപാശിയും അദ്ദേഹത്തിന്നു സ്വപ്നേപി കണ്ടു കൂടാ. സക്കാർ ഉദ്യോഗം കിട്ടേണമെങ്കിൽ കനത്ത കൈക്കൂ ലിയൊ കൊഴുത്ത ശിപാശിയൊ വേണമെന്നുള്ള ശാഠ്യം ഇദാ നീന്തനന്മാരായ ഉദ്യോഗസ്ഥന്മാരെ ബാധിച്ചു കാണുന്നുവെ ന്നുള്ളതു നമുക്കു അനുഭവമാണല്ലൊ. ഉയൎന്ന പരീക്ഷകൾ പാസ്സായിട്ടും പ്രശംസനീയങ്ങളായ ബിരുദുകൾ സമ്പാദിച്ചി ട്ടും സക്കാർ ഉദ്യോഗം ലഭിക്കാനുള്ള ശിപാശിയില്ലാതെ കഷ്ട പ്പെടുന്ന യുവാക്കന്മാരുടെ സംഖ്യ ദിനംപ്രതി വദ്ധിച്ചുകാണു ന്ന ഭാരതീയർ നെപ്പോളിയന്റെ ഭരണരീതിയെ നല്ലവണ്ണം മനസ്സിലാക്കട്ടെ. ഒരു ചെറുപ്പക്കാരനായ പ്രഭു തന്റെ ഭാ ൎയ്യയെ കൊലപ്പെടുത്തി. കൊലക്കുററത്തിന്നുള്ള വിചാരണ യും നടന്നു. ആ കൊലപാതകനെ കുററത്തിൽനിന്നു ഒഴി വാക്കാൻ വേണ്ടി ശിപാശികൾ തുടരെത്തുടരെ നെപ്പോളിയ ന്റെ മുമ്പിൽ വന്നു ചേൎന്നുകൊണ്ടിരുന്നു. നെപ്പോളി യൻ ആ കൊലപാതകനെ വിട്ടയച്ചിരുന്നുവെങ്കിൽ— വിട്ട യക്കാൻ അദ്ദേഹത്തിന്നു ഒട്ടും പ്രയാസമുണ്ടായിരുന്നതും ഇ ല്ല— അദ്ദേഹത്തിന്റെ രാജധാനിയിൽ കനകധാര വഷിക്കു മായിരുന്നു. അദ്ദേഹത്തിന്റെ ചേവടികളിൽ ആയിരം ക

ണക്കായി അന്നത്തെ പാരീസ് "രംഗകം" നമിക്കുമായിരുന്നു. കൊലപാതകനെ നിർദ്ദോഷിയാക്കി വിട്ടയക്കേണമെന്നു ശിപാർശിചെയ്ത കൂട്ടത്തിൽ പ്രധാനി മററാരുമായിരുന്നില്ല. നെപ്പോളിയന്റെ ഭാര്യയായ ജേസഫൈൻതന്നെ ആയിരുന്നു. നമ്മുടെ ചരിത്രനായകന്റെ മനസ്സാക്ഷിക്കു വിരോധമായി അദ്ദേഹത്തെ പ്രവർത്തിപ്പിക്കുവാൻ കനകത്തിന്നും കാമിനികൾക്കും സാധിച്ചില്ല. കുററക്കാരന്റെ ദേഹം തൂക്കുമരത്തിൽ തൂങ്ങേണ്ടിവന്നു. നെപ്പോളിയന്റെ ഭരണരീതിയെപ്പററി എത്രതന്നെ പ്രശംസിച്ചാലും മതിയാകുന്നതല്ല. മതിയായ പൌരുഷവും സ്വരാജ്യസ്നേഹവും ഉള്ള ആളുകൾ എത്രതന്നെ ദരിദ്രന്മാരായാലും വേണ്ടതില്ല അവക്കു സൈനികവകുപ്പിൽ ഗൌരവമേറിയ ഉദ്യോഗം ലഭിക്കാൻ പ്രയാസമുണ്ടായിരുന്നില്ല. പണ്ഡിതന്മാരെ ക്ഷണിച്ചുവരുത്തി അവരെ സൽക്കരിക്കുന്നതിൽ നെപ്പോളിയൻ ഉദ്യുക്തനായിരുന്നു. "ഞാൻ പരീക്ഷകളെല്ലാം പാസ്സായി. എനിക്കു ഉദ്യോഗം ഒന്നും കിട്ടിയില്ല. ഞാൻ എന്തു ചെയ്യട്ടെ" എന്നു പറയുവാൻ നെപ്പോളിയന്റെ രാജ്യഭരണകാലത്തു ആക്കും ഇടവന്നിട്ടില്ല. യാത്രക്കാരുടെ സൌകയ്യത്തിന്നായി നെപ്പോളിയൻ അനവധി വഴിയമ്പലങ്ങൾ പണിയിച്ചു. കൃഷികന്മാരുടെ ഉപയോഗത്തിനായി ഏരികളും തോടുകളും വെട്ടി. ഫ്രാൻസിൽനിന്നു ബെൽജിയംവരെ അദ്ദേഹം ഒരു തോടു വെട്ടിച്ചിട്ടുള്ളതു അദ്ദേഹത്തിന്റെ ധമ്മബുദ്ധിയെ ശാശ്വതമായി നിലനിത്തുന്ന ഒരു ശിലാരേഖയാണു്. വ്യവഹാരകായ്യത്തിൽ സന്ദേഹകലുഷിതമായിരുന്ന നിയമങ്ങളെ ആരാഞ്ഞറിഞ്ഞു അദ്ദേഹം പ്രബലന്മാരായ വക്കീലന്മാരെക്കൊണ്ടു നിയമപുസ്തകങ്ങൾ തയ്യാറാക്കിച്ചു. സീൻനദിക്കു പല സ്ഥലങ്ങളിലും പാലങ്ങൾ പണിയിച്ചു. മരണഭയം അദ്ദേഹത്തിന്നു ലേശമെങ്കിലും ഉണ്ടായിട്ടില്ല. "ജനനവും മരണവും ഇന്നും ഇന്നലെയും ഉണ്ടായിട്ടുള്ള നിയമമല്ല ജനിച്ചാൽ എപ്പോ

ഴെങ്കിലും മരിക്കാതെ കഴികയില്ല." എന്നു് അദ്ദേഹം കൂടക്കൂടെ പറയാറുണ്ട്. ഇപ്രകാരം രാജ്യപരിപാലനം ചെയ്തുകൊണ്ടിരുന്ന നെപ്പോളിയന്റെ ജീവനെ അപഹരിക്കാൻ തഞ്ചം നോക്കിക്കൊണ്ടിരുന്ന ഒരു കൂട്ടം ശത്രുക്കൾ പാരീസ് പട്ടണത്തിൽ തന്നെ അധിവസിച്ചിരുന്നു. ഒരു ദിവസം നെപ്പോളിയൻ നാടകം കണ്ടു വരുമ്പോൾ അദ്ദേഹത്തെ കൊല്ലാൻ വേണ്ടി മാർഗ്ഗമദ്ധ്യത്തിൽ ഒരു "ബോംബ്" സ്ഥാപിക്കപ്പെട്ടിരുന്നു. അചേതനവസ്തുവായ ആ ബോംബിന്നു കൂടി ധർമ്മപരിപാലകനെ കൊല്ലുവാനുള്ള കാഠിന്യം ഉണ്ടായില്ല. "ബോംബ്" സ്ഥാപിക്കപ്പെട്ട സ്ഥലത്തിൽനിന്നു നെപ്പോളിയൻ അല്പദൂരം കടന്നുപോയ ശേഷമെ ആ മൃത്യുപിണ്ഡം പൊട്ടിത്തെറിച്ചുള്ളു. നെപ്പോളിയന്റെ അനുചരന്മാരിൽ ചിലർ മരിച്ചു. ഇതുപോലെതന്നെ മറ്റൊരവസരത്തിലും നെപ്പോളിയൻ ദൈവഗത്യാ രക്ഷിക്കപ്പെട്ടു. നെപ്പോളിയനെ കൊല്ലേവാൻ ചിലർ രഹസ്യാലോചനകൾ ചെയ്യുന്നുണ്ടെന്നറിഞ്ഞു ജനങ്ങൾ അദ്ദേഹത്തിന്റെ അരമനയിൽ പാറാവായി. തന്റെ നേരെ ജനങ്ങൾക്കുള്ള വിശ്വാസബഹുമാനങ്ങളെക്കണ്ടു നെപ്പോളിയൻ ആനന്ദാബ്ധിയിൽ മുങ്ങിക്കുളിച്ചു. "ജനങ്ങൾക്കു എന്റെ നേരെ ബഹുമാനവും വിശ്വാസവും ഉള്ളേടത്തോളം എന്നെ കൊല്ലുവാൻ ആരും യത്നിക്കുകയില്ല. എനിക്കു മരണത്തെ ഭയവും ഇല്ല" എന്നു പറഞ്ഞു നെപ്പോളിയൻ ജനങ്ങളെ തിരിച്ചയച്ചു. നെപ്പോളിയനെ കൊല്ലുവാൻ വേണ്ടി "ബോംബ്" സ്ഥാപിച്ചവരെ പിന്നീടു കണ്ടുപിടിച്ചു. അവരെ ഉടനെ തന്നെ തൂക്കമരത്തിന്നു ബലികൊടുക്കേണമെന്നു ജനങ്ങൾ മുറവിളി കൂട്ടി. എന്നാൽ നെപ്പോളിയൻ അങ്ങിനെ ചെയ്തില്ല. അവരെ നാടുകടത്തിയതെ ഉള്ളു.

## നെപ്പോളിയനും നെൽസണും.

ഇംഗ്ലീഷു യുദ്ധവീരനായ നെൽസൺപ്രഭുവിന്റെയും ഫ്രാൻസുയുദ്ധവീരനായ നെപ്പോളിയന്റെയും ഗുണങ്ങളെ

താരതമ്യപ്പെടുത്തിനോക്കുന്നതു് ഈ സന്ദർഭത്തിൽ ഉചിതമായിരിക്കും. രണ്ടുപേരും വിശ്വവിശ്രുതന്മാരായ യോദ്ധാക്കൾതന്നെ. രണ്ടുപേരും "ഭയം" എന്താണെന്നറിയാത്ത ധീരപുരുഷന്മാർതന്നെ. നെൽസൺപ്രഭുവിന്റെ ധീരതയും പൌരുഷവും കഠിനഹൃദയത്തിൽ ഉത്ഭവിച്ചതാണ്. നെപ്പോളിയന്റെ ധീരതയും പൌരുഷവും ആർദ്രമായ ഹൃദയത്തിൽ അങ്കുരിച്ചതാണ്. ഒരാൾ "ഭയവും കരുണയും" എന്താണെന്നറികയില്ല മറ്റൊരാൾ ഭയം എന്താണെന്നറികയില്ലെങ്കിലും "കരുണ" എന്താണെന്നറിയും. പരാജിതന്മാരായ ശത്രുക്കളെ കാരാഗൃഹത്തിൽവെച്ചു സൂക്ഷിക്കുവാൻ നെൽസൺപ്രഭുവിന്നു് അറിഞ്ഞുകൂടാ. അവരെ് തൂക്കുമരത്തിൽ കെട്ടിത്തൂക്കിയൊ പീരങ്കിമുഖത്തിൽവെച്ചു തിക്കൊളുത്തിയോ അല്ലാതെ നെൽസൺപ്രഭു തൃപ്തിപ്പെടുകയില്ല. പരാജിതന്മാരായ ശത്രുക്കളെ വധിച്ചേ കഴിയൂ "എന്നുള്ള നിർബ്ബന്ധം നെപ്പോളിയന്നില്ല. അവരെ കാരാഗൃഹത്തിൽ ഇട്ടു കാലക്രമേണ മിത്രങ്ങളാക്കിത്തീർക്കുവാനും അങ്ങിനെ് ചെയ്യാൻ അസാദ്ധ്യമാണെന്നു തോന്നുമ്പോൾ അവരെ നാടുകടത്തുന്നതിലും ആണു നെപ്പോളിയന്നു പ്രിയം. നെൽസൺപ്രഭുവിന്റെ മുഖത്തിൽ രൌദ്രരസത്തിന്നല്ലാതെ മറ്റൊരു രസത്തിന്നും ഇരിപ്പിടമില്ല. നെപ്പോളിയന്റെ മുഖം നവരസങ്ങളുടേയും ഇരിപ്പിടമായിരുന്നു. നെൽസൺപ്രഭു ഒരു ഗംഭീരയോദ്ധാവിന്റെ നിലയിൽ മാത്രമേ ശോഭിക്കുന്നുള്ളു. നെപ്പോളിയൻ ഒരു യോദ്ധാവിന്റെ നിലയിലും, ഭരണതന്ത്രജ്ഞന്റെ നിലയിലും, ജനോപകാരിയുടെ നിലയിലും, പണ്ഡിതാഗ്രേസരന്റെ നിലയിലും ഒരുപോലെ ശോഭിച്ചു വിളങ്ങുന്നു. നെൽസൺപ്രഭു ജീവകാരുണ്യമെന്നിയെ അനേകം ജനങ്ങളെ കൊന്നിട്ടുണ്ടു്. നെപ്പോളിയൻ കൃപാപരിപൂർണ്ണമായ ഹൃദയത്തോടുകൂടി അനേകം ആളുകളെ സംരക്ഷിച്ചിട്ടുണ്ടു്. യുദ്ധഭൂമിയിൽനിന്നു തോറ്റോടിപ്പോയ ഭടന്മാരെ പിൻതുടൎന്നു പിടിച്ചു നെൽസൺപ്രഭു ഖഡ്ഗത്തിന്നും പീരങ്കിക്കും ഇരയാക്കിട്ടുണ്ടു്

നെപ്പോളിയൻ പരാജിതന്മാരായി യുദ്ധകളത്തിൽനിന്നു പലായനംചെയ്തവരെ അശ്രദ്ധനായി വിട്ടയച്ചിട്ടുണ്ട്.

നെപ്പോളിയന്റെ ശിരസ്സുകൊണ്ടുവരുന്നവക്കുള്ള സമ്മാനം.

നെപ്പോളിയൻ എത്രതന്നെ ഗുണംചെയ്തിട്ടും, എത്രതന്നെ നിഷ്പക്ഷപാതമായി രാജ്യഭരണംചെയ്തിട്ടും, എത്രതന്നെ ആർദ്രതകാണിച്ചിട്ടും അസൂയാലുക്കളായ ചില വൈരികൾ അദ്ദേഹത്തെ യമപുരിക്കയക്കുവാൻ തഞ്ചവും തരവും നോക്കിക്കൊണ്ടുതന്നെ ഇരുന്നു. ലണ്ടൻപട്ടണത്തിൽ നെപ്പോളിയന്റെ തലയെടുക്കുവാനുള്ള ഉപായങ്ങൾ കണ്ടുപിടിക്കപ്പെട്ടുതുടങ്ങി. ആകാശത്തിൽനിന്നു "ബോംബ്" എറിഞ്ഞു നെപ്പോളിയനെ കൊല്ലുവാൻ വേണ്ടപ്പെട്ട ഏപ്പാടുകൾ അവിടവിടേയായി ആരംഭിക്കപ്പെട്ടു. നെപ്പോളിയന്റെ തലയറുത്തുകൊണ്ടു വരുന്നവക്കു വലുതായ സമ്മാനംകൊടുക്കപ്പെടുന്നതാണെന്നുള്ള ധ്വനി വാസ്തവമായിട്ടോ അവാസ്തവമായിട്ടോ ലണ്ടൻ പട്ടണത്തിൽ പരന്നുപിടിച്ചു. ഒന്നുരണ്ടുപ്രാവശ്യമല്ല, ഇരുപത്തുമുപ്പതുപ്രാവശ്യം, നെപ്പോളിയനെ കൊല്ലുവാൻ അസൂയാലുക്കൾ ഒത്തുകൂടി പ്രയത്നിച്ചു. അവരുടെ പ്രയത്നങ്ങളൊന്നും ഫലിച്ചില്ല. ഒരുത്തനെ കൊല്ലുവാൻ എത്രതന്നെ ഉത്സാഹിച്ചാലും ദൈവേച്ഛ വേറെവിധത്തിലായിരിക്കുമ്പോൾ അവൻ എങ്ങിനെ മരിക്കും? നെപ്പോളിയന്റെ വൈരികൾ പാരീസ് പട്ടണത്തിൽ ഗൂഢമായ കൊള്ളയും കവച്ചയും കൊലയും ഇടവിടാതെ നടത്തിത്തുടങ്ങി. രഹസ്യപോലീസുസൈന്യത്തെ ഏപ്പെടുത്തിയും താൻതന്നെ വേഷഛന്നനായി പട്ടണം മുഴുവനും സഞ്ചരിച്ചും നെപ്പോളിയൻ കുറക്കാരെ കണ്ടുപിടിച്ച് അവരെ നാടുകടത്തി. നെപ്പോളിയന്റെ നേരെ പ്രബലകക്ഷിയുടെ മാത്സയ്യം അധികരിച്ചുവരുന്തോറും ജനങ്ങളുടെ പ്രീതിയും അധികരിച്ചുവരുന്നു. ജനങ്ങളുടെ ഈശ്വരഭക്തി വദ്ധിച്ചുവരാൻവേണ്ടി നെപ്പോളിയൻ സുഭാഷിതങ്ങളെ ചെറുപുസ്തകങ്ങളായി അച്ചടിച്ചു വിളംബരപ്പെടുത്തി. അക്ഷരജ്ഞാ

നം ഉള്ളവൎക്കെല്ലാം ആ പുസ്തകങ്ങൾ സൌജന്യമായി കൊടുക്കപ്പെട്ടു. നെപ്പോളിയന്റെ നേരെ പകവെച്ചിരുന്ന പാതിരിമാർ അദ്ദേഹത്തെ ഹാൎദ്ദമായി സ്നേഹിക്കാൻ തുടങ്ങി. നെപ്പോളിയൻ ഒരു പരമഭാഗവതരുടെ അവതാരമാണെന്നു ജനങ്ങൾ കൊണ്ടാടി.

സഹോദരീസഹോദരന്മാർ.

നെപ്പോളിയന്റെ സഹോദരീസഹോദരന്മാരും സുഖമായി കാലംകഴിച്ചു. ജോസെഫ് അന്യരാജ്യകാൎയ്യങ്ങളെക്കുറിച്ചിൽ അപാരമായ ജ്ഞാനം സമ്പാദിച്ച് അനുജനു് അത്യന്തം ഉപകാരമുള്ള ഒരു ഉപദേശകനായി വൎത്തിച്ചു. ലൂസിയൻ വശ്യവാക്കുകളോടുകൂടിയ പ്രാസംഗികനായി ശോഭിച്ചു. വാഗ്വാദങ്ങൾ ചെയ്യാനുള്ള സാമൎത്ഥ്യവും പ്രതിവാദികളെ പറഞ്ഞു ധരിപ്പിച്ചു സ്വാഭിപ്രായത്തോടുകൂടി യോജിപ്പിക്കാനുള്ള ശക്തിയും ലൂസിയനു് ഒരു പ്രത്യേകംതന്നെയായിരുന്നു. ജറോം രാജ്യഭരണതന്ത്രജ്ഞനും നെപ്പോളിയന്റെ രാജ്യഭരണത്തെ ഹൃദ്യമാക്കിത്തീൎക്കാൻ നിരന്തരപ്രയത്നം ചെയ്തുകൊണ്ടിരുന്ന സത്യസന്ധനും ആയിരുന്നു. ലൂയി എല്ലാ വിഷയങ്ങളും അറിവുള്ള ഒരു "പലവക"യായിരുന്നു. ജീവിതായോധനത്തിൽ സംഭവിക്കാവുന്ന സുഖദുഃഖങ്ങളെ സമഭാവനയോടുകൂടി അംഗീകരിക്കുവാൻ ലൂയിക്കു പ്രയാസമുണ്ടായിരുന്നില്ല. സഹോദരികളിൽ ഒരുത്തിയായ "എലിജാ" വിശിഷ്ടവേദാന്തിയായിരുന്നു. സൎവ്വമതങ്ങളിലും സൎവ്വചരാചരങ്ങളിലും ഏകരൂപമായി ലയിച്ചുകിടക്കുന്ന ചൈതന്യത്തെ അവൾക്കു കാണാമായിരുന്നു. കരോലൈൻ അക്കാലത്തെ സ്ത്രീകളുടെ ഇടയിൽ ഗണ്യയായ ഒരു വിദുഷിയായിരുന്നു. അവൾ വായിക്കാത്ത പുസ്തകങ്ങളും അവൾക്കറിവില്ലാത്ത വിഷയങ്ങളും നന്നെ ചുരുക്കം. "ബാലൈൻ" സൌന്ദൎയ്യംതികഞ്ഞ തരുണീരത്നമായിരുന്നു. രതിദേവിയുടെ ഐറോപ്യാവതാരം "ബാലൈൻ" രൂപത്തിലായിരുന്നുവെന്നുതന്നെ പറ

യാം. ഇപ്രകാരമുള്ള സഹോദരീസഹോദരന്മാരോടുകൂടി ജനിപ്പിപ്പാൻ പ്രാപ്തനായ നെപ്പോളിയന്റെ ഭാഗ്യത്തെയൊ, ഭൂലോകാലങ്കാരങ്ങളായ പുത്രന്മാരെയും പുത്രികളെയും പ്രസവിച്ച ആ ഗുണവതിയുടെ ഭാഗ്യത്തെയൊ, ഏതിനെയാണ് ഈ സന്ദർഭത്തിൽ നാം കൊണ്ടാടേണ്ടതു്? അല്ല വീരപുരുഷനായ നെപ്പോളിയന്റെ ഗുണങ്ങളെക്കണ്ടു് ആനന്ദാശ്രു പൊഴിച്ചുകൊണ്ടിരുന്ന പിതാപതിയുടെ ഭാഗ്യത്തേയൊ നാം പ്രശംസിക്കേണ്ടതു്? നെപ്പോളിയനെപ്പോലെയുള്ള പുരുഷകേസരിയെ പത്തുമാസം ഉദരകന്ദരത്തിൽ വഹിച്ച വീരമാതാവിനെത്തന്നെ നാം സ്തുതിക്കുക.

---

## അദ്ധ്യായം 8.

### സമാധാനഉടമ്പടി.

വില്യംപിററ്.

ഉപര്യുപരി വർദ്ധിച്ചു വളൎന്നുകൊണ്ടിരുന്ന നെപ്പോളിയന്റെ യശസ്സും പൌരുഷവും ഇംഗ്ലീഷുകാരുടെ ഹൃദയശല്യങ്ങളായി പരിണമിച്ചു. വല്ലവിധവും നെപ്പോളിയനെ കീഴടക്കിയല്ലാതെ ഇംഗ്ലീഷുകാൎക്കു മനസ്സമാധാനം ഉണ്ടാകയില്ലെന്നുള്ള നിലയിൽ അവർ എത്തി. അവരുടെ ഉപദേശപ്രകാരം ആസ്ത്രിയാചക്രവൎത്തി നെപ്പോളിയന്റെ നേരെ വീണ്ടും വാളെടുത്തു. യുദ്ധംകൂടാതെ കഴിക്കേണമെന്നുദ്ദേശിച്ചു നെപ്പോളിയൻ "പഠിച്ചവിദ്യ പതിനെട്ടും പയററിനോക്കി." ഇംഗ്ലീഷുകാർ അതിന്നനുകൂലിച്ചില്ല. കരിങ്കടൽവഴിയായി റൈൻനദീതീരത്തിൽവെച്ചു് ഒരു സൈന്യം മാഷൽ ഗ്രെയുടെ നായകത്വത്തിൻകീഴിൽ ഫ്രാൻസിന്റെ ഉത്തരഭാഗത്തെ ആക്രമിച്ചു. മദ്ധ്യധരണ്യാഴിവഴിയായി മേലാസ് എന്ന നായകന്റെ ആധിപത്യത്തിൻകീഴിൽ മറെറാരു സൈന്യം ഇംഗ്ലീഷുനാവി-

കസൈന്യത്തോടുകൂടി ചേൻ ഫ്രാൻസിൻെറ ദക്ഷിണഭാഗത്തെ ആക്രമിച്ചു. ഇംഗ്ലീഷുകാർ പടക്കപ്പലുകളോടുകൂടി ഫ്രാൻസിനെ വളഞ്ഞു. ഫ്രാൻസിലേക്കു കൊണ്ടുചെല്ലപ്പെടുന്ന ആഹാരപദാത്ഥം, വസ്ത്രം, ആയുധം മുതലായവയെ മാൎഗ്ഗമദ്ധ്യത്തിൽ തടുത്തുവെച്ച് ഇംഗ്ലീഷുകാർ നെപ്പോളിയനെ വട്ടത്തിലാക്കാൻ ശ്രമിച്ചു. പ്രതികക്ഷിയിൽപെട്ടവക്കെല്ലാം ആയുധങ്ങളും ആഹാരങ്ങളും കൊടുത്തു നെപ്പോളിയനെ ഭസ്മീകരിക്കുവാൻ ഇംഗ്ലീഷുകാർ ഏപ്പാടുതുടങ്ങി. ഫ്രാൻസ്സാമ്രാജ്യത്തെ യൂറോപ്യപടത്തിൽനിന്നു മാച്ചുകളയേണമെന്നും നെപ്പോളിയനും അയാളുടെ പ്രജാധിപത്യഭരണവും ഏകകാലത്തിൽ നാമാവശേഷമായ്ത്തീരേണമെന്നും ഉള്ള ഏകവിചാരത്തോടുകൂടിയാണ് ഇംഗ്ലണ്ടു യുദ്ധം ആരംഭിച്ചതു. നെപ്പോളിയൻ ഒന്നരലക്ഷം സൈന്യങ്ങളെ തയ്യാറാക്കി ശത്രുക്കളെ എതിൎത്തുനില്ക്കുവാൻ സന്നദ്ധനായി. റൈൻനദീതീരത്തിലുള്ള ശത്രുസൈന്യങ്ങളുടെ നേരെ മോറൊ എന്ന സേനാപതിയെ പറഞ്ഞയച്ചു. മോറൊ യുദ്ധതന്ത്രജ്ഞനും മഹാധീരനും ആയിരുന്നു. അദ്ദേഹം ആസ്ത്രിയാസൈന്യത്തെ യുദ്ധത്തിൽ ജയിച്ച് അവരെ യുദ്ധക്കളത്തിൽനിന്ന് ഓടിച്ചു. ഇത്താല്യയിൽ പാളയം അടിച്ചിരുന്ന ശത്രുസൈന്യത്തെ നെപ്പോളിയൻ ആൽപ്സ്പവ്വതമാൎഗ്ഗങ്ങളിൽകൂടി കടന്നുചെന്നു എതൎത്തു. പീരങ്കിപ്പടയേയും കുതിരപ്പടയേയും ഗിരിമാൎഗ്ഗങ്ങളിൽകൂടി മഞ്ഞും മഴയും വകവെയ്ക്കാതെ നെപ്പോളിയൻ ആനയിച്ചു കൊണ്ടുപോയി ശത്രുക്കളെ എതിരേറ്റപ്പോഠം അദ്ദേഹത്തിൻെറ യുദ്ധപാടവം ശത്രുക്കൾക്കു നല്ലവണ്ണം മനസ്സിലായി. നെപ്പോളിയൻെറ സൈന്യത്തെക്കാൾ എട്ടിരട്ടി അധികം സൈന്യത്തോടുകൂടിയ ശത്രുക്കൾ യുദ്ധക്കളത്തിൽനിന്നു പിൻതിരിഞ്ഞോടി. മാരിങ്കോ എന്ന സ്ഥലത്തിൽവെച്ചുണ്ടായ യുദ്ധത്തിൽ ഇരുഭാഗങ്ങളിലും അനേകം ഭടന്മാർ മരിച്ചു. നെപ്പോളിയൻെറ നഷ്ടം ശത്രുക്കളുടെ നഷ്ട

ത്തുകാർ ഇരലാം കുറവായിരുന്നു. ഈ നഷ്ടത്തിന്നും മനുഷ്യനാശത്തിന്നും കാരണം ഇംഗ്ലണ്ടും ആസ്ത്രിയയും ആണെന്നു നെപ്പോളിയൻ പറഞ്ഞു തനിക്ക് അപജയം നേരിട്ടില്ലെങ്കിലും ദ്രവ്യനഷ്ടത്തെയും ജീവനഷ്ടത്തെയും പ്രമാണിച്ചു നെപ്പോളിയൻ സമാധാനത്തിന് ആവശ്യപ്പെട്ടു. ശത്രുക്കൾ സമ്മതിച്ചില്ല. ഇംഗ്ലണ്ടിൽ വില്യംപിററ് എന്ന വാചാലൻ യുദ്ധംചെയ്തു കഴിയു എന്നു മക്കടമുഷ്ടി പിടിച്ചു. നെപ്പോളിയനെ തോല്പിച്ചാലല്ലാതെ ലോകത്തിൽ ക്ഷേമവും സമാധാനവും ഉണ്ടാകുന്നതല്ലെന്ന് അദ്ദേഹം സഗൌരവം പ്രസംഗിച്ചു. അദ്ദേഹത്തിന്റെ വാഗ്ധാരണിയിൽ ബഹുജനങ്ങൾ മയങ്ങി. റൈൻനദിക്കരയിൽവെച്ചുണ്ടായ തോൽമയും നഷ്ടവും ആസ്ത്രിയാചക്രവത്തിയെ ആധിയിൽ മുക്കി. ചക്രവത്തിയുടെ സഹോദരന്മാർ അദ്ദേഹത്തോടു നെപ്പോളിയനുമായി സമാധാനിക്കുന്നതാണു നല്ലതു് എന്നു പറഞ്ഞു. ചക്രവത്തി അതിന്നു സമ്മതിക്കുകയും നെപ്പോളിയനുമായി ഉടമ്പടിചെയ്തു മിത്രഭാവത്തിൽ വത്തിക്കുകയും ചെയ്തു. ആസ്ത്രിയാചക്രവത്തിയുടെ സമാധാനഉടമ്പടിയെ തുടൎന്നുകൊണ്ടു് ഇംഗ്ലണ്ടൊഴികെ മററുള്ള യൂറോപ്യരാജ്യങ്ങളെല്ലാം നെപ്പോളിയന്റെ നേരെയുള്ള ശത്രുഭാവത്തെ വെടിഞ്ഞു മിത്രഭാവത്തെ ഭജിച്ചു. ഇംഗ്ലണ്ടുമാത്രം വില്യംപിററിന്റെ ഉപദേശത്തെ അടിസ്ഥാനപ്പെടുത്തി നെപ്പോളിയന്റെ വിരോധിയായിരുന്നതേയുള്ളു. മററുള്ള രാജാക്കന്മാരെല്ലാം നെപ്പോളിയനുമായി സന്ധിചെയ്തുവെന്നു വന്നപ്പോൾ ഇംഗ്ലണ്ടു് ഏകാകിയായി ശത്രുതയെ പ്രബലപ്പെടുത്തേണ്ടിവന്നു. ഇംഗ്ലണ്ടിന്റെ നാവികസൈന്യം നിസ്തുലമായ രാജസ്സോടും ശക്തിയോടുംകൂടി യൂറോപ്യൻസമുദ്രങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കാലമായിരുന്നു. കടൽയുദ്ധത്തിൽ ഇംഗ്ലണ്ടിനോടു കിടപിടിക്കാൻ ആരുംതന്നെ ഉണ്ടായിരുന്നില്ല. ഇംഗ്ലീഷുപടക്കപ്പൽ നായകന്മാർ ഇതരദേശകപ്പലുകളെയെല്ലാം ഭയപ്പെടുത്തിക്കൊണ്ടി

ടന്നു. കച്ചവടക്കപ്പലുകളെയെല്ലാം ഒന്നൊഴിയാതെ അവർ പരിശോധിച്ചു. ഫ്രാൻസുരാജ്യത്തിൽ ഇറക്കുമതി ചെയ്യേണ്ടതായ വല്ല ചരക്കുകളും കപ്പലിൽ ഉണ്ടായിരുന്നുവെങ്കിൽ ആ ചരക്കുകളെ ഇംഗ്ലീഷുകപ്പൽനായകന്മാർ തട്ടിപ്പറിച്ചുകൊണ്ടു പോയിരുന്നു. ഇംഗ്ലീഷുകാരുടെ ദുസ്സഹമായ അപകൃത്യങ്ങളെ കണ്ടു സഹിച്ചിരിപ്പാൻ വഹിയാതെ നെപ്പോളിയൻ നന്നെ കുഴങ്ങി. യുദ്ധംചെയ്യാമെന്നുവെച്ചാൽ നെപ്പോളിയന്നു് അതിന്നും മനസ്സുണ്ടായില്ല. അനേകം മനുഷ്യരുടെ ജീവഹാനിക്കു കാരണഭൂതമാകുന്ന യുദ്ധത്തെ കഴിയുന്നേടത്തോളം വേണ്ടെന്നുവെക്കേണമെന്നായിരുന്നു നെപ്പോളിയന്റെ അഭിപ്രായം. എന്നാൽ അസഹ്യമായ അഴിമതികൾ പ്രവൎത്തിച്ചു കടൽവഴിയായുള്ള വ്യാപാരങ്ങളെ മുഴുവനും നശിപ്പിക്കുന്നു ഇംഗ്ലണ്ടിനെ വെറുതെ വിടുന്നതു ധൎമ്മമല്ലെന്നുള്ള ബോധം നെപ്പോളിയനെ വിട്ടുപിരിഞ്ഞില്ല. അങ്ങിനെയിരിക്കുമ്പോഴായിരുന്നു നെൽസൺ ചില വിദേശക്കപ്പലുകളെ നശിപ്പിച്ചതു്. നശിച്ചുപോയ കപ്പലുകളിൽ ചിലവ ഡെൻമാൎക്കരാജ്യത്തിന്നും മറ്റു ചിലവ സ്വീഡൻരാജ്യത്തിന്നും വേറെ ചിലവ റഷ്യാരാജ്യത്തിന്നും ചേൎന്നതായിരുന്നു. ഈ ഘട്ടത്തിൽ റഷ്യൻചക്രവൎത്തിയായ പോൾ കൊല്ലപ്പെട്ടു. അദ്ദേഹത്തിന്നു ശേഷം ചക്രവൎത്തിസ്ഥാനം കയ്യേറ്റതു് അലക്സാണ്ഡർ ആയിരുന്നു. പോൾചക്രവൎത്തി ജനരഞ്ജനയും ഭരണസാമൎത്ഥ്യവും ഉള്ള ആളായിരുന്നു. ലോകപരിചയവും രാജ്യപരിപാലനജ്ഞാനവും കുറവായ അലക്സാണ്ഡർ ഏഷണിക്കാരുടെ വാക്കുകൾ കേട്ടു് ഇംഗ്ലണ്ടുമായി ഒരു ഉടമ്പടിചെയ്തു. ഈ ഉടമ്പടി നെപ്പോളിയന്നു പ്രതികൂലമായിരുന്നു. അതങ്ങിനെയിരിക്കട്ടെ. ഈജിപ്തിലേയ്ക്കു നെപ്പോളിയൻ കപ്പൽവഴിയായി അയച്ചിരുന്ന സാമാനങ്ങളെയെല്ലാം ഇംഗ്ലീഷുകപ്പൽനായകന്മാർ മാൎഗ്ഗമദ്ധ്യത്തിൽ കൊള്ളചെയ്തിരുന്നതിനാൽ ഈജിപ്തിൽ സാമാനങ്ങൾ എത്താതെ ആയി. ഇംഗ്ലീഷുകാരുടെ

പ്രവൃത്തി നെപ്പോളിയൻ അറിഞ്ഞപ്പോൾ ഗൂഢമായി ഈജി പ്തിലേയ്ക്കു വേണ്ടുന്ന സാമാനങ്ങൾ അയച്ചുതുടങ്ങി. ഈജിപ്തി ലേയ്ക്കു നെപ്പോളിയൻ അയയ്ക്കുന്ന സാമാനങ്ങളാണെന്നു ക രുതി, ഇംഗ്ലീഷുകാർ മദ്ധ്യസ്ഥകക്ഷിയിലുള്ള പല കച്ചവട കപ്പലുകളേയും കൊള്ളചെയ്തു. തന്മൂലം ഇംഗ്ലണ്ടിലേക്ക് ആ രും ചരക്കുകൊണ്ടുപോകാതെ ആയി. നിത്യോപയോഗത്തി നുള്ള സാമാനങ്ങൾ കിട്ടാതെ ഇംഗ്ലീഷുകാർ കഷ്ടത്തിലായി. ഇംഗ്ലണ്ടിൽ ക്ഷാമം വർദ്ധിച്ചു. ജനങ്ങൾ ലഹളകൂട്ടിത്തുടങ്ങി. യുദ്ധത്തിന്നെല്ലാം കാരണഭൂതനായ വില്യംപിററിനെ ഇംഗ്ലീ ഷുകാരും ഐർലണ്ടുകാരും വെറുത്തു. ജനങ്ങൾ അനുഭവിച്ചു വരുന്ന കഷ്ടങ്ങൾക്കും ക്ഷാമത്തിന്നും കാരണം വില്യംപിററാ കയാൽ അദ്ദേഹത്തെ ഉടനെ ഉദ്യോഗത്തിൽനിന്നു പിരിച്ചു യയ്ക്കേണമെന്നു ജനങ്ങൾ പറഞ്ഞുതുടങ്ങി. വില്യംപിററ് മ ന്ത്രിസ്ഥാനത്തിൽനിന്ന് ഒഴിഞ്ഞു. അധികം താമസിയാതെ ഇംഗ്ലണ്ടിന്നും ഫ്രാൻസിന്നും തമ്മിൽ ഒരു സമാധാനഉടമ്പ ടി അമിൻസ് പട്ടണത്തിൽവെച്ച് എഴുതപ്പെട്ടു.

## അമീൻസിലെ ഉടമ്പടി.

ഇംഗ്ലണ്ടിൻെറ പ്രതിനിധിയായി കാരൺവാലിസ്സ് പ്ര ഭുവും ഫ്രാൻസിൻെറ പ്രതിനിധിയായി ജോസെഫ് ബോ ണാപാർട്ടും ഉടമ്പടിയെപ്പററി ആലോചനചെയ്തു. (1) ഫ്രാൻസുകാർ ഈജിപ്തിനെ വിട്ടൊഴിക്കേണമെന്നും (2) മാൾ ട്ടാദ്വീപിനെ ഫ്രാൻസുകാർ ഇംഗ്ലീഷുകാക്കു വിട്ടുകൊടുക്കേണ മെന്നും ആയിരുന്നു ഉടമ്പടിയിലെ നിശ്ചയങ്ങൾ. മാൾട്ടാ ദ്വീപു വിട്ടുകൊടുക്കാൻ തരമില്ലെന്നു നെപ്പോളിയൻ വാദി ച്ചുവെങ്കിലും ഒടുവിൽ വിട്ടുകൊടുത്തു. ഉടമ്പടിക്കുശേഷം ഇം ഗ്ലണ്ടും ഫ്രാൻസും തമ്മിൽ മിത്രഭാവത്തിൽ വർത്തിച്ചു. ഈ ര ണ്ടു രാജ്യങ്ങൾ തമ്മിൽ വളരെക്കാലമായി നിലനിന്നുപോന്നി രുന്ന ശത്രുത അസ്തമിച്ചപോലെ തോന്നിത്തുടങ്ങി. മൈത്രി യുടെ ചിഹ്നങ്ങളായ പാതകകൾ ഫ്രാൻസിലും ഇംഗ്ലണ്ടിലും

ഉയത്തപ്പെട്ടു. നെപ്പോളിയനുമായി സമാധാനംചെയ്തതു ചില ഇംഗ്ലിഷുപ്രഭുക്കാക്കു രുചിച്ചില്ല. അവർ ഗൂഢമായി ശത്രുഭാവത്തെത്തന്നെ മുറുകിപ്പിടിച്ചു. ആംഗ്ലേയരാജാക്കന്മാരുടെ പൂവ്വികന്മാരായ സ്ടുവർട്ട് വംശത്തിന്റെ ചരിത്രത്തെ അന്വേഷിക്കാൻ ഫാക്സ് എന്ന ആൾ ഇംഗ്ലണ്ടിൽനിന്നു ഫ്രാൻസിൽ എത്തി. അദ്ദേഹത്തെ നെപ്പോളിയൻ സബഹുമാനം സ്വീകരിച്ചു. "ഫാക്സ്, കോരൺവാലിസ് പ്രഭു എന്നിവരെപ്പോലെ പത്തു മഹാത്മാക്കാൾ ഇംഗ്ലണ്ടിൽ ഉണ്ടായിരുന്നുവെങ്കിൽ ഇംഗ്ലണ്ടിനെപ്പോലെയുള്ള ധമ്മരാജ്യം മറെറാന്നും ഉണ്ടാവുകയില്ലെ"ന്നു നെപ്പോളിയൻ പ്രശംസിച്ചു. ഇംഗ്ലണ്ടിൽനിന്നു ഈ ശല്യങ്ങൾ കുറഞ്ഞുതുടങ്ങിയതോടുകൂടി നെപ്പോളിയന്നു ഫ്രാൻസിന്റെയും അയൽരാജ്യങ്ങളുടേയും ക്ഷേമത്തിന്നായി പ്രവത്തിക്കാൻ അധികം സൌകയ്യം ഉണ്ടായി. സ്വിട്സർലാൻഡിൽ അനേകകാലമായി നടന്നുകൊണ്ടിരുന്ന ആഭ്യന്തരകലഹത്തെ അമച്ചചെയ്യാൻ നെപ്പോളിയൻ ആ രാജ്യത്തിലുള്ള പ്രമാണികളെ ക്ഷണിച്ചുവരുത്തി ചില നിബന്ധനകൾ ഏപ്പെടുത്തി. (1) പ്രഭുവെന്നും സാധാരണനെന്നും ഉള്ള ഭേദംകൂടാതെ എല്ലാവരും സമത്വം അനുഭവിക്കേണ്ടതാണ്. (2) പാരമ്പയ്യമായുള്ള ഉദ്യോഗാവകാശത്തെ വേണ്ടെന്നുവെച്ച് ഉദ്യോഗശേഷിയേയും കായ്യപ്രാപ്തിയേയും അടിസ്ഥാനമാക്കി സക്കാർ ഉദ്യോഗം കൊടുക്കണം. (3) ഓരോ രാജ്യത്തിന്നും അതിന്റെ ഭാഷയേയും സാമുദായികസമ്പ്രദായങ്ങളേയും വ്യവഹാരപദ്ധതികളേയും പരിപാലിക്കാൻ സ്വാതന്ത്ര്യവും അവകാശവും ഉണ്ടായിരിക്കണം. ഇപ്രകാരമായിരുന്നു നെപ്പോളിയൻ ഏപ്പെടുത്തിയ നിബന്ധനകൾ. അന്യരാജ്യങ്ങളിൽനിന്നുള്ള അലട്ടുകൾ ഇല്ലാതായ തരംനോക്കി നെപ്പോളിയൻ ഫ്രാൻസിനെ പലവിധത്തിലും പരിഷ്കരിച്ചു. ഫ്രാൻസിലെ അഭിവൃദ്ധിയെക്കണ്ടു ആംഗ്ലേയർ ആശ്ചയ്യപ്പെട്ടു. മതവിഷയമായ ജ്ഞാനം ജനങ്ങൾക്കുണ്ടാക

ന്നു രാജ്യത്തിൻെറ അഭ്യുദയത്തിന്നും ശാശ്വതമായ ക്ഷേമത്തിന്നും അടിസ്ഥാനമായിരിക്കുമെന്നു തീരുമാനിച്ച നെപ്പോളിയൻ മതതത്വങ്ങളെ ലളിതഭാഷയിൽ അച്ചടിച്ച പ്രചാരപ്പെടുത്തി അന്ധവിശ്വാസങ്ങളും അപനയങ്ങളും പാരീസ് പട്ടണത്തിൽനിന്നു യാത്രപറഞ്ഞു പുറപ്പെട്ടു.

കുണ്ടുകുട്ടായ്മ.

ജോസഫൈൻെറ പൂർവ്വഭർത്താവിൽ ഉണ്ടായ സന്താനമായ ഹാർട്ടൻസിയെ നെപ്പോളിയൻെറ കനിഷ്ഠഭ്രാതാവായ ലൂയിയെക്കൊണ്ടു വിവാഹംചെയ്യിക്കേണമെന്നു ജോസഫൈൻ കുറെക്കാലമായി ആലോചിച്ചുകൊണ്ടിരുന്നു. ഹാർട്ടൻസി മറെറാരു യുദ്ധവീരനെ സ്നേഹിച്ചിരുന്നതുകൊണ്ടും ലൂയി മറെറാരു യുവതിയെ സ്നേഹിച്ചിരുന്നതുകൊണ്ടും ജോസഫൈൻെറ ഉദ്ദേശപ്രകാരം വിവാഹം നടക്കുകയില്ലെന്നും നിർബ്ബന്ധിച്ചു നടത്തുന്നതാണെങ്കിൽത്തന്നെ ശുഭമായി കലാശിക്കയില്ലെന്നും നെപ്പോളിയൻ ആലോചിച്ചു. പക്ഷെ ജോസഫൈൻെറ പിടിവാദം പ്രതിനിമിഷം അധികരിച്ചുവന്നതല്ലാതെ ലേശമെങ്കിലും അയഞ്ഞുകാണപ്പെട്ടില്ല. ഹാർട്ടൻസിയും ലൂയിയും തമ്മിൽ ഭാര്യാഭർത്താക്കന്മാരുടെ നിലയിൽ ഇരിക്കേണമെന്നു ദൈവകല്പിതമാണെങ്കിൽ അങ്ങിനെ വന്നുകൊള്ളട്ടെ എന്നു സമാധാനിച്ചു നെപ്പോളിയൻ വിവാഹത്തിന്നു സമ്മതിച്ചു. ജോസഫൈൻെറ ഉദ്ദേശം ഹാർട്ടൻസിയിൽ ലൂയിക്കുണ്ടാകുന്ന പുത്രൻ നെപ്പോളിയൻെറ പിൻഗാമിയായി വരേണമെന്നായിരുന്നു. ആ ഉദ്ദേശം എത്രകണ്ടു ഫലിച്ചുവെന്നു നമുക്കു വഴിയെ മനസ്സിലാക്കാം. ഹാർട്ടൻസിലൂയീവിവാഹം കഴിഞ്ഞുകൂടി. ഹാർട്ടിൻസി ലോകപരിജ്ഞാനവും വിവേകവും ഉള്ള തരുണീരത്നമായിരുന്നതുകൊണ്ടു നെപ്പോളിയന്നു വിവാഹാനന്തരം സമാധാനക്കേടുണ്ടായില്ല. നെപ്പോളിയൻെറ ബുദ്ധി മുഴുവനും നവീനഭരണരീതിയെ ബലപ്പെടുത്തുന്നതിൽ മുഴുകികിടന്നിരുന്നു. അല്പകാല

ത്തിനുള്ളിൽ പാരീസ് പട്ടണം ഐശ്വര്യംകൊണ്ടും വിദ്യാവൈഭവംകൊണ്ടും കിടയററതായിത്തീൎന്നു. ഫ്രാൻസിൽ നൊക്കുന്നേടങ്ങളിലെല്ലാം വിദ്യാശാലകളും വിദ്യാൎത്ഥികളും തന്നെ. യുദ്ധതന്ത്രം പഠിപ്പിക്കാനുള്ള കളരികൾ അവിടവിടെയായി കാണപ്പെട്ടു. അച്ഛനമ്മമാരില്ലാത്ത "അനാഥപ്പിള്ളരെ" സംരക്ഷിണ കെട്ടിടങ്ങൾ ഫ്രാൻസിൽ പലേടിക്കുകളിലും ഉയൎന്നു തുടങ്ങി. പ്രഭുക്കന്മാരുടെ ആഡംബരവും അധികാരവും നാമാവശേഷമായിത്തീൎന്നു. സാധാരണ ജനങ്ങൾ വ്യവസായ വൃദ്ധികൊണ്ടും കൃഷിസൌകൎയ്യംകൊണ്ടും ദാരിദ്ര്യബാധകൂടാതെ ദിവസവൃത്തി കഴിച്ചുവന്നു. പണത്തിലുള്ളകൊണ്ടു പൌരുഷം നടിക്കുന്ന ധൂൎത്തന്മാരുടെ സംഘങ്ങൾ ഫ്രാൻസിൽ എവിടേയും കാണപ്പെട്ടില്ല. സൎക്കാരുദ്യോഗസ്ഥന്മാരുടെ അധികാരങ്ങൾ ന്യായരഹിതമായ സരണികളിൽ കടന്നുചെല്ലാതെ ആയി. ഭരണസഭയിലുള്ള സാമാജികന്മാരെയും സൎക്കാരുദ്യോഗസ്ഥന്മാരെയും പ്രജാപ്രതിനിധികളേയും ദൃഷ്ടമാത്രത്തിൽ തിരിച്ചറിയുവാൻവേണ്ടി നെപ്പോളിയൻ അവൎക്കെല്ലാം ഓരോ ചിഹ്നങ്ങൾ കൊടുത്തു് അവരുടെ ഉടുപ്പുകളിൽ ധരിപ്പിച്ചു. "കഷണ്ടിക്കും കണ്ടുകൂടായ്മക്കും മരുന്നില്ല" എന്ന ഒരു പഴമൊഴിയുണ്ടു്. കഷണ്ടിയുടെ കാൎയ്യത്തിൽ ആധുനികവൈദ്യവിദഗ്ദ്ധന്മാർ ചില ദിവ്യൌഷധങ്ങൾ കണ്ടുപിടിച്ചിട്ടുണ്ടത്രെ. ആ ഔഷധങ്ങൾ ഫലിച്ചുകണ്ടതായി സത്യം ചെയ്വാൻ ഒരുക്കമുള്ള കഷണ്ടിത്തലയന്മാർ ആരുംതന്നെയില്ലെന്നു പറയാം. കണ്ടുകൂടായ്മയുടെ കാൎയ്യത്തിൽ പ്രതിമരുന്നു കണ്ടുപിടിക്കപ്പെട്ടിട്ടുള്ളതായി ഇന്നേവരെ കേട്ടിട്ടില്ല. എത്രതന്നെ ശമിപ്പിച്ചാലും പൂൎവ്വാധികം ശക്തിയോടുകൂടി തഴച്ചുവളരുന്ന ഒരു സാംക്രമികരോഗമാകുന്നു കണ്ടുകൂടായ്മ. അതുകൊണ്ടു് അമീൻസിലെ ഉടമ്പടി ഇംഗ്ലീഷുകാരുടെ കണ്ടുകൂടായ്മയെ പരിഹരിപ്പാൻ മതിയായിട്ടില്ലെങ്കിൽ അതിനെപ്പററി ആശ്ചൎയ്യപ്പെടാനൊന്നുമില്ല. നെപ്പോളിയന്റെ കീൎത്തിയെ

പ്പററിയും ഫ്രാൻസിലെ അഭ്യുദയത്തെപ്പററിയും ഇംഗ്ലീഷു കാർ അസൂയപ്പെട്ടുകൊണ്ടിരുന്നതേയുള്ളു.

## ഇംഗ്ലണ്ടും ഫ്രാൻസും തമ്മിൽ പുനൎയ്യുദ്ധാരംഭം.

നെപ്പോളിയൻ ചെയ്തുവന്നിരുന്ന ധൎമ്മത്തിന്നനുസരിച്ചു ജനങ്ങൾ അദ്ദേഹത്തെ ഫ്രാൻസിന്റെ ശാശ്വതാധിപതിയായി കൊണ്ടാടി നെപ്പോളിയൻ ഫ്രാൻസിലെ ശാശ്വതാധിപതിയാണെന്നു റഷ്യാചക്രവൎത്തിയും ആസ്ത്രിയാചക്രവൎത്തിയും സമ്മതിച്ചു. ആസ്ത്രിയാചക്രവൎത്തിയുടെ അനുജനായ ചാർലസ് നെപ്പോളിയനെ ഒരു ഉത്തമപുരുഷനായി കൊണ്ടാടി. ഇംഗ്ലാണ്ടിലെ പ്രധാനമന്ത്രിയായ ആഡിംഗ്ടനും, ജൎമ്മൻചക്രവൎത്തിയും നെയ്പ്പിൾസ്റാണിയും നെപ്പോളിയന്റെ ഗുണങ്ങളെപ്പററി പ്രശംസിച്ചു. ആർ എന്തു പറഞ്ഞാലും വേണ്ടതില്ല; നെപ്പോളിയനെ ബഹുമാനിക്കാൻ ഇംഗ്ലണ്ടുമാത്രം തയ്യാറായിരുന്നില്ല. ഫ്രാൻസിൽ നെപ്പോളിയൻ പലേ യന്ത്രശാലകളും സ്ഥാപിച്ചു വ്യവസായത്തെ അഭിവൃദ്ധിപ്പെടുത്തിയിരുന്നതിനാൽ അന്യരാജ്യസാമാനങ്ങൾ ഫ്രാൻസിലേക്കു ആവശ്യമില്ലെന്നുള്ള നിലയിലായി. എന്നുമാത്രമല്ല ഫ്രാൻസിലെ ചരക്കുകൾ അന്യരാജ്യങ്ങളിൽ ധാരാളമായി ഇറക്കുമതി ചെയ്യപ്പെട്ടു. വിദേശച്ചരക്കുകൾ ഫ്രാൻസിൽ കടന്നുകൂടാതിരിക്കാൻവേണ്ടി നെപ്പോളിയൻ അന്യരാജ്യസാമാനങ്ങളിൽ ചുങ്കംചുമത്തി. ഫ്രാൻസുകാർ വ്യവസായവിഷയത്തിൽ ഉന്നതിപ്രാപിക്കുവാൻ നിർബ്ബന്ധിതന്മാരായിതിന്നു. ഇംഗ്ലിഷ്കാരുടെ ചരക്കുകൾ അന്യരാജ്യങ്ങളിൽ ചിലവില്ലാതെ ആയിത്തുടങ്ങി. അതിന്നു കാരണം ഫ്രാൻസുചരക്കുകളുടെ വിലസഹായവും നെപ്പോളിയന്റെ അതിസാമൎത്ഥ്യവും ആയിരുന്നുവെന്നു വില്യംപിററ് പ്രസംഗിച്ചു. കാലതാമസമെന്നിയെ നെപ്പോളിയനെ കീഴടക്കീട്ടില്ലെങ്കിൽ ഇംഗ്ലണ്ടുരാജ്യം ഭൂപടത്തിൽനിന്നു മാഞ്ഞുപോകുമെന്നും ആമിൻസ് ഉടമ്പടിയെപ്പററി [illegible] കാലം ഗണ്യമാക്കേണ്ടതില്ലെന്നും ഉടനെ

പടയെടുത്തിട്ടില്ലെങ്കിൽ നെപ്പോളിയനെ കീഴടക്കുവാൻ ഒരു കാലത്തും സാധിക്കുന്നതല്ലെന്നും വില്യംപിററ് ലഹളകൂട്ടി. അമീൻസ് ഉടമ്പടിക്കു വിപരീതമായി നടന്നാൽ ഇംഗ്ലണ്ടിൻെറ അപകീൎത്തി ഒരു കാലത്തും തീരുന്നതല്ലെന്നു പാക്‌സിപാർല്ലിമെണ്ടിൽ പ്രസംഗിച്ചു. വില്യംപിററ് പറയുന്നതുതന്നെയാണു ശരി എന്ന് അഭിപ്രായപ്പെടുന്നവരുടെ സംഖ്യ ഇംഗ്ലണ്ടിൽ അധികരിച്ചുതുടങ്ങി. നെപ്പോളിയനെ സകുടുംബം യമപുരത്തിലേക്കു പറഞ്ഞയക്കുവാൻ അനേകം ഗൂഢസഭകൾ അവിടവിടെ അങ്കുരിച്ചു. ഈ ഗൂഢസഭകളുടെ നാഥനായി ബെൽഡിയർ എന്നാൾ വില്യംപിററിൻെറയും അദ്ദേഹത്തിൻെറ അനുഗാമികളുടേയും ആലോചനപ്രകാരം നിശ്ചയിക്കപ്പെട്ടു. ലോകോപകാരിയും ധൎമ്മിഷ്ഠനും ആയ ഒരു പുരുഷകേസരിയുടെ ജീവനെ അപഹരിക്കുന്നതിനു പ്രതിഫലമായി ബെൽഡിയർ കൈപ്പററിക്കൊണ്ടിരുന്ന ദ്രവ്യത്തിനു കയ്യുംകണക്കുമുണ്ടായില്ല. ആമീൻസ് ഉടമ്പടിപ്രകാരം ഫ്രാൻസ് ചെയ്യേണ്ടതായ സകല കൃത്യങ്ങളേയും നെപ്പോളിയൻ ചെയ്തുതീൎത്തുവെങ്കിലും ഇംഗ്ലണ്ട് അതിൻെറ കൃത്യങ്ങളെ നിൎവ്വഹിക്കാതെ ഉപായത്തിൽ കാലംപോക്കിയതേയുള്ളു. ഇംഗ്ലണ്ടിൻെറ ഉടമ്പടിലംഘനത്തെപ്പററി ഇംഗ്ലീഷ്കാർതന്നെ അപലപിച്ചുവെങ്കിലും പാർലിമെണ്ടിൽ അതൊന്നും ഫലിച്ചില്ല അമീൻസ് ഉടമ്പടിപ്രകാരം ഈജിപ്തിൽനിന്നും മാൾട്ടയിൽനിന്നും ഇംഗ്ലീഷുകാർ അവരുടെ സൈന്യങ്ങളെ പിൻവലിക്കേണ്ടതായിരുന്നു. ഇംഗ്ലീഷുകാർ ഇപ്പോൾ ആമീൻസ് ഉടമ്പടിയെ അല്പം ഭേദപ്പെടുത്തി. ഹോളണ്ടിൽനിന്നു ഫ്രാൻസുസൈന്യത്തെ നെപ്പോളിയൻ പിൻവലിക്കുന്നതായാൽ മാത്രമേ മാൾട്ടയിൽനിന്ന് ഇംഗ്ലീഷുകാർ അവരുടെ സൈന്യത്തെ പിൻവലിക്കേണ്ടതുള്ളുവെന്നായി. ഫ്രാൻസിന്നും ഇംഗ്ലണ്ടിന്നും തമ്മിൽ ഒരു യുദ്ധം കൂടിയേ കഴിയൂ എന്നുള്ള സ്ഥിതിയിൽ കാൎയ്യങ്ങൾ എത്തിക്കഴിഞ്ഞു.

യുദ്ധകോലാഹലം.

യുദ്ധം ക്രമമായി ആരംഭിക്കുന്നതിന്നു മുമ്പേതന്നെ ഇംഗ്ലീഷുകാർ ചില ഫ്രാൻസുകപ്പലുകളെ കൈവശപ്പെടുത്തി. നെപ്പോളിയൻ ഇതു കേട്ടപ്പോൾ കോപാന്ധനായി. ഫ്രാൻസിൽ പാൎത്തിരുന്ന ഇംഗ്ലീഷുകാരിൽ പതിനെട്ടുവയസ്സിന്നും അറുപതുവയസ്സിന്നും മദ്ധ്യേയുള്ളവരെയെല്ലാംനെപ്പോളിയൻ ഒരെ രാത്രികൊണ്ടു പിടിച്ചു കാരാഗൃഹത്തിൽ വെച്ചു. ഇംഗ്ലണ്ടിലുള്ള ഫ്രാൻസുകാരും അതെഗതിക്കു പാത്രീഭവിച്ചു. ഫ്രാൻസിന്നടുത്ത ഹാനോവർ എന്നചെറിയരാജ്യം ഇംഗ്ലീഷുകാരുടേതായിരുന്നു. നെപ്പോളിയൻ ഈ ചെറുരാജ്യത്തെ ആക്രമിച്ചു. പ്രമാണികളെ തടവുകാരായി പിടിച്ചു. ഇംഗ്ലണ്ടിൻെറ നേരെ പടയെടുക്കേണമെന്നു നെപ്പോളിയൻ തീൎച്ചയാക്കി. ഇംഗ്ലണ്ടിൻെറ നാവികസൈന്യത്തെ എതിൎക്കുവാൻ സാമാന്യന്മാൎക്കൊന്നും സാധിക്കയില്ലെന്നും ഫ്രാൻസിലെ നാവികബലം നന്നെ ലഘുവായിരുന്നുവെന്നുംനെപ്പോളിയന്നു് അറിവുണ്ടായിരുന്നു. എങ്കിലുംസ്വരാജ്യാഭിമാനത്തെയുംസ്വാതന്ത്ര്യത്തെയും നിലനിൎത്തേണമെങ്കിൽ ഇംഗ്ലണ്ടിനോടു യുദ്ധം ചെയ്യാതെ കഴിച്ചുകൂട്ടുവാൻ പ്രയാസം എന്നുചിന്തിച്ചുകൊണ്ടുനെപ്പോളിയൻ സൈന്യശേഖരം ചെയ്തു. നെപ്പോളിയൻ യുദ്ധം ചെയ്വാൻ തീൎച്ചയാക്കിക്കഴിഞ്ഞുവെന്നു കണ്ടപ്പോൾ ജനങ്ങൾ അദ്ദേഹത്തെ സഹായിപ്പാൻ പൊന്നും പണവും വിതറിത്തുടങ്ങി. രണ്ടായിരം പടക്കപ്പലുകൾ അതിശീഘ്രത്തിൽ പണി ചെയ്യപ്പെട്ടു. പീരങ്കികളെ അണിയണിയായി നിരത്തിക്കൊണ്ടു പടക്കപ്പലുകൾ ഫ്രാൻസിൻെറ മൂന്നു ഭാഗങ്ങളിലും തയ്യാറായി. മൂന്നു ലക്ഷം കാലാൾപ്പടയും ഒരുങ്ങി. യുദ്ധച്ചിലവിലേക്കായി നെപ്പോളിയൻ ഒരു പുതിയ നികുതി ചുമത്തി. ജനങ്ങളെല്ലാം സസന്തോഷം അവരവരുടെ വരിപ്പണവും അതിലധികവും നെപ്പോളിയൻെറ ഖജാനയിൽ അടച്ചു. യുദ്ധതന്ത്രജ്ഞനായ നെപ്പോളിയൻെറ ഒരുക്കങ്ങളെ കണ്ടപ്പോൾ ഇംഗ്ലീഷുകാർ ഭയപ്പെട്ടു.

ചതിയാലോചന.

ഒരു സമയം ധൎമ്മയുദ്ധത്തിൽ അദ്ദേഹത്തെ തോല്പിക്കുവാൻ സാധിച്ചില്ലെങ്കിലൊ എന്നു സംശയിച്ച് ഇംഗ്ലീഷുകാർ അധൎമ്മയുദ്ധച്ചട്ടങ്ങളും ഒരുക്കി വന്നു. യുദ്ധം കൂടാതെ കഴിക്കേണമെന്നു കരുതി നെപ്പോളിയൻ റഷ്യാചക്രവൎത്തിയെക്കൊണ്ടു മദ്ധ്യസ്ഥം പറയിച്ചു. ഇംഗ്ലീഷുകാർ, വില്യംപിററിന്റെ പ്രസംഗത്തിൽ മയങ്ങി, മദ്ധ്യസ്ഥതയെ നിരാകരിച്ചു. അതിന്നു ശേഷമാണ് അധൎമ്മയുദ്ധം മുറുകിയത്. പാരീസിൽ ഭരണാദ്ധ്യക്ഷന്മാർ അധികാരം നടത്തിയിരുന്നകാലത്ത് അവരാൽ നാടുകടത്തപ്പെട്ട പ്രഭുക്കന്മാർ പലരും ഇംഗ്ലണ്ടിൽ താമസിച്ചിരുന്നു. അവർ നെപ്പോളിയനെ സ്ഥാനഭ്രഷ്ടനാക്കുവാനും ഫ്രാൻസിലെ പരമ്പരാവകാശികളായ ബർബോൺ കുടുംബക്കാരെ രാജാക്കന്മാരായി വാഴിക്കുവാനും ആലോചിച്ചു കൊണ്ടിരുന്നു. ഈ പ്രഭുക്കന്മാൎക്കു ഫ്രാൻസിലെ "ഊട്ടുപാട്ടുകാർ"നല്ലവണ്ണം നിശ്ചയമുണ്ടായിരുന്നതുകൊണ്ട് അവരുടെ സഹായത്തോടുകൂടി ഒരു ദിവസം രാത്രി പാരിസിൽ കടന്നു ജനങ്ങളുടെ ഇടയിൽലഹളയുണ്ടാക്കിത്തീൎക്കുവാനും അതേസമയത്തിൽഇംഗ്ലീഷ്പടക്കപ്പലുകാർ കടലിൽനിന്നുഫ്രാൻസിന്റെ നേരെ പീരങ്കി പ്രയോഗിക്കുവാനും നെപ്പോളിയൻ ബൊളോൻ പട്ടണത്തിൽനിന്നു തന്റെ രാജധാനിക്കു പോകും വഴിയിൽ വെച്ച് അദ്ദേഹത്തെക്കൊല്ലുവാനും ആയിരുന്നു ഇംഗ്ലിഷുകാരുടെ ആലോചന. ഈ ചതിയാലോചനയെ വേണ്ടുംവണ്ണം കൊണ്ടുനടത്തുവാൻ ജോർജ്ജസ്കാട്ടേളറാൽ എന്നാൾ കയ്യേററു. നെപ്പോളിയന്റെ സഹപാഠിയായിരുന്ന ബിച്ച്ക്രൂ എന്നാളും റൈൻനദീയുദ്ധത്തിൽ ആസ്ത്രിയക്കാരെ തോല്പിച്ച മോറൊ എന്ന ആളും ഈ ചതിയാലോചനയിൽ ഉൾപ്പെട്ടിരുന്നു. ഇവർ രണ്ടുപേരും നെപ്പോളിയന്റെ അഭിവൃദ്ധിയെ കണ്ടു സഹിക്കാൻ വഹിയാതെ ചതിയിൽ പങ്കുകൊണ്ടതായിരുന്നു. മോറോ പ്രഭുകക്ഷിയുടെ ബദ്ധശത്രുവായിരുന്നു. നെപ്പോളിയനെ വല്ലപ്രകാരത്തിലും

ഥാനഭ്രഷ്ടനാക്കിയാൽ ആ സ്ഥാനത്താൽ തനിക്കു കടന്നുകൂടാമെന്നായിരുന്നു മോറോവിൻെറ ആന്തരോദ്ദേശ്യം. ചതിയാലോചനക്കാരെ പിൻതാങ്ങുവാനും വേണ്ടപ്പെട്ട ഒത്താശകൾ ചെയ്തു അവരെ പ്രോത്സാഹിപ്പിക്കുവാനും ഇംഗ്ലണ്ടിലെ ഉപമന്ത്രിയായ ഫാർമണ്ടും ഹെസ്സ്, ബവെറിയാ, സ്ടട്ട്ഗാർഡ് എന്നീ രാജ്യങ്ങളിൽ വസിച്ചിരുന്ന ബ്രിട്ടിഷ് മന്ത്രികളും കങ്കണം കെട്ടി പുറപ്പെട്ടു. ഫ്രാൻസുരാജ്യതീരത്തിൽ നാർമൻഡി എന്ന ഒരു പ്രദേശം ഉണ്ട്. അതിൽ ചെങ്കുത്തായി നില്ക്കുന്ന ഒരു കുന്നും അതിൽ കൂടി ഗൂഢമായ ഒരു ഊടുവഴിയും ഉണ്ട്. ഈ ഊടുവഴിയിൽ കൂടി കടൽക്കള്ളന്മാർ ഉൾനാടുകളിൽ പ്രവേശിച്ചു കൊള്ളക്കവച്ച് ചെയ്യുക പതിവായിരുന്നു. നാർമണ്ടിയിലെ ഗൂഢമാർഗ്ഗത്തെ ഉപയോഗിക്കുവാൻ ചതിയാലോചനക്കാർ തിച്ചപ്പെടുത്തി ഒരു ദിവസം അദ്ധരാത്രിയിൽ നൂറാളുകൾ നാർമൻഡിക്കരയിൽ വന്നിറങ്ങി. ജോർജ്ജസ്സ് കാട്ടേളറാൽ ഊഹിച്ചിരുന്നപ്രകാരം ലഹളയുണ്ടാക്കുവാൻ സാധിച്ചില്ല. എവിടെ നോക്കിയാലും നെപ്പോളിയനെ പ്രശംസിക്കുന്നവരും ഒരു പ്രകാരത്തിൽ അല്ലെങ്കിൽ മറെറാരുപ്രകാരത്തിൽ നെപ്പോളിയനു കടപ്പെട്ടവരും ആയ ജനങ്ങളെയല്ലാതെ കാട്ടേളറാൽ കണ്ടില്ല. വളരെ പണം ചിലവു ചെയ്തു ഒരുവിധത്തിൽ കാട്ടേളറാൽ ഫ്രാൻസിൽനിന്നു മുപ്പതാളുകളെ തൻെറ സംഘത്തിൽ ചേൎത്തു. മോറോമതന്നെ സഹായിക്കുമെന്നാണു കാട്ടേളറാൽ വിചാരിച്ചിരുന്നതു്. മോറോവുമായി സംസാരിച്ചപ്പോൾ അദ്ദേഹം വലിയ കള്ളനാണെന്നു കാട്ടേളറ് മനസ്സിലാക്കി. തന്നെ കൊല്ലുവാൻ വേണ്ടി ചിലർ ഗൂഢാലോചന ചെയ്യുന്നുണ്ടെന്നു നെപ്പോളിയന്നു് അറിവു കിട്ടി. ഒട്ടും താമസിയാതെ രഹസ്യപ്പോലിസുകാരെക്കൊണ്ടു കുററക്കാരെ അന്വേഷിപ്പിച്ചു. ചതിയാലോചനക്കാരിൽ ചിലരെ പിടി കിട്ടി. പിടി കിട്ടിയവരിൽനിന്നു ഗൂഢാലോചനയുടെ തത്വം മുഴുവനും മനസ്സി

ലായി. തൻെറ സ്നേഹിതനായ ബിച്ചക്രൂവും യുദ്ധവീരനായ മോറോവും ചതിയാലോചനക്കാരുടെ കൂട്ടത്തിൽ പെട്ടിട്ടുണ്ടെന്നറിഞ്ഞപ്പോൾ നെപ്പോളിയനുണ്ടായ വ്യസനത്തിന്നു കയ്യുംകണക്കുമില്ല. അവരെ നെപ്പോളിയൻ അറസ്റ്റ് ചെയ്തു. മോറോ കുററം ചെയ്തിട്ടുണ്ടാവാൻ തരമില്ലെന്നു നാട്ടുകാർ പറഞ്ഞുതുടങ്ങി. ദീൎഘമായ ഒരു വിചാരണ നടന്നു മോറോവും ബിച്ച്ക്രൂവും കുറാക്കാരാണെന്നു തെളിഞ്ഞു. എന്നാൽ മഹാമനസ്കനായ നെപ്പോളിയൻ അവരെ ഫ്രാൻസിലെ നിമപ്രകാരം പീരങ്കിവായിൽ വെച്ചു തീ കൊളുത്തിയില്ല. മോറോവിന്നു വേണ്ടുവോളം പണം കൊടുത്തു് അമേരിക്കയ്ക്കു പറഞ്ഞയച്ചു. ബിച്ച്ക്രൂവിനേയും അതേപ്രകാരം കെയിനായിലേയ്ക്കു അയക്കണമെന്നായിരുന്നു നെപ്പോളിയൻെറ വിചാരം. ബിച്ച്ക്രൂ അവമാനം സഹിക്കാൻ വയ്യാതെയും താൻ ചെയ്ത കൃതഘ്നതയുടെ കാഠിന്യത്തെ ഓൎത്തും ആത്മഹത്തിചെയ്തു. ജോർജസ് കാട്ടുളേറാൽ പീരങ്കിയ്ക്കു് ഇരയായി. കാട്ടുളേറാൽ മരിക്കുമ്പോൾ നെപ്പോളിയൻ പറഞ്ഞു:—"ഈ ധീരൻ ചതിയാലോചനയിൽ ഉൾപ്പെടാതെ എൻെറ കൂടെ ഇരുന്നുവെങ്കിൽ ഞാൻ അയാളെ എൻെറ സൈന്യനായകനായി നിശ്ചയിക്കുമായിരുന്നു. ജ്ഞാനവും ധീരതയും ധാരാളം ഉള്ള ഒരു പുമാൻ ഇതാ ആൎക്കും പ്രയോജനപ്പെടാതെ നശിക്കുന്നു." ഏകാകിയായി നെപ്പോളിയനെ ചതിച്ചു കൊല്ലുവാൻ തരം നോക്കിക്കൊണ്ടിരുന്ന ടിയങ്കിയൻ പ്രഭു എഡെൻഹിം പട്ടണത്തിൽനിന്നുപലേ ഉപായങ്ങളും പ്രവൎത്തിച്ചുകൊണ്ടിരുന്നു. അദ്ദേഹവും നെപ്പോളിയൻെറ അന്വേഷണത്തിൽ പിടിക്കപ്പെട്ടു. അദ്ദേഹത്തിന്നു മരണശിക്ഷ കല്പിക്കരുതെന്നു ചില പ്രഭുക്കന്മാരും റഷ്യാചക്രവൎത്തിയും നെപ്പോളിയനോടപേക്ഷിച്ചു. ഫ്രാൻസിൻെറ നിലനില്പിന്നായും തൻെറ ആത്മരക്ഷയ്ക്കായും ആ പ്രഭുവെ കൊല്ലാതെ കഴികയില്ലെന്നു പറഞ്ഞു നെപ്പോളിയൻ അദ്ദേഹത്തെ

നിയമപ്രകാരം വധിച്ചു. ചതിയാലോചനക്കാരുടെ പരിശ്രമങ്ങൾ മുഴുവനും വ്യൎത്ഥമായി. അതിഗോപ്യമായി ചെയ്യപ്പെട്ടിരുന്ന രഹസ്യങ്ങളെ കണ്ടുപിടിച്ചു കുററക്കാരെ ശിക്ഷിക്കാൻ മതിയായ സാമൎത്ഥ്യം നെപ്പോളിയന്നല്ലാതെ മററാൎക്കും ഉണ്ടാകുന്നതല്ലെന്നു അമേരിക്കൻപത്രങ്ങളും ചില ഇംഗ്ലീഷുപത്രങ്ങളും ഘോഷിച്ചു. അനന്യസാധാരണമായ ഭരണനൈപുണ്യവും യുദ്ധപരിജ്ഞാനവും സൂക്ഷ്മബുദ്ധിയും ഉള്ള നെപ്പോളിയൻ ഫ്രാൻസിലെ കിരീടാധിപതിയായി ഇരിക്കേണമെന്നു ജനങ്ങളെല്ലാം ആൎപ്പുവിളിച്ചു. അതിനിടയ്ക്കു, ഏതാനും ചില ചതിയാലോചനക്കാരുടെ പുത്രമിത്രകളത്രാദികൾനെപ്പോളിയനെ ശരണംപ്രാപിച്ച് അവരവരുടെ ബന്ധുക്കളെ മാപ്പുകൊടുത്തയയ്ക്കേണമെന്നപേക്ഷിച്ചു. നെപ്പോളിയന്റെ സഹജമായ കരുണാരസം അദ്ദേഹത്തിന്റെ വദനത്തിൽ പ്രകാശിച്ചു. ഒരുവിധം മാപ്പുകൊടുക്കാൻ അൎഹതയുള്ളവരെയെല്ലാം നെപ്പോളിയൻ വിട്ടയച്ചു.

നെപ്പോളിയചക്രവൎത്തി.

ക്രി. അ. 1804 ഡിസമ്പർമാസം 2-ാം തീയ്യതി നെപ്പോളിയൻ ഫ്രാൻസ് ചക്രവൎത്തിയായി കിരീടം ധരിച്ചു. കിരീടധാരണോത്സവത്തെ പ്രജകളെല്ലാം ആഡംബരസമേതം കൊണ്ടാടി. നെപ്പോളിയൻ കിരീടം ധരിച്ചതിനെപ്പററി അധികജനങ്ങളും സന്തോഷിച്ചതേയുള്ളു. ഫ്രാൻസിലെ പരമ്പരാവകാശികളായ രാജകുടുംബത്തെ ആട്ടിപ്പായിച്ചു പ്രജാധിപത്യഭരണം എന്നുള്ള പേരും പറഞ്ഞു നെപ്പോളിയൻ കിരീടം ധരിച്ച് ഏകഛത്രാധിപത്യം വഹിക്കുന്നതു വഞ്ചനയാണെന്നു പറയുന്ന കൂട്ടർ ഫ്രാൻസിൽ അധികമുണ്ടായിരുന്നില്ലെങ്കിലും ഇംഗ്ലണ്ടിൽ ഉള്ളആളുകൾനെപ്പോളിയന്റെ പേരിൽഅപരാധഭാരംശങ്കകൂടാതെചുമത്തി. നെപ്പോളിയൻ പ്രജാധിപത്യഭരണം നടത്തിയാലുംവേണ്ടതില്ല, ഏകഛത്രാധിപത്യം ദീക്ഷിച്ചാലും വേണ്ടതില്ല, ഭോ-

ഷ്ഠാഭരണം കൊണ്ടാടിയാലും വേണ്ടതില്ല, അദ്ദേഹത്തിൻെറ ധൎമ്മബുദ്ധിയും, സത്യതല്പരതയും ജനങ്ങളെ സന്തുഷ്ടന്മാരാക്കിത്തീൎത്തതേയുള്ളു. കിരീടധാരണോത്സവത്തിനു റോമിൽനിന്നു ക്രിസ്തുമതാദ്ധ്യക്ഷനായ പോപ്പ് എഴുന്നെള്ളീട്ടുണ്ടായിരുന്നു. പോപ്പവർകൾ ഉത്സവച്ചടങ്ങുകളെ വേണ്ടുംവണ്ണം കഴിച്ചുകൂട്ടി. ജോസഫൈനും നെപ്പോളിയനും തമ്മിലുള്ള വിവാഹം ഗാന്ധൎവ്വമായിരുന്നതിനെ ക്രിസ്തുമതസമ്പ്രദായപ്രകാരം പോപ്പവർകൾ സംസ്കരിച്ചു. പ്രജകളെല്ലാവരും രാജഭക്തിയിൽ ഒരുപോലെയുള്ളവരാണെന്നും പക്ഷപാതമോ പാരമ്പരാവകാശമോ തൻെറ രാജ്യഭരണകാലത്തിൽ നിലനില്ക്കുന്നതല്ലെന്നും നെപ്പോളിയൻ തെളിയിച്ചു. നാട്ടുകാരിൽനിന്നു പിരിഞ്ഞുകിട്ടുന്ന നികുതിയിൽ വലിയൊരു ഭാഗം രാജാവിൻെറ സ്വകാൎയ്യച്ചിലവിന്നായി വിനിയോഗിക്കപ്പെട്ടിരുന്നതിനെ നെപ്പോളിയൻ വേണ്ടെന്നുവെച്ചു. സാമാന്യനായ ഒരു മനുഷ്യനെക്കാൾ കൂടുതലായി തനിക്കു യാതൊരു ചിലവും ഇല്ലെന്നും നാട്ടുകാരിൽനിന്നു വസൂൽ ചെയ്യപ്പെടുന്ന കരം അവരുടെ ക്ഷേമത്തെ ലക്ഷ്യമാക്കി ചിലവു ചെയ്യേണ്ടതാണെന്നും നെപ്പോളിയൻ ക്രിയാഃകവലമായി പ്രത്യക്ഷമാക്കി. നികുതിയിൽ നിന്ന് ഒഴിവാക്കപ്പെട്ടിരുന്ന പ്രഭുക്കന്മാരുടെ പേരിലും നികുതി ചുമത്തപ്പെട്ടു. രാജ്യഭരണത്തിൽ ഉണ്ടാകാവുന്ന അററകുററങ്ങളെ ചൂണ്ടിക്കാണിക്കാനുള്ള അവകാശം പ്രജകൾക്കെല്ലാവൎക്കും പൊതുവായിട്ടുള്ള സ്വാതന്ത്ര്യമാണെന്നു നെപ്പോളിയൻ വിളംബരപ്പെടുത്തി. ഫ്രാൻസിൽനിന്നുണ്ടാകുന്ന ആദായത്തെ അനാവശ്യമായി ചിലവുചെയ്തുപോകാതിരിക്കത്തക്കവണ്ണം കണക്കുകളും നിബന്ധനകളും നെപ്പോളിയൻ ഏൎപ്പെടുത്തി. ഇത്താല്യരാജ്യാധിപതിയായി നെപ്പോളിയനെ ജനങ്ങൾ മുടി ചൂടിച്ചു. പദവികൊണ്ടും പരാക്രമംകൊണ്ടും നെപ്പോളിയൻ അത്യുന്നതസ്ഥിതിയിൽ എത്തിയെങ്കിലും ഡംഭമൊ അഹങ്കാരമൊ അദ്ദേഹത്തെ ലേശമെങ്കിലും

ബോധിച്ചില്ല. ജനങ്ങളുടെ സങ്കടങ്ങളെ താൻ തന്നെ നേരിട്ടറിഞ്ഞു് അവയെ പരിഹരിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി നെപ്പോളിയൻ രാത്രികാലങ്ങളിൽ വേഷച്ഛന്നനായി തെരുവീഥികൾതോറും സഞ്ചരിച്ചു. നെപ്പോളിയൻ കിരീടം ധരിച്ച കാലത്തു് അദ്ദേഹത്തിന്നു മുപ്പതുവയസ്സുണ്ടായിരുന്നു. ഒരു വ്യാഴവട്ടത്തിന്നുള്ളിൽ തൻെറ ബാഹുദണ്ഡങ്ങളുടെ പരാക്രമംകൊണ്ടും നിഷ്കളങ്കമായ ധീരകൃത്യങ്ങൾകൊണ്ടും യൂറോപ്യഖണ്ഡത്തിൽ മിക്ക ഭാഗങ്ങളേയും കീഴടക്കി രാജ്യം ഭരിക്കാൻ നെപ്പോളിയൻെറ തലയിൽ എഴുതിയിരിക്കെ അന്യരാജ്യക്കാരുടെ അസൂയയും "കുശുമ്പും" അദ്ദേഹത്തെ എന്തു ചെയ്യും?

സങ്കലിതസൈന്യവും സമാധാനവും.

നെപ്പോളിയൻെറ അധഃപതനകാലത്തെ മാത്രം പ്രതീക്ഷിച്ചുകൊണ്ടിരുന്ന ഇംഗ്ലണ്ടും മററു ചില ചില്ലറ രാജാക്കന്മാരും അദ്ദേഹത്തിന്നു വിപരീതമായി ഗൂഢകൃത്യങ്ങൾ തുടരെത്തുടരെ നടത്തിക്കൊണ്ടിരുന്നു. ചതിയാലോചന ഫലിക്കാതേയും ജേർജ്ജസ് കാട്ടേ ഇററൽ മുതലായ കൂട്ടർ നെപ്പോളിയൻെറ കയ്യിൽപെട്ടും ഇംഗ്ലീഷുകാരുടെ പ്രയത്നങ്ങൾ മുഴുവനും ശിഥിലമായി വന്നപ്പോൾ അവർ പൂർവ്വാധികം ജാഗ്രതയോടുകൂടി നെപ്പോളിയൻെറ അധഃപതനത്തിന്നുള്ള വിഷബീജങ്ങൾ വിതച്ചു. റഷ്യയേയും ആസ്ത്രിയയേയും സ്വീഡനേയും നെപ്പോളിയൻെറ വിരോധികളായി വേഷംകെട്ടിച്ചു യുദ്ധരംഗത്തിൽ ഇറക്കുവാൻ ഇംഗ്ലണ്ടു തഞ്ചം നോക്കി. മേൽപറഞ്ഞ മൂന്നു രാജ്യങ്ങളും ഇംഗ്ലണ്ടിൻെറ വാശ്ശപാടിയിൽ ഭ്രമിച്ചുവശായി. ബാൾട്ടിക്ക് കടലിൽവെച്ചു ഇംഗ്ലീഷുകാർ ഈ മൂന്നു രാജ്യങ്ങൾക്കു ചേൎന്ന കപ്പലുകളെ നശിപ്പിച്ചതുകൊണ്ടുണ്ടായിട്ടുള്ള പൂർവ്വവൈരത്തെ ആസ്ത്രീയയും മററും വിസ്മരിച്ചു. ലോഭമില്ലാതെ ദ്രവ്യസഹായം ഇംഗ്ലണ്ടിൽനിന്നു ഈ മൂന്നു രാജ്യങ്ങൾക്കും ലഭിച്ചിരുന്നതുകൊണ്ടു നെപ്പോളിയൻെറ സ്ത്രേ

മത്തെ വിലവെക്കുവാൻ അവക്ക തോന്നിയില്ല. പണം കിട്ടിയാൽ എന്താണു പ്രവൎത്തിച്ചുകൂടാത്തതു്? ആസ്ത്രിയയും റഷ്യയും സ്വീഡനും ഒന്നായി ചേൎന്നു് അഞ്ചുലക്ഷം സൈന്യങ്ങളെ ഒരുക്കി. സമാധാനഉടമ്പടി നിലവിൽ ഇരിക്കെ മുൻകൂട്ടി അറിവുതരാതെ ആസ്ത്രിയയും മറ്റും യുദ്ധത്തിന്നു പുറപ്പെടുകയില്ലെന്നായിരുന്നു നെപ്പോളിയന്റെ വിചാരം. എന്നാൽ പൊട്ടുന്നനവെ ആയിരുന്നു സങ്കലിതസൈന്യം യുദ്ധം ആരംഭിച്ചതു്. എണ്പതിനായിരം സൈന്യങ്ങളുടെ അധിപതിയായി മാക് എന്നാളെ ആസ്ത്രിയാചക്രവൎത്തി നിശ്ചയിച്ചു. മാക് അപാരമായ തന്റെ സൈന്യങ്ങളോടുകൂടി ഫ്രാൻസിന്റെ നേരെ വെടിവെച്ചുതുടങ്ങി. ഒരു ലക്ഷം സൈന്യങ്ങളോടുകൂടി റഷ്യാചക്രവൎത്തിയും ആസ്ത്രിയയെ അനുകരിച്ചു. നെപ്പോളിയന്റെ മിത്രമായിരുന്ന ബവേരിയാരാജാവിനെയും സങ്കലിതസൈന്യം അവരുടെ കൂട്ടത്തിൽ ചേൎത്തു. അപ്രതീക്ഷിതമായ സങ്കലിതസൈന്യപരിശ്രമങ്ങളെക്കണ്ടു നെപ്പോളിയൻ ലേശമെങ്കിലും പരിഭ്രമിച്ചില്ല. അദ്ദേഹം തന്റെ സൈന്യങ്ങളെ അതിവേഗത്തിൽ ഒരുക്കക്കൂട്ടി റൈൻനദിയേയും ഡാന്യൂബ്നദിയേയും തരണംചെയ്തു് ആസ്ത്രിയയെ നാലുഭാഗത്തിൽനിന്നും എതിൎത്തു. നെപ്പോളിയന്റെ തീവ്രമായ പീരങ്കിപ്രയോഗത്തിന്റെ തീക്ഷ്ണതയെ മുൻപുപലതവണയും അനുഭവിച്ചു യുദ്ധരംഗത്തിൽനിന്നു പിൻതിരിഞ്ഞോടീട്ടുള്ള ആസ്ത്രിയക്കാർ ഈ സന്ദൎഭത്തിലും അവരുടെ പൂൎവ്വപരിചയത്തെ പ്രദൎശിപ്പിക്കാതിരുന്നില്ല. ആസ്ത്രിയാസൈന്യം യുദ്ധക്കളത്തിൽനിന്നു പിൻതിരിഞ്ഞോടി. നെപ്പോളിയൻ റഷ്യൻസൈന്യങ്ങളേയും നാലുഭാഗത്തിൽനിന്നും എതിൎത്തു. സങ്കലിതസൈന്യങ്ങൾക്കു് ആഹാരപദാൎത്ഥങ്ങളും ആവശ്യമുള്ള മറ്റു സാധനങ്ങളും കിട്ടാത്തവിധത്തിൽ നെപ്പോളിയൻ വൈരികളെ വളഞ്ഞു. സങ്കലിതസൈന്യത്തിൽ യുദ്ധാരംഭത്തിൽ ഉണ്ടായിരുന്ന സൈന്യസംഖ്യ ക്രമേണ വൎദ്ധിച്ചു പന്ത്രണ്ടു ല

ക്ഷത്തിൽ കവിഞ്ഞു. നെപ്പോളിയന്റെ സൈന്യം അഞ്ചു ലക്ഷത്തിൽ അധികം ഉണ്ടായില്ല. തന്റെസൈന്യത്തെക്കാൾ ഒരു ഇരട്ടിയിൽ അധികം ബലമുള്ള സൈന്യത്തെ നെപ്പോളിയൻ തോല്പിച്ചു നെപ്പോളിയൻ ജർമ്മനിയിൽ പ്രവേശിച്ച് ഒരു കോട്ടയെ കൈക്കലാക്കി. ബവേറിയ കീഴടങ്ങി. നെപ്പോളിയന്റെ സൈന്യം ആസ്ത്രീയയുടെ തലസ്ഥാനനഗരിയിൽ എത്തി. ആസ്ത്രീയാചക്രവർത്തി പശ്ചാത്താപത്തോടുകൂടി നെപ്പോളിയനോടു സമാധാനം ചെയ്യേണമെന്ന് അപേക്ഷിച്ചു. യുദ്ധത്തെ വെറുതെ ദീർഘിപ്പിച്ചുകൊണ്ടിരിക്കുന്ന ദുശ്ശീലം നമ്മുടെ ചരിത്രനായകനു് ഒട്ടുംതന്നെ ഇല്ലാതിരുന്നതുകൊണ്ടു് അദ്ദേഹം സമാധാനത്തിന്ന് അനുവദിച്ചു. ആസ്ത്രീയയും ഫ്രാൻസും തമ്മിൽ സമാധാനമായതോടുകൂടി റഷ്യാചക്രവർത്തിയും യുദ്ധത്തിൽനിന്നു വിരമിച്ചു.

## നെപ്പോളിയനും ആസ്ത്രീയാചക്രവർത്തിയും തമ്മിലുള്ള കൂടിക്കാഴ്ച.

തടവുകാരായി പിടിക്കപ്പെട്ട റഷ്യക്കാരെയും ആസ്ത്രീയക്കാരെയും നെപ്പോളിയൻ സദയം സംരക്ഷിച്ചു. അദ്ദേഹം ഭദ്രതയുടെ നിവാസസ്ഥാനമായി കാണപ്പെട്ടു. യുദ്ധത്തിൽ മുറിയേററ സ്വഭടന്മാരെ അദ്ദേഹം തന്നെ ചികിത്സിച്ചു. ഒരു ചക്രവർത്തി കാൽനടയായി നടന്നു ഭടന്മാരുടെ സമീപം ചെല്ലുകയും അവരുടെ ആവശ്യങ്ങളെ അറിഞ്ഞു നിവ്വഹിക്കുകയും അവരുടെ മുറി കെട്ടഴിച്ചു ശുദ്ധിചെയ്തു മരുന്നു വെക്കുകയും ചെയ്യുന്നതായാൽ ഭടന്മാൎക്കുണ്ടാകുന്ന സന്തോഷത്തെ കണക്കിടാൻ സാധിക്കുമൊ? ഉണങ്ങാത്ത മുറികളും കൂടി ഉണങ്ങില്ലേ? മഞ്ഞിലും മഴയിലും സാധാരണ ഭടനെപ്പോലെ യുദ്ധക്കളത്തിൽ നടന്നു കല്പനകൊടുക്കുന്ന സേനാനായകനെ സ്നേഹിക്കാത്ത ഭടന്മാരുണ്ടോ? തന്റെ ഭടന്മാരെ നെപ്പോളിയൻ സ്വന്തസഹോദരന്മാരെയെന്നപോലെ സ്നേഹിച്ചിരുന്നു. അതായിരുന്നു അദ്ദേഹത്തിന്റെ ഭടന്മാരെല്ലാം ആവേശ

ത്തോടുകൂടി മരണഭയമില്ലാതെ പോരുതിയിരുന്നതു്. അതുതന്നെയാണു് അദ്ദേഹത്തിന്റെ നിരന്തരവിജയത്തിനുള്ള മൂലകാരണം. യുദ്ധത്തിൽ മരിച്ച രണധീരന്മാരുടെ ശവസംസ്കാരം നെപ്പോളിയൻ തന്നെ നേരിട്ടു ചെയ്യിച്ചു. നെപ്പോളിയനെക്കണ്ടു സന്ധിസംസാരിക്കാൻ ആസ്ത്രിയാചക്രവൎത്തി നെപ്പോളിയന്റെ കൂടാരത്തിൽ പരിവാരങ്ങളോടുകൂടി ഒരു ദിവസം എത്തി. ആഡംബരരഹിതവും ഒരു സാധാരണ ഭടന്റെ കൂടാരത്തിൽനിന്നു ലേശമെങ്കിലും വ്യത്യസ്തപ്പെടാത്തതും ആയ നെപ്പോളിയന്റെ കൂടാരത്തെ കണ്ടപ്പോൾ ആസ്ത്രിയാചക്രവൎത്തി അത്ഭുതപ്പെട്ടുപോയി. അദ്ദേഹം നെപ്പോളിയന്റെ പരിശുദ്ധജീവിതത്തെക്കണ്ടു വിസ്മയിച്ചു, ഇംഗ്ലീഷുകാരുടെ ദുർബ്ബോധനയിൽ പെട്ടുപോയതുകൊണ്ടു താൻ യുദ്ധത്തിനു് ഇറങ്ങിപ്പോയതാണെന്നു് ആസ്ത്രിയാചക്രവൎത്തി നെപ്പോളിയനെ അറിയിച്ചു. "ഇംഗ്ലീഷുകാർ പ്രകൃത്യാതന്നെ കച്ചവടക്കാരാണു്. ലാഭനഷ്ടത്തെ ആലോചിച്ചു സൎവ്വകാൎയ്യങ്ങളേയും കച്ചവടരീതിയിൽ കാണുന്ന ഇംഗ്ലീഷുകാർ എന്തു ദുർബ്ബോധന ചെയ്വാനും മടിക്കുകയില്ല" എന്നു നെപ്പോളിയൻ മറുപടിപറഞ്ഞു. ഇംഗ്ലണ്ടൊഴികെ മററുള്ള യൂറോപ്യരാജ്യാധിപതികളെല്ലാം നെപ്പോളിയനുമായി സമാധാനസന്ധിചെയ്തു.

## പ്രജാധിപത്യഭരണപ്രചാരം.

ഇംഗ്ലണ്ടിൽ വില്യംപിററ് മരിച്ചു. അദ്ദേഹത്തിന്റെ മരണത്തോടുകൂടി ഇംഗ്ലീഷുകാരുടെ സമരാസക്തി അല്പം ശമിച്ചുവെങ്കിലും അസൂയയ്ക്കു കുറവുണ്ടായില്ല. നെപ്പോളിയൻ ഫ്രാൻസിലെ രാജാവായൊ ചക്രവൎത്തിയായൊ വാഴുന്നതിൽ അല്ലയായിരുന്നു ഇംഗ്ലീഷുകാരുടെ അസൂയ. നെപ്പോളിയൻ യൂറോപ്പിൽ ഓരോ ദേശങ്ങളുമായി കടന്നു പിടിച്ചു് അവിടവിടെ പ്രജാധിപത്യഭരണം സ്ഥാപിച്ചു് ഒടുവിൽ ഇംഗ്ലണ്ടിലും കടന്നു കൂടുമൊ എന്നായിരുന്നു ഇംഗ്ലണ്ടിന്റെ ഭയം

പ്രജാധിപത്യഭരണത്തെ നിലനിർത്തിക്കൊണ്ടു പോരുവാൻ ഇംഗ്ലണ്ടു പ്രവർത്തിക്കുന്നകൂട്ടത്തിൽ നെപ്പോളിയനുമായി സമാധാനം ചെയ്യാൻ തരമില്ലാതെ വന്നുചേരുന്നു. നെയ്പ്പിൾസ് രാജാവിനെക്കൊണ്ടു ഇംഗ്ലീഷുകാർ നെപ്പോളിയന്റെ നേരെ പടയെടുപ്പിച്ചു. നെപ്പോളിയൻ തന്റെ ജ്യേഷ്ഠൻ ജോസഫിനെ സൈന്യസമേതം നെയ്പ്പിൾസ് രാജാവിന്റെ നേരെ അയച്ചു. യുദ്ധത്തിൽ നെയ്പ്പിൾസ് നാടുവാഴി തോററു "ഓടി"ന്നംപാടി".നെയ്പ്പിൾസ് രാജ്യത്തിൽ പ്രജാധിപത്യഭരണം സ്ഥാപിതമായി. അതിനിടയിൽ ഹോളണ്ടുരാജ്യത്തിൽ ചില കുഴപ്പങ്ങൾ നേരിടുകയാൽ നെപ്പോളിയൻ ആ രാജ്യത്തെ രക്ഷിക്കാൻ പുറപ്പെട്ടു. ഹോളണ്ട് പ്രശസ്തിയേറിയ ഒരു വ്യവസായശാലയും അതിലെ നിവാസികൾ ഉത്സാഹശീലന്മാരും മുതലെടുപ്പു രാജ്യത്തിന്റെ വിസ്താരത്തിന്നനുസരിച്ചല്ലാതെ അത്യധികവും ആയിരുന്നതുകൊണ്ടു ഹോളണ്ടിനെ കൈക്കലാക്കേണമെന്നുള്ള അഭിനിവേശത്തോടുകൂടി ഇംഗ്ലണ്ടും മററു ചില യൂറോപ്യരാജ്യങ്ങളും വട്ടംകൂട്ടി. ഹോളണ്ടിലെ നിവാസികൾ പ്രജാധിപത്യഭരണാസക്തന്മാരായിരുന്നതുകൊണ്ടു നെപ്പോളിയൻ അവരെ സഹായിക്കാൻ കച്ചകെട്ടി. യുദ്ധത്തിൽ നെപ്പോളിയൻ വിജയിയായി. ഹോളണ്ടിൽ പ്രജാധിപത്യഭരണം സ്ഥാപിക്കപ്പെട്ടു. ഹോളണ്ടിലെഅധിപതിയായി നെപ്പോളിയൻ തന്റെ സഹോദരനായ ലൂയിബോണപാർട്ടിനെ നിശ്ചയിച്ചു. ലൂയിയാകട്ടെ, ഭരണസാമർത്ഥ്യത്തിലും ജനരഞ്ജനയിലും തന്റെ ജ്യേഷ്ഠനായ നെപ്പോളിയന്റെ പ്രഥമശിഷ്യനായിരുന്നു. അദ്ദേഹം ഹോളണ്ടുനാട്ടുകാരെ മുഴുവനും തന്റെ ചൊല്പടിക്കുള്ളിലാക്കി. ജനങ്ങളുടെ ക്ഷേമത്തെ മാത്രം ലക്ഷ്യമാക്കി രാജ്യഭാരം ചെയ്തു. ഇത്താല്യയെ ഭരിക്കാൻ നെപ്പോളിയൻ യൂജനെ നിശ്ചയിച്ചു. ഹോളണ്ട്, സ്വിട്സർലാൻഡ്, ഇത്തലി, ജെമ്മനി എന്നീ രാജ്യങ്ങളെയെല്ലാം നെപ്പോളിയൻ സ്വാധീനിച്ച് അവിടെയെല്ലാം പ്രജാധിപ

ത്യഭരണത്തെ ഉറപ്പിച്ചു. യൂജന്റെ രാജ്യഭരണത്തിൽ ഇത്താല്യരാജ്യം പ്രഖ്യാതിയേയും ശാന്തിയേയും സമ്പാദിച്ചു. യൂറോപ്പിന്റെ തോട്ടമാണെന്നു പറയപ്പെടുന്ന ലംബാർഡിയെ യൂജൻ സർവ്വസസ്യപരിപൂർണ്ണമായ നന്ദനോദ്യാനമാക്കിത്തീർത്തു. ഇത്തലിയിൽ അവിടവിടേയായി ചിന്നിച്ചിതറിക്കിടന്നിരുന്ന പ്രദേശങ്ങളിലെല്ലാം ആസ്ത്രിയക്കാരുടെ മേൽക്കോയ്മയായിരുന്നു. ആ പ്രദേശങ്ങളെയെല്ലാം യൂജൻ ആസ്ത്രിയക്കാരുടെ കോയ്മസ്ഥാനത്തിൽനിന്ന് ആകർഷിച്ച് അവിടങ്ങളിലും പ്രജാധിപത്യഭരണം സ്ഥാപിച്ചു. പിതൃഖഡ്ഗത്തിലുള്ള ഭക്തിയെ പ്രദർശിപ്പിച്ച നെപ്പോളിയന്റെ വാത്സല്യത്തിന്നു പാത്രീഭവിച്ച യൂജൻ നെപ്പോളിയന്റെ മാഹാത്മ്യത്തെ നല്ലവണ്ണം മനസ്സിലാക്കി അദ്ദേഹത്തിന്റെ ഇഷ്ടപ്രകാരം രാജ്യം ഭരിച്ചു. റോമരാജാക്കന്മാർ അനവധി ദ്രവ്യം ചിലവുചെയ്തു പണിയിച്ചിരുന്ന കെട്ടിടങ്ങളെയെല്ലാം നെപ്പോളിയൻ അററകുററം തീർത്തു നാട്ടിന്നലങ്കാരമാക്കി വെച്ചു. റോമിലെ നാഗരീക മഹിമയെ വീണ്ടും സ്ഥാപിച്ചു.

## യൂറോപ്പിലെ മഹച്ഛക്തികൾ തമ്മിലുള്ള പിണക്കം

യൂറോപ്പിൽ രണ്ടുമഹച്ഛക്തികളുടെ സംരംഭം ചാമ്പലിൽ കിടക്കുന്ന സ്ഫുലിംഗംപോലെ അന്തർലീനമായി കാണപ്പെട്ടു. സമുദ്രാധിപത്യം ഇംഗ്ലണ്ടിന്നും സ്ഥലാധിപത്യം ഫ്രാൻസിന്നും ആയി. ഇംഗ്ലീഷുകാർ കടൽക്കോയ്മയെ പ്രതിനിമിഷം വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. ഫാസിഫിക്ക് സമുദ്രം, അത്‌ലാന്തിക്ക് സമുദ്രം, എന്നുവേണ്ട ആർക്കടിക്ക് സമുദ്രം, ഇന്ത്യൻസമുദ്രംഎന്നീ ജലങ്ങളിലുള്ള ദ്വീപുകളെ ഇംഗ്ലീഷുകാർ കാരോന്നായി പിടിച്ചടക്കി ചെങ്കോൽ ചെലുത്തിവന്നു. നെപ്പോളിയനാകട്ടെ ഫ്രാൻസിന്നു ചുററുമുള്ള രാജ്യങ്ങളെ കീഴടക്കി മേൽക്കോയ്മ നടത്തിവന്നു. സമുദ്രാധിപത്യംകൊണ്ടും തൃപ്തിപ്പെടാതെ ഇംഗ്ലീഷുകാർ സ്ഥലാധിപത്യംകൂടി കൈക്കലാക്കേണമെന്നുദ്ദേശിച്ച് അതിന്നുവേണ്ട ഒരുക്കങ്ങൾ ചെയ്തു.

ഇംഗ്ലണ്ടിലുള്ള പ്രജകളെ സംബന്ധിച്ചേടത്തോളം ഇംഗ്ലീഷു രാജ്യഭരണാധികാരികൾ ജനങ്ങളുടെ സ്വാതന്ത്ര്യത്തെയും ക്ഷേമത്തേയും പ്രശസ്തരീതിയിൽ പരിപാലിച്ചുവന്നുവെങ്കിലും ഇതരരാജ്യങ്ങളുടെ ക്ഷേമത്തെയും സ്വാതന്ത്ര്യത്തേയും അവർ വക വെച്ചില്ല. നെപ്പോളിയൻ സ്വരാജ്യക്ഷേമത്തെ മാത്രമല്ല ഇതരരാജ്യക്ഷേമത്തെക്കൂടി നിലനിൎത്തിപ്പോരേണമെന്നുള്ള അഭിപ്രായക്കാരനായിരുന്നതുകൊണ്ടു് ആ അഭിപ്രായത്തെ മുൻനിൎത്തി ഭരണത്തെ നിയന്ത്രണം ചെയ്തു. സ്വാൎത്ഥതല്പരന്മാരുടേയും പരോപകാര തല്പരന്മാരുടേയും അഭിപ്രായങ്ങൾ ഒരിക്കലും യോജിക്കുകയില്ല. അവർ എപ്പോഴും വിപരീതപദ്ധതികളെ അവലംബിക്കുകയെ ഉള്ളു. നെപ്പോളിയൻെറ പ്രജാധിപത്യ ഭരണത്തിലുള്ള ആസ്വാദ്യത യൂറോപ്പിൽ നാനാദിക്കിലും വ്യാപിച്ചു. ഐൎല്ലണ്ടുകാർസ്വയംഭരണം കിട്ടേണമെന്നു ലഹളകൂട്ടിത്തുടങ്ങി. അവരെ സ്വയംഭരണഭ്രാന്തു ബാധിക്കാൻ കാരണം നെപ്പോളിയൻെറ പ്രജാധിപത്യ മന്ത്രവാദം ആണെന്നു ഇംഗ്ലീഷുകാർ വ്യാഖ്യാനിച്ചു. പ്രതിവിധിചെയ്വാൻ ഇംഗ്ലീഷുകാർ തരം നോക്കിയിരിക്കെ ഒരു വഴിയുണ്ടായി. സ്പെയിൻ രാജ്യക്കാർ ഇംഗ്ലണ്ടിൻെറ കടൽസൈന്യത്തേയും നെപ്പോളിയൻെറ കരസൈന്യത്തേയും ഭേദിച്ചു നടുവിൽ കിടന്നു നട്ടം തിരിയുകയായിരുന്നു. യുദ്ധകാലങ്ങളിൽ പ്രതിവൎഷം ഏഴരക്കോടി ഫ്രാങ്കുനാണ്യം സ്പെയിൻ നെപ്പോളിയന്നു കൊടുക്കാൻ സമ്മതിച്ചിട്ടുണ്ടായിരുന്നു. ഏഴരക്കോടി നാണ്യം നെപ്പോളിയൻെറ ഖജാനയിൽചെന്നു വീഴുമ്പോൾ ഇംഗ്ലണ്ടിൻെറ ഖജാനമാത്രം വെറുതെയിരിക്കുന്നതു ഇംഗ്ലീഷുകാൎക്കു രസമായില്ല. അവർ സ്പെയിൻ രാജ്യത്തേക്കു ചെന്ന കപ്പലുകളെ കൊള്ളയിട്ടു ധാരാളം പണം സമ്പാദിച്ചു. ഇംഗ്ലീഷ്കാരുടെ വഞ്ചനയത്തെപ്പററി ഇംഗ്ലീഷ്പാൎലിമേണ്ടിൽ തന്നെ ചിലർ അപലപിക്കാതിരുന്നില്ല. ഫലം ഒന്നും ഉണ്ടായില്ലെന്നേയുള്ളൂ. സ്പെയിൻ ഇംഗ്ലണ്ടിനോടു യു

ദ്ധത്തിന്നു കോപ്പുകൂട്ടി. സ്പെയിൻകാരുടെ പിൻബലമായി നെപ്പോളിയൻ നിന്നു. സ്പെയിൻകാരുടെ നേരെ യുദ്ധം എന്നുള്ള പേരോടുകൂടി ഇംഗ്ലാണ്ടും ഫ്രാൻസും തമ്മിൽ യുദ്ധം ആരംഭിച്ചു. ഈ യുദ്ധത്തെയാണ് ട്രെഫ്ള്ഗാർ യുദ്ധം എന്നു പറയുന്നതു. ഇംഗ്ലീഷുകാർ ട്രെഫ്ള്ഗാർ യുദ്ധത്തിൽ ജയംപ്രാപിച്ചു. നെപ്പോളിയൻ ആസ്ടർലിഡ്ജ് യുദ്ധത്തിലും വിജയിയായി. ട്രെഫ്ള്ഗാറിലെ തോല്വിയ്ക്കുപകരം ആസ്ടർലിഡ്ജിലെ ജയംകൊണ്ടു നെപ്പോളിയൻ തൃപ്തിപ്പെട്ടു. ഈ ഘട്ടത്തിൽ ഇംഗ്ലീഷ് പ്രധാനമന്ത്രിയായി ഫാക്സ് നിശ്ചയിക്കപ്പെട്ടു. തന്റെ സ്നേഹിതൻ പ്രധാന മന്ത്രിയായതോടുകൂടി യുദ്ധം അവസാനിക്കുമെന്നു കരുതി നെപ്പോളിയൻ സന്തോഷിച്ചു. സന്ധി ചെയ്യേണമെന്നു ഫാക്സ് നെപ്പോളിയന്നു കത്തെഴുതി. സന്ധിയിൽ ഉൾപ്പെടുത്തേണ്ട നിബന്ധനകളെപ്പററി നെപ്പോളിയൻ മറുപടി അയച്ചപ്പോൾ ആ നിബന്ധനകളെ ഇംഗ്ലീഷ് പാർലിമേണ്ട് അനുവദിക്കുകയില്ലെന്നു ഫാക്സിന്നു തോന്നി. നെപ്പോളിയന്റെ എഴുത്തു താഴെ കാണിച്ച പ്രകാരമായിരുന്നു:—

"ഇംഗ്ലീഷ്കാർ രാജ്യങ്ങളെ പിടിച്ചടക്കുന്നതിനെപ്പററി ഫ്രാൻസുകാൎക്കു അസൂയയില്ല. ആ രാജ്യങ്ങളുടെ നേരെ ഫ്രാൻസുകാർ യുദ്ധത്തിന്നു പുറപ്പെടുന്നതും ഇല്ല. ഫ്രാൻസുകാർ യൂറോപ്പിൽ പിടിച്ചടക്കീട്ടുള്ള രാജ്യങ്ങളിലെല്ലാം ഇപ്പോൾ സമാധാനം ധാരാളം ഉണ്ടു. അമീൻസിൽ വെച്ചുണ്ടായ ഉടമ്പടിയിൽ ഒരു നിബന്ധനകൂടി കൂട്ടിച്ചേൎക്കേണമെന്നു ഫ്രാൻസുകാർ ആഗ്രഹിക്കുന്നു. ഫ്രാൻസിലെ കച്ചവടവും കൈത്തൊഴിലും അഭിവൃദ്ധിയെ പ്രാപിക്കുന്നതിന്നായി കടൽചുങ്കം പിരിക്കുവാൻ ആകുന്നു ഫ്രാൻസിന്റെ ഉദ്ദേശം. സ്വരാജ്യാഭ്യുദയത്തിന്നു വേണ്ടിയുള്ള സൎവ്വസ്വാതന്ത്ര്യങ്ങളേയും ഭരിച്ചുകൊൾവാൻ ഫ്രാൻസിന്നു അധികാരമുള്ളതും ആ അധികാരത്തെ മറെറാരുത്തന്നു ഒരു കാലത്തും വിട്ടുകൊടുക്കാത്തതും ആകുന്നു."

"സ്വദേശാഭിമാനത്തെ ഞാൻ എന്റെ ജീവനെ ഉപേക്ഷി ച്ചിട്ടെങ്കിലും പരിപാലിക്കുന്നതാണ്" എന്നുള്ള ധ്വനിയെ ഓരോ ലിപികളിലും അടക്കിവെച്ച് എഴുതപ്പെട്ടിട്ടുള്ള പത്ര ത്തെക്കണ്ടപ്പോൾ പാക്സ് നെപ്പോളിയനെ മനസാ അഭി നന്ദിച്ചു. ഇംഗ്ലീഷ് തടവുകാരെ മുഴുവനും നെപ്പോളിയൻ വിട്ടയക്കാനും ഫ്രാൻസു തടവുകാരെ മുഴുവനും പാക്സ് വിട്ട യക്കാനും പരസ്പരം സമ്മതിച്ചു. ഹാനോവർ രാജ്യം ഇം ഗ്ലീഷ്കാർക്ക് ചേരേണ്ടതായിരുന്നു. നെപ്പോളിയൻ ആ രാ ജ്യത്തെ പിടിച്ചടക്കി ജർമ്മനിക്കു വിട്ടുകൊടുത്തിട്ടുണ്ടായിരുന്നു. ഹാനോവറിനെ ഇംഗ്ലീഷ്കാർക്ക് തിരിയെ വിട്ടു കൊടുക്കാനും അതിനു പകരം ജർമ്മനിക്കു വേറെ രാജ്യം കൊടുക്കാനും നെ പ്പോളിയൻ സമ്മതിച്ചു. മേൽപറഞ്ഞപ്രകാരം സമാധാന ഉടമ്പടി നടക്കുന്നതിനു മുമ്പെ പാക്സ് മരിച്ചു. സമാധാ ന ഉടമ്പടി മുഴുവനും വാർത്താമാത്രമായി പരിണമിച്ചു.

ബെർലീൻ കല്പന

സങ്കലിത സൈന്യങ്ങളുമായി യുദ്ധം ചെയ്യുമ്പോൾ നെപ്പോളിയൻ ആസ്ട്രിയക്കാരെ തോല്പിച്ച് ആസ്ട്രിയയുടെ തലസ്ഥാന നഗരിയിലോളം എത്തിയെന്നു മുമ്പു പറഞ്ഞിട്ടു ണ്ടല്ലൊ. ആ സന്ദർഭത്തിൽ നെപ്പോളിയൻ ജിനോവയേ യും ബർലിൻ നഗരത്തേയും പിടിച്ചടക്കിയിരുന്നു. ജർമ്മനി ക്കു ചേർന്നതായ പ്രഷ്യാ, സാക്സണി എന്നീ പ്രദേശങ്ങളേയും നെപ്പോളിയൻ കീഴടക്കി. കീഴടക്കിയ രാജ്യങ്ങളിലെല്ലാം പ്രജാധിപത്യഭരണത്തെ അദ്ദേഹം നടപ്പാക്കി. കരയിൽ അനവധി രാജ്യങ്ങളെ പിടിച്ചടക്കി പ്രജാധിപത്യം ഏർപ്പെ ടുത്തിയ നെപ്പോളിയനെ കടൽ യുദ്ധത്തിലല്ലാതെ ജയിക്കാ ൻ തരമില്ലെന്ന് ഇംഗ്ലീഷ്കാർ തീർച്ചപ്പെടുത്തി. ഫ്രാൻസു രാജ്യത്തിലേക്കു ചരക്കു കയററിക്കൊണ്ടു പോകുന്ന കപ്പലുക ളെ ഒന്നൊഴിയാതെ ഇംഗ്ലാണ്ട് മടക്കി അയച്ചുതുടങ്ങി. അ ത്രമാത്രമല്ല? ഫ്രാൻസിലേക്കും ഫ്രാൻസിന്റെ ബന്ധുക്കളായി

പരിവൎത്തിക്കുന്ന രാജ്യങ്ങളിലേക്കും മദ്ധ്യസ്ഥ നിലയിൽ നിന്നു പോരുന്ന യാതൊരു രാജ്യക്കാരും കപ്പൽ വഴിയായി ചരക്കു കൊണ്ടുപോകുവാൻ പാടില്ലെന്നും ഫ്രാൻസിൽ നിന്നു യാതൊരു ചരക്കും കയററുമതി ചെയ്യാൻ പാടില്ലെന്നും ഈ നിബന്ധനകൾക്കു വിപരീതമായി ഗതാഗതം ചെയ്യുന്ന കപ്പലുകളെ പിടിച്ചടക്കി ഇംഗ്ലണ്ടിലേക്കു ചേൎക്കുന്നതാണെന്നും ഇംഗ്ലീഷ്കാർ ഒരു കല്പന പുറപ്പെടീച്ചു. ഈ കല്പനയ്ക്കു് എതിരായി നെപ്പോളിയനും ഒരു കല്പന പുറപ്പെടീച്ചു. ആ കല്പനയ്ക്കു ചരിത്രകാരകന്മാർ "ബർലിൻ കല്പന" എന്നു പേർ കൊടുത്തിട്ടുണ്ടു്. നീതിശാസ്ത്ര നിപുണന്മാർ "ബെർല്ലിൻ കല്പനയെ" സാധൂകരിക്കുകയേ ഉള്ളു. അഭിജ്ഞന്മാരാൽ ആത്മരക്ഷ വിധിക്കപ്പെട്ടിട്ടുള്ളതും ആണു്. ബെർലിൻ കല്പന എന്താണെന്നു് ആലോചിക്കാം:—

ബർലിൻ 1806 നവമ്പ്ര് 26

"നാഗരികതയെ പ്രാപിച്ചിട്ടുള്ള രാജ്യക്കാരൊന്നും അനുഷ്ഠിക്കാത്ത പദ്ധതികളെയാണു് ഇംഗ്ലണ്ടു് അനുഷ്ഠിച്ചുകാണുന്നതു്. ശത്രുരാജ്യത്തിൽ ഉള്ള എല്ലാവരും ശത്രുക്കളാണെന്നുള്ള നിയമത്തെ അടിസ്ഥാനപ്പെടുത്തി, യുദ്ധപരിധികളിൽ പ്രവേശിക്കുന്ന എല്ലാ കച്ചവടക്കപ്പലുകളെയും അതിലുള്ള ചരക്കുകളേയും പ്രയാണികളേയും പിടിച്ചടക്കുക എന്നുള്ള കൃത്യത്തെയാണു് ഇംഗ്ലണ്ടു് ദീക്ഷിച്ചു കാണുന്നതു്. ശത്രുക്കളുടെ കപ്പലുകളെയും മദ്ധ്യസ്ഥ വൃത്തിയിലുള്ള രാജ്യക്കാരുടെ കപ്പലുകളേയും ഭേദമില്ലാതെ ഇംഗ്ലണ്ടു് പിടിച്ചടക്കുന്നതു ന്യായമല്ല. ശാന്തിയുള്ള പ്രദേശങ്ങളിലും സമരമുള്ള സ്ഥലങ്ങളിലും ഇംഗ്ലീഷ്കാർ അവരുടെ പടക്കപ്പലുകളെ അണിയണിയായി നിൎത്തിട്ടുണ്ടു്. ഇങ്ങിനെ ഇംഗ്ലണ്ടു് ചെയ്യുന്നതിന്റെ ഉദ്ദേശം ഫ്രാൻസിലെ വ്യാപാരത്തെ ഉന്മൂലനാശം ചെയ്യേണമെന്നായിരിക്കും. കേവലം മൃഗപ്രായന്മാരെപ്പോലെ ഇംഗ്ലണ്ടുകാർ പ്രവൎത്തിച്ചു തുടങ്ങുമ്പോൾ നമുക്കും ആത്മരക്ഷക്കാ

യി ചിലതെല്ലാം ചെയ്യേണ്ടിവരും. അതുകൊണ്ടു നമ്മുടെനാട്ടുകാരോടു നാം താഴെ കാണിച്ച പ്രകാരം ആജ്ഞാപിക്കുന്നു.

(i) ഇംഗ്ലണ്ടുമായുള്ള കച്ചവടങ്ങളെയെല്ലാം നാം തടഞ്ഞിരിക്കുന്നു (ii) ഇംഗ്ലണ്ടിലേക്കുള്ള തപാലും മററു സാമാനങ്ങളും അയക്കപ്പെടുന്നതല്ല (iii) നമ്മുടെ രാജ്യത്തിലും നമ്മുടെ അധീനത്തിലുമുള്ള രാജ്യങ്ങളിലും നിവസിക്കുന്നഇംഗ്ലിഷുകാരെയെല്ലാം ആബാലവൃദ്ധം തടവുകാരായി പിടിക്കുന്നതാണ്. അവരുടെ സ്ഥാവരജംഗമസ്വത്തുക്കൾ മുഴുവനും നമ്മുടെ അധിനത്തിൽ പെട്ടേടത്തോളം ഫ്രാൻസിലേക്കു ചേരുന്നതാണ് (iv) ഇംഗ്ലീഷുസാമാനങ്ങളെ ആരും ഉപയോഗിക്കരുത്. ഇംഗ്ലീഷ്കാരുടേയും അവരുടെ സഹായികളുടെയും സാമാനങ്ങളെയെല്ലാം ജപ്തിചെയ്തു ഫ്രാൻസിലേക്കു മുതൽക്കൂട്ടുന്നതാകുന്നു (v) നമ്മുടെ നാട്ടുകാരായ വ്യാപാരികൾക്കു നഷ്ടംവരാതിരിക്കാൻവേണ്ടി അവരുടെ കൈവശത്തിൽ നിന്നു ജപ്തി ചെയ്യപ്പെടുന്ന ഇംഗ്ലീഷുസാമാനങ്ങളുടെ പകുതി വില കൊടുക്കപ്പെടുന്നതാണ്. (vi) ഈ വിളംബരത്തിന്നു ശേഷം ഇംഗ്ലണ്ടിൽ നിന്നൊ ഇംഗ്ലണ്ടിന്റെ മേൽക്കോയ്മയെ സമ്മതിക്കുന്ന രാജ്യങ്ങളിൽ നിന്നൊ നമ്മുടെ രാജ്യക്കരയിൽ വരുന്ന കപ്പലുകളെ ഒന്നും വിട്ടയക്കുന്നതല്ല. ആ കപ്പലുകൾ സാമാനങ്ങളടക്കം ഫ്രാൻസിലേക്കു ചേരുന്നതാകുന്നു. (vii) ഈ വിളംബരത്തിന്നു വിപരീതമായി, ചതിയായൊ രഹസ്യമായൊ വ്യാപരിക്കുന്ന നാട്ടുകാരുടെ സർവ്വസ്വത്തുക്കളേയും ജപ്തി ചെയ്തു രാജകീയ ഭണ്ഡാഗാരത്തിൽ മുതൽ വർദ്ധിപ്പിക്കുന്നതാണ് (viii) ഈ വിളംബരം സംബന്ധമായ ആക്ഷേപങ്ങളെ മുഴുവനും വിചാരണചെയ്തു തീർപ്പുകല്പിക്കാൻ പാരീസിലും മിലാൻ പട്ടണത്തിലും രണ്ടു നീതിന്യായക്കോടതികൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. സങ്കടമുള്ളവർ ആ കോടതികളിൽ ആക്ഷേപം ബോധിപ്പിച്ചു കൊള്ളേണ്ടതാകുന്നു. (ix) നമ്മുടെ ഭരണത്തിൻ കീഴിലുള്ള എല്ലാവരും ഈ കല്പനകളെ പ്രത്യക്ഷരം അനുഷ്ഠിച്ചുകൊള്ളേണ്ടതാകുന്നു.

ബർലിൻ കല്പന പുറപ്പെട്ട് അധികം ദിവസം കഴിയുന്നതിന്നു മുമ്പെ ഇംഗ്ലണ്ടിൽ നിന്നും മററു രാജ്യങ്ങളിൽ നിന്നും ഫ്രാൻസിലേക്ക ചരക്കുകൾ വരാതെ ആയി. പഞ്ചസാര കിട്ടാതെയാണ ഫ്രാൻസ് അധികം കുഴങ്ങിയത്. നെപ്പോളിയൻ ഉടനെ ബിററ് രൂട്ടിൽ (ശക്കരക്കിഴങ്ങിൽ) നിന്നു പഞ്ചസാരയുണ്ടാക്കാൻ ഏപ്പാടചെയ്തു. കാപ്പിക്കുരു കിട്ടാതെ ആയപ്പോൾ അതിന്നുപകരം ചിക്കാരിപ്പൊടി ഉപയോഗപ്പെടുത്തി. ഇതിന്നിടയ്ക്ക റഷ്യയും ആസ്ത്രിയയും നെപ്പോളിയൻെറ നേരെ വീണ്ടും പടയെടുത്തു. വിസ്തുലാ നദിയേയും ഓഡർ നദിയേയും കടന്നു നെപ്പോളിയൻ റഷ്യക്കാരെ ഓടിച്ചു. യുദ്ധത്തിൽ തോററപ്പോൾ റഷ്യ ഫ്രാൻസിനോട സമാധാനത്തിന്നപേക്ഷിച്ചു. റഷ്യയും ആസ്ത്രിയയും സമാധാന ഉടമ്പടി എഴുതി. ഇംഗ്ലണ്ട് ഈ സന്ദർഭത്തിൽ തുക്കിയെക്കൊണ്ടു നെപ്പോളിയൻെറ നേരെ പടയെടുപ്പിക്കാൻ ശ്രമിച്ചു. ഇംഗ്ലീഷുകാർ ഡാർഡനൽസിൽ വന്നു തുക്കിക്കാരെ യുദ്ധം ചെയ്യാൻ പ്രോത്സാഹിപ്പിച്ചിട്ടും തുക്കി യുദ്ധത്തിന്നു പുറപ്പെട്ടില്ല. "ഞങ്ങളോടുകൂടി ചേന്നു നിങ്ങൾ നെപ്പോളിയൻെറ നേരെ യുദ്ധം ചെയ്യാത്തപക്ഷം രണ്ടുമണിക്കൂർ നേരത്തിന്നുള്ളിൽ നിങ്ങളുടെ തലസ്ഥാനമായ കൺസ്ടാൻറിനോപ്പിൾ പട്ടണത്തെ ഭസ്മമാക്കും" എന്നുപറഞ്ഞ് ഇംഗ്ലീഷുകാർ തുക്കിയെ ഭയപ്പെടുത്തി. കൺസ്ടാൻറിനോപ്പിൾ പട്ടണത്തിൽ താമസിച്ചിരുന്ന ഫ്രാൻസ് മന്ത്രി സെബസ്ടിയാനി എന്നാൾ സ്വരാജ്യരക്ഷയ്ക്കുവേണ്ടി ഇംഗ്ലീഷുകാരോട യുദ്ധം ചെയ്യാൻ തുക്കിയെ പ്രേരിപ്പിച്ചു. തുക്കിയും ഇംഗ്ലണ്ടും തമ്മിൽ യുദ്ധം ആരംഭിച്ചു. തുക്കി വിജയം പ്രാപിച്ചു. സെബാസ്ടിയാനിയുടെ ഉപദേശപ്രകാരം വിജയം ലഭിക്കാനിടയായതുകൊണ്ടു തുക്കി നെപ്പോളിയൻെറ മിത്രമായിത്തീന്നു. റഷ്യാ ചക്രവത്തി, നെപ്പോളിയനുമായുള്ള ഉടമ്പടിക്ക ശേഷം ഇംഗ്ലീഷുകാരുടെ വിരോധിയായിത്തീന്നു. "ഇംഗ്ലണ്ടിൻെറ നേരെ

ഫ്രാൻസ് എതേതു രീതിയിൽ പെരുമാറുന്നുവൊ അതേ രീതിയിൽ പെരുമാറാൻ റഷ്യയും ഒരുക്കമാണെന്നു" റഷ്യാ ചക്രവൎത്തി നെപ്പോളിയനോടു പറയുകയുണ്ടായി. തുൎക്കി, ആസ്ത്രിയാ, ജൎമ്മനി, ഹോളണ്ട്, റഷ്യ, ഇത്തലി സ്വിട്സർലാൻഡ് എന്നീ രാജ്യങ്ങൾ നെപ്പോളിയന്റെ ആപ്തമിത്രങ്ങളായി വൎത്തിച്ചു. ഇംഗ്ലീഷുകാർ കടലിൽ എന്നപോലെ നെപ്പോളിയൻ കരയിൽ ഏകഛത്രാധിപത്യംവഹിച്ചു. ലൂയിക്കും ഹാർട്ടൻസിക്കും തമ്മിൽ നടന്ന വിവാഹത്തെപ്പററി മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഹാർട്ടൻസി ഒരു പുരുഷപ്രജയെ പ്രസവിച്ചു. ജോസഫൈന്റെ സൎവ്വസ്വമായ ആ സന്താനം അചിരേണ ഇഹലോകവാസം വെടിഞ്ഞു. ഹാർട്ടൻസിയും ജോസഫൈനും ദുഃഖസാഗരത്തിൽ മുഴുകി. നെപ്പോളിയൻ യുദ്ധക്കളത്തിൽ നിന്നാണ് ഈ വൎത്തമാനം അറിഞ്ഞതു്. യുദ്ധാങ്കണത്തിൽ നിന്നു ഹാർട്ടൻസിക്കും ജോസഫൈനും അദ്ദേഹം കൂടക്കൂടെ സാന്ത്വനപത്രങ്ങൾ എഴുതിക്കൊണ്ടിരുന്നു. വൈരികൾ അനൎഗ്ഗളമായി പീരങ്കിയുണ്ടയെ കോരിച്ചൊരിയുന്ന സമയത്തുംകൂടി നമ്മുടെ ചരിത്രനായകനു തന്റെ ഭാൎയ്യക്കും ബന്ധുക്കൾക്കും സാന്ത്വന പത്രങ്ങൾ എഴുതുവാൻ സൌകൎയ്യവും മനഃസ്ഥൈൎയ്യവും ഉണ്ടായതോൎക്കുമ്പോൾ അദ്ദേഹത്തിന്റെ ധീരതയേയും ലോകപരിജ്ഞാനത്തേയുംഎങ്ങിനെയാണു സ്തുതിക്കാതിരിക്കുക? യുദ്ധക്കളത്തിൽ നിന്നു പാരീസിൽ എത്തിയ ഉടനെ നെപ്പോളിയൻ രാജ്യഭരണ പരിഷ്കാരം ചെയ്വാൻ ബദ്ധശ്രദ്ധനായി പുറപ്പെട്ടു.

ആലോചന സഭാദ്ധ്യക്ഷത.

നെപ്പോളിയൻ തന്റെ ആലോചനസഭയിൽ അറിവും ലോകപരിചയവും ഉള്ളവരെ മാത്രമെ തിരഞ്ഞെടുത്തുള്ളു. ഫ്ളാറെൻസ്. ട്യൂറിൻ മുതലായ പട്ടണങ്ങളിൽനിന്നു ശാസ്ത്രജ്ഞന്മാരേയും ഭരണതന്ത്രജ്ഞന്മാരേയും പാരിസ്പട്ടണത്തിൽ നെപ്പോളിയൻ ക്ഷണിച്ചുവരുത്തി അവരുടെ അഭി

പ്രായങ്ങളെ അറിഞ്ഞു സ്വീകാരയോഗ്യങ്ങളായ ഉപദേശങ്ങളെ അടിസ്ഥാനപ്പെടുത്തി ഭരണരീതിയെ നവീകരണം ചെയ്തു നെപ്പോളിയൻ രാജ്യകാൎയ്യാലോചനസഭയെ വളരെ ഗൌരവത്തോടെ പരിപാലിച്ചു. ആ സഭയിൽ പാരീസ്നഗരത്തിലെ അംഗങ്ങൾക്ക മാത്രമല്ല പ്രവേശനം ഉണ്ടായിരുന്നതു്. കീഴടക്കപ്പെട്ട രാജ്യങ്ങളിലുള്ള യോഗ്യന്മാൎക്കെല്ലാം ആ സഭയിൽ പ്രവേശനം സിദ്ധിച്ചു. സഭയിൽ അഗ്രാസനാധിപത്യം വഹിച്ചിരുന്നതു നെപ്പോളിയൻതന്നെ ആയിരുന്നു. രാജ്യകാൎയ്യങ്ങളെ നിൎവ്വഹിക്കുവാൻവേണ്ടി നെപ്പോളിയൻ പാരീസ്നഗരത്തിൽനിന്നു പുറമെ പോയിരിക്കുംസമയങ്ങളിൽ പ്രധാനമന്ത്രി അഗ്രാസനാധിപത്യം വഹിക്കും. സഭയിൽ അവനവന്റെ അഭിപ്രായത്തെ തുറന്നു പറയുവാൻ സഭ്യന്മാൎക്കെല്ലാം സ്വാതന്ത്ര്യം ഉണ്ടായിരുന്നു. ഭൂരിപക്ഷക്കാരുടെ അഭിപ്രായം അനുസരിച്ചായിരുന്നു കാൎയ്യങ്ങൾ തീരുമാനിക്കപ്പെട്ടിരുന്നതു്. സാധാരണയായി രാവിലെ ഒമ്പതുമണിമുതൽ വൈകുന്നേരം അഞ്ചുമണിവരെ സഭയിൽ കാൎയ്യാലോചനകളും തത്സംബന്ധമായ മററു പ്രവൃത്തികളും നടന്നുകൊണ്ടിരിക്കും. കാൎയ്യഗൌരവത്തിന്നനുസരിച്ചു ചിലപ്പോൾ രാത്രികാലങ്ങളിലും സഭകൂടാറുണ്ടായിരുന്നു. നെപ്പോളിയൻ ഇരിക്കുന്ന പീഠം മററുള്ളവരുടെ പീഠങ്ങളേക്കാൾ അല്പം പൊന്തിയതും അലങ്കാരംകൂടിയതും ആയിരുന്നു. നെപ്പോളിയൻ സഭയിൽ പ്രവേശിക്കുമ്പോൾ വാദ്യഘോഷം ഉണ്ടായിരിക്കും. പ്രസംഗവിഷയത്തെ ചുരുക്കിയും കാൎയ്യങ്ങളെ ലേശമെങ്കിലും വിട്ടൊഴിക്കാതേയും പ്രസംഗിക്കാൻ നെപ്പോളിയന്നു സഹജമായ വാഗ്ധാടിയും സാമൎത്ഥ്യവും ഉണ്ടായിരുന്നു. ചുങ്കംവകയായുള്ള ആദായത്തെ മുഴുവനും ഭടന്മാരുടെ ചിലവിന്നായി വിട്ടുകൊടുക്കേണമെന്നായിരുന്നു നെപ്പോളിയന്റെ അഭിപ്രായം. അതനുസരിച്ചു ചുങ്കം പിരിവുസംഖ്യ മുഴുവനും സൈനികവകുപ്പിലേക്കായി നീക്കിവെക്കപ്പെട്ടു. ഈ വിഷയത്തിൽ

നെപ്പോളിയനും മാല്ലെട്ട് എന്ന ആളും തമ്മിൽ അല്പം വാഗ്വാദത്തിന്നിടയായി. ആ വാഗ്വാദത്തെ താഴെ ചേൎക്കുന്നു.

മാല്ലെററ്—സൈന്യവകുപ്പിലേക്ക് അധികച്ചിലവു ചെയ്യുന്നതുകൊണ്ടു മററു വകുപ്പുകളിൽ വളരെ കഷ്ടം നേരിടുന്നുണ്ടല്ലോ.

നെപ്പോളിയൻ— ഫ്രാൻസുരാജ്യത്തിലെ പുരുഷന്മാരെല്ലാം സൈന്യവകുപ്പിൽ ചെട്ടവരാണെന്നു നിങ്ങൾ ഓൎക്കുന്നില്ലേ? പ്രായപൂൎത്തി വന്നിട്ടുള്ളവരെല്ലാം സൈന്യവകുപ്പിൽ ചേൎന്നുകൊള്ളേണമെന്നു നിർബ്ബന്ധമായിരിക്കെ സൈന്യവകുപ്പിലേക്കു ചിലവുചെയ്യുന്ന പണത്തെ എല്ലാവരും അനുഭവിക്കുന്നതാണെന്നു ഓൎക്കേണ്ടതാണ്.

മാല്ലെററ്—സൈന്യവകുപ്പിലേക്കായി പ്രത്യേകം ചിലവുചെയ്യുന്ന പണംകൊണ്ടു ഭടന്മാൎക്കു വിശേഷവിധിയായ യാതൊരു ഗുണവും സിദ്ധിക്കുന്നില്ലേ?

നെപ്പോളിയൻ—ഞാൻ ഭടന്മാരെ മററുള്ളവരേക്കാൾ സ്നേഹിക്കുന്നുവെന്നും അവൎക്കു വിശേഷവിധിയായി ഉപകാരം ചെയ്യുന്നുവെന്നും പറഞ്ഞ് എന്നെ കുററപ്പെടുത്തുന്നതു ശരിയല്ല. ഭടന്മാരുടെ ജീവിതം എത്രയോ ദുഘടമാകുന്നു. ഉന്നതമായ സിംഹാസനത്തിൽ ഇരുന്ന് ആജ്ഞാപിക്കുന്നതുപോലെ അത്ര എളുപ്പമായ പ്രവൃത്തിയല്ല ഒരു ഭടൻെറ ദിനചൎയ്യ. സ്വരാജ്യത്തിന്നായി സൎവ്വദാ പ്രവൃത്തി എടുത്തുകൊണ്ടിരിക്കുന്ന ഭടന്മാരുടെ കഷ്ടങ്ങളെപ്പററി പൂൎണ്ണമായി അറിയുവാൻ നിങ്ങൾക്കു സാധിക്കുകയില്ല.

പാരീസ് പരിഷ്കാരം.

ഈ സംഭാഷണത്തിൽനിന്നു നെപ്പോളിയൻ ഭടന്മാരെ നിൎവ്യാജം സ്നേഹിച്ചിരുന്നുവെന്നും രാജ്യരക്ഷയുടെ അടിസ്ഥാനം ഭടന്മാരാണെന്നു തിൎച്ചപ്പെടുത്തിയിരുന്നുവെന്നും തെളിയുന്നു. സൈന്യവകുപ്പിൽ നെപ്പോളിയൻ പല ചട്ടങ്ങളും ഏൎപ്പെടുത്തി. ഭടന്മാരെ അദ്ദേഹം മൂന്നുതരക്കാരായി പിരിച്ചു. യൌവ്വനയുക്തന്മാരും ധൈൎയ്യശാലികളും ആയ ഭടന്മാരെ

ഒന്നാംതരക്കാരായും, വിവാഹംകഴിഞ്ഞവരും മദ്ധ്യവയസ്കന്മാരും ആയവരെ രണ്ടാംതരക്കാരായും മദ്ധ്യവയസ്സു കഴിഞ്ഞവരെ മൂന്നാംതരക്കാരായും പിരിച്ചു. ഒന്നാംതരക്കാരെ ഫ്രാൻസിന്റെ അതൃത്തികളെ സംരക്ഷിക്കാൻ നിയമിച്ചു. ദൂരദേശത്തിൽ യുദ്ധയാത്രചെയ്യുന്നതിന്നും ഒന്നാംതരക്കാരെ തന്നെയാണു നിയമിച്ചതു്. പിടിച്ചടക്കപ്പെട്ട രാജ്യങ്ങളുടെ സമാധാനരക്ഷയ്ക്കായി രണ്ടാംതരക്കാരെ നെപ്പോളിയൻ അതാതു രാജ്യങ്ങളിൽ താമസിപ്പിച്ചു. മൂന്നാംതരക്കാരെ ഉൾനാടുകളിലെ കാവലാളികളായി പാൎപ്പിച്ചു നെപ്പോളിയന്റെസൈന്യവിഭാഗം പ്രജകൾക്കെല്ലാം തൃപ്തിയേയും സന്തോഷത്തേയും ഉണ്ടാക്കി. ഫ്രാൻസുരാജ്യത്തിന്റെ ഉന്നതിക്കായി എല്ലാവരും എല്ലായ്പോഴും പ്രവൎത്തിച്ചുകൊണ്ടിരിക്കേണ്ടതാണെന്നുള്ളബോധത്തെ നെപ്പോളിയൻ പ്രജകളുടെ ഹൃദയങ്ങളിലെല്ലാം അങ്കുരിപ്പിച്ചു. ഒരു നിമിഷനേരത്തിന്നുള്ളിൽ സൈന്യങ്ങളെയെല്ലാം ഏകോപിച്ചു തീവ്രമായ യുദ്ധത്തിന്നു പുറപ്പെടുവാൻ നെപ്പോളിയന്നു പ്രയാസമുണ്ടായിരുന്നില്ല. സൈനികവകുപ്പിലെ നിയമങ്ങൾ അത്ര സുഗമവും അനുസരണക്കേടു കാണിക്കുന്നവൎക്കുള്ള ശിക്ഷ അതികഠിനവും ഭടന്മാൎക്കു നെപ്പോളിയന്റെ നേരെയുള്ള സ്നേഹം നിഷ്കളങ്കവും ആയിരുന്നതുകൊണ്ടു പരിഷ്കൃതരീതിയിലുള്ള സൈന്യപരിപാലനം നെപ്പോളിയനെപ്പോലെ മററാൎക്കും സാധിച്ചിട്ടില്ലെന്നുതന്നെ പറയാം. അദ്ദേഹത്തിന്റെ ദൃഷ്ടി സൈന്യവകുപ്പിൽ എത്ര സൂക്ഷ്മമായി പതിഞ്ഞിരുന്നുവൊ അതിൽ ഒട്ടുംതന്നെ കുറവുകൂടാതെ മററുള്ള സകലരാജ്യകാൎയ്യങ്ങളിലും പതിഞ്ഞിരുന്നു. നാല്പതിനായിരം നാഴിക നീളത്തിലുള്ള പാത നെപ്പോളിയൻ ഫ്രാൻസുരാജ്യത്തിൽ വെട്ടിത്തെളിയിച്ചു. കച്ചവടക്കാരുടെ സൌകൎയ്യത്തിന്നായി പതിനാലു ചന്തകളും അദ്ദേഹം സ്ഥാപിച്ചു. അദ്ദേഹം പണിയിച്ചിട്ടുള്ള ചന്തപ്പുരകൾ യാതൊരു കേടുപാടും കൂടാതെ, ഫ്രാൻസുരാജ്യത്തിന്റെ അലങ്കാരമായി മാത്രമല്ല,

ക്കെയ്രോപ്യഖണ്ഡത്തിന്നുമുഴുവനും അലങ്കാരമായി ഇന്നും നിലനില്ക്കുന്നുണ്ട്. വഞ്ചിവഴിക്കുള്ള യാത്രകളേയും കച്ചവടച്ചരക്കുകളുടെ ഗതാഗതമാൎഗ്ഗങ്ങളേയും അനായാസേന നിൎവ്വഹിക്കാൻവേണ്ടി നെപ്പോളിയൻ രണ്ടു വലിയ തോടുകൾ വെട്ടി. മാഡലിനിക്ഷേത്രവും, വൻേറാമിമാളികയും കാരോസൽ എഡോയൽ എന്നി സ്തംഭങ്ങളും നെപ്പോളിയൻ നിൎമ്മിച്ചിട്ടുള്ളതാകുന്നു. ഫ്രാൻസിലെ കച്ചവടവും കൈത്തൊഴിലും യാതൊരു പ്രതിബന്ധവും കൂടാതെ ഉപൎയ്യുപരിവൎദ്ധിച്ചുകൊണ്ടുവന്നു. കടൽവ്യാപാരത്തെ ഇംഗ്ലീഷുകാർ നിരോധിച്ചതിൻെറ ഫലമായി ഫ്രാൻസിൻെറ കൈത്തൊഴിൽ തഴച്ചുവളൎന്നു. പാതകളിൽകൂടി ചരക്കു കയററിപ്പോകുന്ന വണ്ടികൾക്കും തോടുകളിലും നദികളിലുംകൂടി സഞ്ചരിക്കുന്ന ചരക്കുവള്ളങ്ങൾക്കും കണക്കുണ്ടായിരുന്നില്ല. വിദ്വാന്മാരെപ്പററി നെപ്പോളിയൻ ഉപന്യാസങ്ങൾ എഴുതി. ബ്രിട്ടീഷ്കാരുടെ ഇടയിൽ ഒരു പണ്ഡിതനും വിശിഷ്ടഗ്രന്ഥകാരകനും ആയ സാർവാൾട്ടർ സ്കോട്ടിനെപററി നെപ്പോളിയൻ എഴുതിയ ഉപന്യാസം ഒരു സാഹിത്യകൌസ്തുഭമായിത്തീൎന്നിട്ടുണ്ട്. അദ്ദേഹം കാൎയ്യാലോചനസഭക്കു് എഴുതീട്ടുള്ള കത്തുകളേയും പ്രജാധിപത്യഭരണാദ്ധ്യക്ഷന്മാൎക്കയച്ചിട്ടുള്ള കത്തുകളേയുംകൂട്ടിച്ചേൎത്തു 1819-ാം സംവത്സരത്തിൽ പ്രസിദ്ധീകരിച്ചപ്പോൾ ആ വിഷയങ്ങൾ എഴു വലിയ പുസ്തകങ്ങളായിട്ടാണു പുറത്തിറങ്ങിയതു്. 1807 നവമ്പർമാസം 14-ാം൹ നെപ്പോളിയൻ മോഷെർ എന്ന മന്ത്രിക്കയച്ച ഒരു കത്തിനെ താഴേചേൎക്കുന്നു. ആ കത്തിൽനിന്നു നെപ്പോളിയൻ സ്വരാജ്യാഭിവൃദ്ധിയിൽ എത്ര ദൃഢമായി മനസ്സുവെച്ചിരുന്നുവെന്നു കാണാവുന്നതാണ് "ഞാൻ പാരീസ് നഗരപരിഷ്കരണത്തിന്നായി ശേഖരിച്ചുവെച്ചതായ 80 ലക്ഷം ഫ്രാങ്കുനാണ്യങ്ങൾ അയച്ചുതു കിട്ടിയിരിക്കുമല്ലൊ. നഗരാഭിവൃദ്ധിക്കുവേണ്ടപ്പെട്ടതായ പദ്ധതികളിലെല്ലാം നിങ്ങളുടെ ദൃഷ്ടിപതിയുന്നുണ്ടായിരിക്കുമല്ലോ? ഞാൻ ഉദ്ദേശിച്ചിട്ടു

ള്ള പരിഷ്കാരങ്ങളിൽ ഏതാനും ചിലത്ത് ഒട്ടുംതന്നെ ആദായ ത്തെ ഉണ്ടാക്കുന്നതല്ല. എങ്കിലും അവ നമ്മുടെ പട്ടണത്തിന്ന് എന്നെന്നും അലങ്കാരമായിരിക്കും. നാടകശാലകൾ, ചന്തപ്പുരകൾ മുതലായതിൽനിന്നു ധാരാളം ആദായം ഉണ്ടാകുന്നതാണ്. കച്ചവടത്തിന്നുവേണ്ടി പാണ്ടികശാലകൾ പണിയിക്കുന്നതു ഉത്തമമായിരിക്കും. രാജ്യഭരണാധികാരികൾ മുൻകൂർ പണംമുടക്കി പ്രജകളുടെ സൌകൎയ്യത്തിന്നായി കെട്ടിടങ്ങൾ പണിയിക്കുന്നതായാൽ അവകളിൽനിന്നു ചിലവുചെയ്തതിൽ എത്രയോ അധികം ആദായം കാലക്രമേണ സിദ്ധിക്കുന്നതായിരിക്കും. നമ്മുടെ രാജ്യാഭിവൃദ്ധിയെ ഉദ്ദേശിച്ചു ചിലവുചെയ്യപ്പെടുന്ന ദ്രവ്യം ഒരിക്കലും വ്യൎത്ഥമായി വരികയില്ല. ടിലാനിൽനിന്നു പാരിസിലേക്കും റൈനിൽനിന്നു സയോനിലേക്കും രണ്ടു തോടുകൾ വെട്ടേണ്ടതായിരിക്കുന്നു. ഈ തോടുകൾ വെട്ടാൻ വേണ്ടിവരുന്ന പണത്തിന്നായി രാജഭണ്ഡാഗാരത്തിൽ കൈവെക്കേണ്ട ആവശ്യമില്ല. ഒരു തോടു വെട്ടിയശേഷം അതിൽനിന്നു കിട്ടുന്ന ആദായംകൊണ്ടു മറ്റേതും വെട്ടിത്തീൎക്കാൻ സാധിക്കുന്നതാണ്. ഈ തോടുകളെ വെട്ടി അവസാനിപ്പിക്കുന്നതോടുകൂടി നമ്മുടെ രാജ്യത്തിലെ വ്യാപാരവൃദ്ധി പ്രബലപ്പെടുകയും തന്മൂലം ആദായം അധികമാവുകയുംചെയ്യും. ഇംഗ്ലണ്ടിൽ ഒരു തോടുവെട്ടേണമെങ്കിൽ അതിന്നു വേണ്ടിവരുന്ന ചിലവു കണക്കാക്കി ഒരു പ്രഭുവിന്നു കരാറുകൊടുക്കുകയും അദ്ദേഹം ചിലവുചെയ്തിട്ടുള്ള പണത്തെ പിന്നീടു കിട്ടുന്ന ആദായത്തിൽനിന്നു വസൂലാക്കിയെടുക്കാൻ അനുവദിക്കുകയും ആണു ഭരണാധികാരികൾ ചെയ്യാറുള്ളത്. എന്നാൽ നാം അങ്ങിനെ ചെയ്യേണമെന്നില്ല. മുൻകൂട്ടി നാംതന്നെ പണം ചിലവുചെയ്യുക. ചിലവുചെയ്ത പണത്തെ നമുക്കുതന്നെ ഈടാക്കുകയും ചെയ്യാം. മുൻകൂറായി പണം ചിലവുചെയ്യേണമെങ്കിൽ പണം എവിടെ എന്നുള്ള വിചാരം താങ്കൾക്കു വേണ്ട. നഗരാഭിവൃദ്ധിക്കായി എന്തെ

ല്ലാമാണു ചെയ്യേണ്ടതെന്നു് ഒരു കണക്കു തയ്യാറാക്കിയാൽ പണം ഞാൻ ഉണ്ടാക്കിത്തരാം. നഗരശുചീകരണത്തിന്നു വേണ്ടപ്പെട്ട മാൎഗ്ഗങ്ങളേയും ഗതാഗതസൌകൎയ്യങ്ങളേയും പ്രത്യേകം ശ്രദ്ധിച്ചുകൊള്ളണം.'' ഈ പത്രത്തിൽനിന്നു നെപ്പോളിയന്റെ സ്വരാജ്യസ്നേഹവും പ്രജാവാത്സല്യവും വ്യക്തമായി തെളിയുന്നു. രാജ്യങ്ങളെ കീഴടക്കി കഴിയുന്നേടത്തോളം പണംസമ്പാദിച്ചു ഭൂലോകവൈശ്രവണനായി ചെങ്കോൽ ചെലുത്തണമെന്നുള്ള വിചാരം നെപ്പോളിയന്നു് ഒരു കാലത്തും ഉണ്ടായിട്ടില്ല. താൻ സമ്പാദിക്കുന്ന പണത്തെ മുഴുവനും ജനോപകാരമായി ചിലവുചെയ്യേണമെന്നേ അദ്ദേഹത്തിന്നു വിചാരമുള്ളു. രാജപാതകളുടെ ഇരുവശങ്ങളിലും മനുഷ്യസഞ്ചാരത്തിന്നുള്ള ഊടുപാതകളെ നെപ്പോളിയൻ നിൎമ്മിച്ചു. ചന്തസ്ഥലങ്ങളിൽപോയി രാജ്യവാസികൾ വ്യാപാരംചെയ്യുമ്പോൾ അവൎക്കു വെയിലുംമഴയും തട്ടാതിരിക്കാൻവേണ്ടി മേൽപ്പുരകൾ കെട്ടിച്ചു. കശാപ്പുകടകൾക്കു പ്രത്യേകസ്ഥലങ്ങൾ വിനിയോഗിക്കപ്പെട്ടു. നെപ്പോളിയന്റെ രാജ്യഭരണകാലത്തിൽ അദ്ദേഹം വിദ്വാന്മാരെ പ്രോത്സാഹിപ്പിച്ചു അവൎക്കു വേണ്ടപ്പെട്ട ദ്രവ്യസഹായം ചെയ്തുകൊടുക്കുന്നതിൽ നെപ്പോളിയന്നു് ഒട്ടും മടിയുണ്ടായിരുന്നില്ല. യുദ്ധതന്ത്രങ്ങളിൽ എന്നപോലെ രാജ്യഭരണതന്ത്രങ്ങളിലും ശാസ്ത്രീയവിഷയങ്ങളിലും അദ്ദേഹം പ്രഖ്യാതിസമ്പാദിച്ചു. യുദ്ധകാൎയ്യങ്ങളിൽ ധീരതയും സാമൎത്ഥ്യവും പ്രദൎശിപ്പിക്കുന്ന യുദ്ധവീരന്മാൎക്കു ഡ്യൂക്ക് (പ്രഭു) എന്നുള്ള സ്ഥാനവും ദേശീയഗവൎണ്ണൎമാൎക്കു കൌണ്ട് എന്നുള്ള പദവിയും നെപ്പോളിയൻ കല്പിച്ചുകൊടുത്തു. ഇതു കൂടാതെ മറ്റുള്ള സ്ഥാനമാനങ്ങളൊന്നും നെപ്പോളിയൻ ആൎക്കും കൊടുക്കാറില്ല. സ്വരാജ്യസ്നേഹം ഉണ്ടെങ്കിൽ അതിൽ അധികമായ സ്ഥാനമാനങ്ങൾ മറ്റൊന്നും ഇല്ലെന്നായിരുന്നു നെപ്പോളിയന്റെ അഭിപ്രായം. പരമ്പരയായ രാജവംശക്കാർ രാജ്യഭരണം ചെയ്യുവരേണമെന്നാണല്ലൊ പ്രഭുക്കന്മാ

രുടെ അഭിനിവേശം. അവരുടെ അഭിനിവേശത്തിന്നുള്ള പ്രതിഫലമാണെന്നു തോന്നുമാറ് പ്രഭുക്കന്മാൎക്ക് അനവധി സ്ഥാനമാനങ്ങളും സ്വത്തുക്കളും രാജാക്കന്മാർ മുൻകാലത്തിൽ കൊടുത്തിരുന്നു. പ്രജാധിപത്യ ഭരണാസക്തനായ നെപ്പോളിയന്റെ ദൃഷ്ടിയിൽ പ്രഭുവെന്നും സാമാന്യനെന്നും ഉള്ള വ്യത്യാസം ഉണ്ടായിരുന്നില്ല. രാജ്യഭരണ സൌകൎയ്യങ്ങളേയും ക്ഷേമത്തേയും അനുഭവിക്കാൻ പ്രജകളെല്ലാവരും ഒരു പോലെ അൎഹന്മാരാണെന്നു നെപ്പോളിയൻ ത്രിവിധകരണങ്ങളാലും പ്രത്യക്ഷപ്പെടുത്തി. പ്രഭുക്കൾ കൊടുക്കുന്ന കരത്തിന്റെ തോതൊന്നു വേറെ, സാമാന്യന്മാർ കൊടുക്കുന്ന കരത്തിന്റെ തോതുവേറെ, എന്നുള്ള ചട്ടം മുമ്പുണ്ടായിരുന്നുവെങ്കിലും നെപ്പോളിയൻ അതിനെ ഇല്ലായ്മചെയ്തു. ദരിദ്രനെന്നും പണക്കാരനെന്നും ഉള്ള വ്യത്യാസം അസ്തമിച്ചു. പ്രഭുക്കന്മാൎക്കുള്ള നിയമം വേറെ, സാമാന്യന്മാൎക്കു നിയമം വേറെ എന്നുള്ള പക്ഷഭേദം നെപ്പോളിയന്റെ ഭരണകാലത്തിൽ ഇല്ലാതെയായി. ഇങ്ങിനെയൊക്കെയായിരുന്നാലും പരമ്പരാവകാശികളായ പ്രഭുക്കന്മാരെ നെപ്പോളിയൻ നിന്ദിച്ചുവെന്നൊ മററു വിധത്തിൽ തൃണീകരിച്ചുവെന്നൊ വിചാരിച്ചുപോകരുത്. അദ്ദേഹത്തിന്റെ ഋജുബുദ്ധിയും സമഭാവനയും എല്ലാവരിലും ഒരുപോലെ വ്യാപിച്ചുകൊണ്ടിരുന്നതേയുള്ളൂ. ഒരു കലാശാലയിലെ പണ്ഡിതർ പ്രഭുക്കന്മാരെ അപലപിച്ചു സംസാരിച്ചുവെന്നു നെപ്പോളിയന്നു അറിവുകിട്ടി. അദ്ദേഹം ഉടനെ തന്നെ ആ പണ്ഡിതരെ ഉദ്യോഗത്തിൽ നിന്നു പിരിച്ചയച്ചു.

ബുദ്ധിയുടെ സ്ഥിരത.

റഷ്യാരാജ്യനിവാസിയായ കൌണ്ട് ടിലിലി എന്നാൾ നെപ്പോളിയന്റെ പ്രജാധിപത്യ ഭരണത്തെ വേരോടെ പറിച്ചു കളയുവാൻ വേണ്ടപ്പെട്ട ഒരുക്കങ്ങൾ ചെയ്യുന്നുണ്ടെന്നു അലക്സാണ്ടർ ചക്രവൎത്തി മുഖാന്തരം നെപ്പോളിയന്നു അറി

ക്കുകിട്ടി. "സ്ഥിരപ്രതിഷ്ഠിതമായ പ്രജാധിപത്യ ഭരണത്തെ നശിപ്പിക്കാൻ ആരാലും സാധിക്കുകയില്ലെന്നും തന്റെ വിരോധിയായി പ്രവൎത്തിക്കുന്ന ടിലിലിയുടെ വ്യൎത്ഥപ്രയത്നത്തെപ്പററി താൻ ഒട്ടും ഭയപ്പെടുന്നില്ലെന്നും" നെപ്പോളിയൻ പറഞ്ഞതല്ലാതെ ടിലിലിയുടെ നേരേ പടയെടുക്കുകയൊ കോപിക്കുകയൊ ചെയ്തില്ല. ഭരണാധികാരികളുടെ പ്രവൃത്തികൾ മുഴുവനും ജനസാമാന്യത്തിന്ന് ഉത്തമാദൎശങ്ങളായിത്തീരേണമെന്നായിരുന്നു നെപ്പോളിയന്റെ വിചാരം. "അകത്തുകത്തിയും പുറത്തുപത്തിയും" ആയി ജീവിതം നയിക്കാൻ നെപ്പോളിയൻ ഇഷ്ടപ്പെട്ടില്ല. അദ്ദേഹത്തിന്റെ അരമനയിലുള്ള ജീവിതത്തിന്റെ പ്രതിഛായ തന്നെയായിരുന്നു പുറമെ കാണപ്പെട്ട ജീവിതരീതി. ഹൃദയാന്തൎഭാഗത്തിൽ അസൂയയും കഠിനതയുംവെച്ചു വളൎത്തി പുറമെ പുഞ്ചിരിതൂകുന്ന നീചസ്വഭാവം നെപ്പോളിയന്ന് ഉണ്ടായിരുന്നില്ല. അങ്ങിനെയുള്ളവരുടെ നേരെ അദ്ദേഹത്തിന്നു കലശലായ വെറുപ്പുണ്ടായിരുന്നു. നെപ്പോളിയന്റെ അവരജനായ ജറൊം ധാരാളത്തിൽ അധികം പണം ചിലവു ചെയ്യുന്നവനും ഇഹലോക സുഖങ്ങളിൽ മുങ്ങിക്കുളിക്കുന്ന യുവാവും ആയിരുന്നു. അദ്ദേഹം അമേരിക്കയിൽപോയി ഒരു പ്രഭുവിന്റെ പുത്രിയെ വിവാഹം ചെയ്തു. ആ വിവാഹം നെപ്പോളിയന്നു പിടിച്ചില്ല. തന്റെ അനുജനെ അമേരിക്കൻ വിവാഹബന്ധത്തിൽ നിന്നു നെപ്പോളിയൻ മോചിപ്പിച്ചു. ജൎമ്മനിയിലെ വുട്ടൻബൎഗ്ഗ്നാടുവാഴിയുടെ പുത്രിയെ ജറോമിനെക്കൊണ്ടു നെപ്പോളിയൻ വിവാഹം ചെയ്യിച്ചു. വിവാഹത്തിന്നു മുമ്പെ നെപ്പോളിയൻ തന്റെ അനുജന്ന് ഉപദേശരൂപമായി അയച്ച ഒരു എഴുത്തു നെപ്പോളിയന്റെ മഹാമനസ്കതയെ പ്രത്യക്ഷപ്പെടുത്തുന്നതാകയാൽ അതിനെ താഴെ ചേൎക്കുന്നു. "സഹോദര! നിന്നെ വെസ്റ്റ്ബേലിയയിലെ ഭരണാധിപതിയായി നിശ്ചയിച്ചിരിക്കുന്നു. രാജ്യഭാരം കയ്യേല്ക്കുന്നതിന്നു

മുമ്പെ നീ നിന്റെ നടപടികളെ സന്മാൎഗ്ഗങ്ങളിൽ വിനിയോഗിക്കുക. നിയമസഭയിലും ആലോചനാസഭയിലും പ്രഭുക്കളുടെ ഇടയിലും പ്രജകളുടെ ഇടയിലും ആരേയും ദ്രോഹിക്കാതെ രാജ്യം ഭരിച്ചുകൊൾക. പ്രജാപ്രതിനിധികളെ തിരഞ്ഞെടുത്ത് അവരെ ഉദ്യോഗത്തിൽ വെക്കുക. അറിവും ലോകപരിചയവും ഉള്ളവരെ മാത്രമേ ഉദ്യോഗങ്ങളിൽ നിയമിക്കാവു. പക്ഷഭേദം ഒട്ടും അരുത്. ഫ്രാൻസ്രാജ്യത്തിൽ നടപ്പുള്ള നെപ്പോളിയൻ നിയമത്തെ (Napolean Code) പ്രചാരത്തിൽ വരുത്തുക. പ്രജകളുടെ ക്ഷേമം തന്നെയാണ രാജ്യത്തിന്റെ ക്ഷേമം എന്നു ധരിച്ചുകൊള്ളണം. ആരേയും ദുഷിച്ചു പറയരുത്. രാജ്യകാൎയ്യങ്ങളെപ്പറ്റി എല്ലാവരോടും സംസാരിക്കരുത്. നിന്റെ വിചാരങ്ങളെല്ലാം നിന്റെ ഹൃദയത്തിൽ തന്നെ അടങ്ങിയിരിക്കണം. നീ ചെയ്യുവാൻ പോകുന്ന കാൎയ്യങ്ങളെപ്പറ്റി നിന്റെ ഭാൎയ്യയോടുകൂടി പറയരുത്. രാജ്യഭരണ കാൎയ്യങ്ങൾ എപ്പോഴും രഹസ്യമായിത്തന്നെ ഇരിക്കേണ്ടതാകുന്നു. പ്രജകൾ സ്വാതന്ത്ര്യത്തേയും സമത്വത്തേയും അനുഭവിക്കത്തക്കവണ്ണം രാജ്യകാൎയ്യങ്ങളെ നിൎവ്വഹിച്ചുകൊള്ളുക. പ്രജകളുടെ വിചാരങ്ങൾ സന്മാൎഗ്ഗങ്ങളിൽ മാത്രമേ പ്രവേശിക്കാവു. എപ്പോഴും ഉദ്യാനവിരുന്നുകളും പാട്ടുകച്ചേരികളും നടത്തിക്കൊണ്ടു കാലം കഴിക്കരുത്. രാജപ്രീതിക്കായി പ്രജകൾ നടത്തുന്ന ഉദ്യാനവിരുന്നുകളും ആഘോഷങ്ങളും മിത്ഥ്യാഡംബരങ്ങളാകുന്നു. അങ്ങിനെയുള്ള വിരുന്നുകളും ആഘോഷങ്ങളും ജനങ്ങളുടെ പണത്തെ നശിപ്പിക്കുന്നതല്ലാതെ വിശേഷഗുണങ്ങളൊന്നും ചെയ്യുന്നില്ല. വിരുന്നുകളിലും വിനോദങ്ങളിലും ചിലവുചെയ്യപ്പെടുന്ന പണം ഏതൊരു രാജ്യത്തേയും ദാരിദ്ര്യപദ്ധതിയിൽ നയിപ്പിക്കുകയേ ഉള്ളു. രാജാവിന്നു ഡംഭവും അഹങ്കാരവും ഉണ്ടായിരിക്കരുത്. ഭടന്മാരെ പ്രത്യേകം സംരക്ഷിച്ചുകൊള്ളണം. വ്യവസായാഭിവൃദ്ധിയിൽ നാടുവാഴിയുടെ ശ്ര

ഷ്ഠിപതിഞ്ഞിരിക്കണം. രാജകീയഭണ്ഡാഗാരം ശോഷിക്കാതെയും ജനങ്ങളെ ദ്രോഹിക്കാതെയും പ്രജാപരിപാലനം ചെയ്യുന്നതാണ് ശ്ലാഘ്യത. സ്ത്രീകളുടെ വലയിൽ പെട്ടുപോകരുതു്. ആ വിഷയത്തിൽ നല്ലവണ്ണം മനസ്സിരുത്തണം. ഈശ്വരവിചാരത്തോടുകൂടി സൎവ്വകാൎയ്യങ്ങളും ചെയ്തുകൊൾക” നെപ്പോളിയന്റെ എഴുത്തിൽ അടങ്ങിയ ആശയങ്ങൾ അദ്ദേഹത്തിന്റെ നിജസ്വഭാവത്തെ വെളിപ്പെടുത്തുന്നു. “പരോപകാരഃ പുണ്യായ പാപായപരപീഡനം” എന്നുള്ള തത്വത്തെ നല്ലവണ്ണം മനസ്സിലാക്കിട്ടുള്ള ഒരു മഹാപുരുഷനാണു നെപ്പോളിയൻ എന്നു തെളിയിക്കാൻ അദ്ദേഹത്തിന്റെ ജീവചരിത്രത്തിലെ ഏതുഭാഗങ്ങളും ലക്ഷ്യങ്ങളാണ്.

കുഴപ്പങ്ങൾ

നെപ്പോളിയൻ എത്രതന്നെ നയോപായങ്ങൾ പ്രയോഗിച്ചിട്ടും ഇംഗ്ലീഷുകാർ ഫ്രാൻസിന്റെ ശത്രുക്കളായി പരിവൎത്തിച്ചതേയുള്ളൂ. ഇംഗ്ലണ്ട് സമാധാന നിലയിൽ വൎത്തിക്കാത്തപക്ഷം അവരുടെ നേരെ യുദ്ധം ചെയ്യേണ്ടിവരുമെന്നു നെപ്പോളിയൻ തീൎച്ചയാക്കി. റഷ്യാ, സ്വിട്സർലാൻഡ്, ഡെൻമാൎക്ക്, സ്വീഡൻ മുതലായ രാജ്യങ്ങളെ തന്റെ മിത്രങ്ങളാക്കിവെച്ചുകൊണ്ട് ഇംഗ്ലണ്ടിനെ എതിരിടേണമെന്നും നെപ്പോളിയൻ ആലോചിച്ചുറച്ചു. റഷ്യക്കും തുൎക്കിക്കും തമ്മിലുള്ള വിരോധത്തെ നെപ്പോളിയൻ തീരെ ഇല്ലാതെയാക്കിത്തീൎത്തു. തുൎക്കിയും റഷ്യയും തമ്മിൽ സമാധാനമായപ്പോൾ ഇംഗ്ലണ്ട് തുൎക്കിയെ പറഞ്ഞിളക്കി വീണ്ടും യുദ്ധത്തിന്നു കച്ചകെട്ടിച്ചു. ഡെൻമാൎക്ക് മദ്ധ്യസ്ഥകക്ഷിയിൽപെട്ട ഒരു രാജ്യമായിരുന്നു. ഫ്രാൻസിനെയും ഇംഗ്ലണ്ടിനെയും തമ്മിൽ യോജിപ്പിച്ച് അന്യോന്യം സ്നേഹ[illegible]യിൽ പരിവൎത്തിപ്പിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി പ്രവൎത്തിച്ചുപോരുന്ന റഷ്യാചക്രവൎത്തിയുടെ പ്രയത്നം സഫലമാകാത്തപക്ഷം ഡെൻമാൎക്ക ഫ്രാൻസോടുകൂടി ചേരേണ്ടതാണെന്നു നെപ്പോളിയൻ ഡെൻ

മാക്കിലേക്ക ഒരു സന്ദേശപത്രം അയച്ചു. അതിന്നിടയ്ക്കുതന്നെ ഇംഗ്ലീഷുകാർ ഡെൻമാക്കിൻെറ നേരെ വെല്ലിംഗടൻ പ്രഭുവിൻെറ നായകത്വത്തിൻ കീഴിൽ ഒരു സൈന്യത്തെ അയച്ചു. ഇംഗ്ലീഷുകാരുടെ സൈന്യം ഡെൻമാക്ക് രാജ്യത്തെ വളഞ്ഞു. തലസ്ഥാനനഗരമായ കോപ്പെൻ ഹേഗൻ പട്ടണത്തെ അവർ കൈക്കലാക്കി. യുദ്ധത്തിൽ ഡെൻമാക്കദേശക്കാർ സംഖ്യയില്ലാതെ മരിച്ചു ഡെൻമാക്കിലെ പ്രജകളിൽ എട്ടിൽ ഒരംശം മരിച്ചുപോയിട്ടുണ്ടെന്നു പിന്നീട കണക്കാക്കപ്പെട്ടു കെട്ടിടങ്ങളെയെല്ലാം ഇംഗ്ലീഷുകാർ ഇടിച്ചുതകർത്തു. മദ്ധ്യസ്ഥനിലയിൽ വർത്തിക്കുന്ന ഡെൻമാക്കിൻെറ നേരെ പടയെടുത്തതും കോപ്പൻ ഹേഗൻ പിടിച്ചടക്കിയതും ന്യായമല്ലെന്നു ബ്രിട്ടീഷ് പാർലിമെണ്ടിൽ ഷെരിഡൻ, ആഡിംഗടൻ, ഗ്രെ മുതലായവർ പ്രസംഗിച്ചു. അവരുടെ പ്രസംഗം വനരോദനമായി പരിണമിച്ചതേയുള്ളൂ. ഇതിനിടയ്ക്കു റഷ്യയും തുർക്കിയും തമ്മിലുള്ള മൈത്രി ശിഥിലപ്പെട്ടു. തുർക്കിയിലെ തലസ്ഥാനമായ കൺസ്ടാൻറിനോപ്പിൾ പട്ടണത്തേയും ഡാർഡലസ്സിനേയും പിടിച്ചടക്കുവാൻ റഷ്യാചക്രവർത്തി തഞ്ചം നോക്കിക്കൊണ്ടിരുന്നു. ആ പട്ടണങ്ങളെ കൈവശപ്പെടുത്തിത്തരാമെന്ന് ഇംഗ്ലീഷുകാർ റഷ്യാചക്രവർത്തിയെ അറിയിച്ചു. എന്നാൽ റഷ്യാചക്രവർത്തി ഇംഗ്ലീഷുകാരുടെ സഹായത്തെ സ്വീകരിച്ചില്ല. ഇംഗ്ലീഷുകാരുടെ സഹായത്തേക്കാൾ വിലയേറിയതു നെപ്പോളിയൻെറ മൈത്രിയാണെന്നു റഷ്യാചക്രവർത്തി നിശ്ചയിച്ചു. ആസ്ത്രിയയും റഷ്യയും ഫ്രാൻസും ഒന്നായിച്ചേർന്ന് ആലോചനതുടങ്ങി. തുർക്കിരാജ്യത്തെ പിടിച്ചടക്കി ആസ്ത്രിയയും റഷ്യയുംതമ്മിൽ പങ്കിട്ടെടുക്കുവാനും ഇന്ത്യയെപിടിച്ചടക്കുവാൻ നെപ്പോളിയനെ റഷ്യയും ആസ്ത്രിയയും സഹായിക്കുവാനും അവർ ആലോചിച്ചു തീർച്ചയാക്കിയത്. ഇംഗ്ലീഷുകാരുടെ പിൻബലത്തോടുകൂടി തുർക്കി യുദ്ധക്കളത്തിൽ ഇറങ്ങി. റഷ്യയിൽ രണ്ടുകക്ഷികൾ, പ്രഭുക്കളും പ്രജകളും, പ്രഭു

ലത്തിൽ വന്നുകൊണ്ടിരിക്കുകയായിരുന്നു. റഷ്യാചക്രവർത്തി നെപ്പോളിയന്റെ ആപ്തമിത്രമായിരുന്നതുകൊണ്ട് അദ്ദേഹം പ്രജകളേയും ചക്രവർത്തിനി പ്രഭുകക്ഷിക്കാരിയായിരുന്നതുകൊണ്ടു പ്രഭുക്കളേയും സ്നേഹിച്ചുപോന്നു. മാതാപിതാക്കന്മാരുടെ അഭിപ്രായവ്യത്യാസം പ്രജകളേയും ബാധിക്കാതെയിരുന്നില്ല. നെപ്പോളിയനേയും അദ്ദേഹത്തിന്റെ ഭരണരീതിയേയും വേരോടെ പറിച്ചെറിഞ്ഞു കളഞ്ഞാലല്ലാതെ ലോകത്തിൽ സമാധാനം ഉണ്ടാകയില്ലെന്നു റഷ്യാചക്രവർത്തിനി ആലോചിച്ചു തിട്ടപ്പെടുത്തി. റഷ്യാചക്രവർത്തിയുടെ പുത്രനായ അലക്സാണ്ടർ നെപ്പോളിയന്റെ ഗുണഗണങ്ങളെക്കണ്ട് അതിശയിക്കുകയും അദ്ദേഹത്തെ സ്നേഹിക്കുകയും ചെയ്തിരുന്നു. ചക്രവർത്തിനി തന്റെ പുത്രന്റെ ഹൃദയത്തിൽ നെപ്പോളിയന്റെനേരെ വെറുപ്പുതോന്നിക്കുവാൻ സദാ ഉത്സാഹിച്ചു. നെപ്പോളിയന്റെ വിദേശിയമന്ത്രി റഷ്യയിൽ താമസിച്ചിരുന്നതുകൊണ്ടു ചക്രവർത്തിനിയുടെ ഒരുക്കങ്ങളെപ്പററി നെപ്പോളിയന്നു അറിവുകിട്ടിക്കൊണ്ടിരുന്നു. റഷ്യയെ സംബന്ധിച്ചേടത്തോളം നെപ്പോളിയൻ വളരെ ജാഗ്രതയോടുകൂടി വർത്തിച്ചു. ആസ്ത്രിയയുടെ ഹൃദയത്തിൽ നെപ്പോളിയന്റെ നേരെയുള്ള വിരോധം കത്തിനീറിക്കൊണ്ടിരിക്കയായിരുന്നു. എന്നാൽ ആ വിരോധത്തെ പുറത്തുകാണിക്കാൻ ആസ്ത്രിയക്കു ധൈര്യം ഉണ്ടായില്ല

## പോർച്ചുഗൽ വിജയം.

സ്പെയിൽരാജ്യത്തിന്റെ പശ്ചിമഭാഗത്തിൽ കിടക്കുന്ന പോർച്ചുഗീസ്സ് രാജ്യം പരിഷ്കാരപംക്തിയിൽ ഏററവും പിന്നണിയിൽനില്ക്കുന്ന രാജ്യമായിരുന്നു. പോർച്ചുഗൽരാജ്യത്തിലെ ജനസംഖ്യ മുപ്പതുലക്ഷത്തിൽ ഒട്ടും കുറവില്ലാത്തതായിരുന്നുവെങ്കിലും ജനബാഹുല്യത്തിന്നടുത്ത പുഷ്ടിയും കീർത്തിയും ഉണ്ടായിരുന്നില്ല. ഫ്രാൻസും ഇംഗ്ലണ്ടും തമ്മിലുള്ള പിണക്കത്തിൽ ആരുടെ പക്ഷത്തിലാണ ചേരേണ്ടതെന്നറിയാതെ

പോർച്ചുഗൽ കുറേക്കാലം മദ്ധ്യസ്ഥകക്ഷിയിൽതന്നെ കഴിച്ചു കൂട്ടി. എങ്കിലും ഇംഗ്ലീഷുകാരുടെ സഹായസഹകരണങ്ങളെ അനുഭവിച്ചുകൊണ്ടാണു പോർച്ചുഗൽ മദ്ധ്യസ്ഥഭാവം ദീക്ഷിച്ചതു്. ഇംഗ്ലീഷുകാർ കടൽചുങ്കം ഏർപ്പെടുത്തിയതോടുകൂടി നെപ്പോളിയൻ ഇംഗ്ലീഷുകാരുടെ മിത്രശത്രുക്കളെ തീർച്ചപ്പെടുത്തിവെക്കേണമെന്നു തീർച്ചയാക്കി ബ്രിട്ടിഷ് കപ്പലുകൾ പോർച്ചുഗീസ്സു തുറമുഖങ്ങളിൽ നങ്കുരംഇട്ടു കിടക്കയായിരുന്നു. ഫ്രാൻസുകാരും ഇംഗ്ലീഷ്കാരും തമ്മിൽ അധികം താമസിയാതെ ഒരു വലിയ യുദ്ധം ഉണ്ടാകുമെന്നു നെപ്പോളിയന്നു നിശ്ചയമുണ്ടായിരുന്നതുകൊണ്ടു പോർച്ചുഗൽ ഏതുഭാഗത്തു ചേരുമെന്നു മുൻകൂട്ടി അറിവുകിട്ടേണ്ടതാണെന്നു നെപ്പോളിയൻ തിരുമാനിച്ചു". യുദ്ധത്തിൽ ഏതെങ്കിലും ഒരു ഭാഗത്തിൽ ചേരേണ്ടിവരും" എന്നു നെപ്പോളിയൻ പോർച്ചുഗീസ് രാജാവിന്നു് എഴുതി. പോർച്ചുഗീസ് രാജാവു് ആ എഴുത്തിനെ ഇംഗ്ലണ്ടിലേക്കയച്ചുകൊടുത്തു. ഇംഗ്ലീഷ്കാർ പോർച്ചുഗീസ്സ് രാജാവിന്നു് ഒരു മറുപടി അയച്ചുകൊടുക്കുകയും ആ മറുപടിയെ പോർച്ചുഗീസ്സ് രാജാവ് നെപ്പോളിയന്നയച്ചുകൊടുക്കുകയും ചെയ്തു. മറുപടികണ്ടപ്പോൾ നെപ്പോളിയൻ പോർച്ചുഗലിലിന്റെനേരെ പടയെടുക്കാൻ നിർബ്ബന്ധിതനായി. ക്ഷണനേരംകൊണ്ടു് ഒരു വലിയ സൈന്യത്തോടുകൂടി യുദ്ധയാത്ര പുറപ്പെടാൻ നെപ്പോളിയൻ ഒരുക്കമായി. നമ്മുടെ ചരിത്രനായകൻ സൈന്യങ്ങളോടുകൂടി പിറനീസ് പർവ്വതം കടന്നു. പോർച്ചുഗലിന്റെ തലസ്ഥാനനഗരമായ ലിസ്ബൻപട്ടണത്തിന്റെ നേരെയായിരുന്നു നെപ്പോളിയന്റെ യാത്ര. നെപ്പോളിയൻസൈന്യസമേതം വരുന്നുണ്ടെന്നു കേട്ടഉടനെ പോർച്ചുഗീസുകാർ ഒരു സഭകൂടി. ഏതുപക്ഷത്തിലാണു ചേരേണ്ടതെന്നു തീർച്ചയായില്ല. ചിലർ ഇംഗ്ലീഷ്കാരുടെ പക്ഷത്തിൽ ചേരേണ്ടതാണെന്നും മററു ചിലർ നെപ്പോളിയന്റെ പക്ഷത്തിൽ ചേരേണ്ടതാണെന്നും വാദിച്ചു. അവരുടെ വാദങ്ങളെ

നും ഫലിച്ചില്ല. പോർച്ചുഗീസ്സരാചനും പത്നിയുംകൂടി അമേരിക്കക്കു പോവാനാണു നിശ്ചയിച്ചതു്. അവരെ സാർ സിഡ്നി സ്മിത്തു് എന്ന ഇംഗ്ലീഷ്സേനാധിപതി അമേരിക്കക്കു പോകുവാൻ സഹായിച്ചു. ലിസ്ബൻപട്ടണം നെപ്പോളിയന്നു് അധീനമായിത്തീൎന്നു.

സ്പെയിൻ വിജയം.

അക്കാലത്തു സ്പെയിൻരാജ്യാധിപതിയായി ചാർലസ് നാലാമൻ വാണുകൊണ്ടിരുന്നു. ചാർലസ്സിന്റെ പത്നി ഭൎത്താവിനെ അലക്ഷ്യമാക്കി മറ്റൊരു യുദ്ധവീരന്റെ ചൊല്പടിക്കു കീഴടങ്ങി സ്ത്രീധൎമ്മത്തിൽനിന്നു വ്യതിചലിച്ചുകൊണ്ടിരുന്നു. സ്പെയിൻരാജ്ഞിയുടെ മൂന്നു പുത്രന്മാരിൽ മൂത്തവനായ ഫെർഡിനാൻഡ് തന്റെ അച്ഛനെപ്പോലെ തന്നെ അവിവേകിയും അമ്മയെപ്പോലെ കാമിയും ആയിരുന്നതിനാൽ അധൎമ്മനിരതനായി അച്ഛനമ്മമാരെ വിഷംകൊടുത്തു കൊല്ലുവാനും വല്ലപ്രകാരവും രാജ്യം കൈക്കലാക്കുവാനും യത്നിച്ചുകൊണ്ടിരുന്നു. രാജ്ഞിയുടെ കാമുകനേയും വിഷപ്രയോഗം കൊണ്ടു കൊല്ലുവാൻ ഫെർഡിനാൻഡ് തീൎച്ചപ്പെടുത്തി. രാജ്ഞിയുടെ കാമുകൻ ഫെർഡിനാൻഡിനെ പിടിച്ചു തടവിൽ പാൎപ്പിക്കാൻ ഉത്സാഹിച്ചു. സ്പെയിൻപ്രജകൾ രാജ്ഞിയുടെ കാമുകന്റെ വീട്ടിൽ കയറി അദ്ദേഹത്തിന്റെ സ്വത്തുക്കളെ നശിപ്പിക്കുകയും അദ്ദേഹത്തെ കൊല്ലുവാൻ വട്ടംകൂട്ടുകയും ചെയ്തു. ചാർല്സ്സ് തന്റെ ഭടന്മാരെക്കൊണ്ടു ജനങ്ങളെ പിൻതിരിച്ചോടിപ്പിച്ചു രാജ്ഞിയുടെ കാമുകനെ ബന്തോവസ്തുചെയ്തു കാരാഗൃഹത്തിൽ അടക്കുകയും ചെയ്തു. രാജ്യത്തിലെ കുഴപ്പവും രാജ്ഞിയുടെ അധൎമ്മകൃത്യത്തെപ്പററി അപലപിച്ചുകൊണ്ടിരിക്കുന്ന പ്രജകളുടെ കോപവും പ്രതിദിനം വൎദ്ധിച്ചുവന്നതേയുള്ളു. ചാർല്സ്സ് സിംഹാസനം വിട്ടൊഴിഞ്ഞു. ഫെർഡിനാൻഡ് സിംഹാസനാരൂഢനായി. ചാർല്സ് നെപ്പോളിയനെ ശരണംപ്രാപിച്ചു. അച്ഛൻ ശരണംപ്രാപിച്ചു

ഭിക്കിൽതന്നെ മകനും ശരണംപ്രാപിച്ചു. സ്പെയിൻരാജ്യത്തിലെ കുഴപ്പങ്ങളെ പരിഹാരംചെയ്തു അവിടെ പ്രജാധിപത്യഭരണം സ്ഥാപിക്കുന്നതു ഗുണകരമായിരിക്കും എന്നു കരുതി നെപ്പോളിയൻ സ്പെയിനിലേക്കു പുറപ്പെട്ടു. രാജ്ഞിയുടെ കാമുകൻ കാരാഗൃഹത്തിലായിരുന്നുവെങ്കിലും രാജ്ഞിയുടെ ശിപാൎശിമൂലം അദ്ദേഹത്തിന്നു ചാർല്സ്സ് സൎവ്വസ്വാതന്ത്ര്യങ്ങളും കൊടുത്തിരുന്നു. സ്പെയിൻരാജ്യാതൃത്തിയിൽ നെപ്പോളിയൻ എത്തിയെന്നറിഞ്ഞപ്പോൾ അദ്ദേഹത്തെ എതിരേല്പാൻ ഫെർഡിനാൻഡ് ഒരു വഴിക്കും ചാർലസ്സും പത്നിയും കൂടി മറെറാരുവഴിക്കും പുറപ്പെട്ടു. രാജ്ഞിയുടെ കൂടെ അവളുടെ കാമുകനും ഉണ്ടായിരുന്നു. നെപ്പോളിയൻ തന്നെ എതിരേല്പാൻ വന്ന നാലുപേരേയും ബഹുമാനപുരസ്സരം. സ്വീകരിച്ചു. തനിക്കു രാജ്യം കിട്ടേണമെന്നു ഫെർഡിനാൻഡും ഫെർഡിനാൻഡിന്നു രാജ്യം കൊടുത്തുകൂടെന്നു ചാർല്സ്സും പത്നിയും നെപ്പോളിയനോടപേക്ഷിച്ചു. ഫെർഡിനാൻഡിനെ രാജാവായി നിയമിക്കുന്നതായാൽ പ്രജകൾക്കു സ്വൈരം ഉണ്ടാകയില്ലെന്നു നെപ്പോളിയൻ അറിയാതിരുന്നില്ല. പ്രജാധിപത്യഭരണം പ്രബലപ്പെട്ടുവരേണമെങ്കിൽ സ്പെയിൻ രാജകുഡുംബക്കാർ ആരേയും സിംഹാസനത്തിൽ ഇരുത്തിക്കൂടെന്നു നെപ്പോളിയൻ തീൎച്ചയാക്കി തന്റെ ജ്യേഷ്ഠനായ ജോസെഫ് ബോണാപാർട്ടിനെ സ്പെയിൻനാടുവാഴിയായി നെപ്പോളിയൻ നിയമിച്ചു. രാജ്യത്തിലുള്ള കുഴപ്പങ്ങളേയും കലഹങ്ങളേയും പരിഹരിച്ചു സമാധാനവും ക്ഷേമവും വിളയിക്കാനുള്ള മാൎഗ്ഗങ്ങളെ നെപ്പോളിയൻ സ്ഥാപിച്ചു. കാൎയ്യാലോചനസഭയും നിയമസഭയും പ്രതിനിധിസഭയും സ്പെയിൻരാജ്യത്തിൽ അദ്ദേഹം ഏൎപ്പെടുത്തി- സ്പെയിനിലെ പ്രജകൾ അതുവരെ അനുഭവിച്ചിട്ടില്ലാത്ത സുഖങ്ങളേയും സ്വാതന്ത്ര്യങ്ങളേയും അനുഭവിച്ചുതുടങ്ങിയപ്പോൾ ജോസെഫ് ബോണാപാർട്ടിന്റെ നേരെ അവൎക്കു നിഷ്കളങ്കമായ സ്നേഹവും നെപ്പോ

ളിയനിൽ വിശ്വാസവും ഉദിച്ചു. ജോസഫ് കാൎയ്യജ്ഞാനമുള്ള വനും, ദൈവഭക്തനും, ശാന്തശീലനും ആയതുകൊണ്ട് അ അദ്ദേഹം സ്പയിൻരാജ്യാധിപതിയായി നിയമിക്കപ്പെട്ടതി നെപ്പററി ആൎക്കും അതൃപ്തി ഉണ്ടായില്ല. കൊല്ലത്തിൽ പത്തു ലക്ഷം ഫ്രാങ്കുനാണ്യം സ്പയിൻ രാജപതിയുടെ നിലയിൽ ജോസഫിനു കൊടുക്കപ്പെട്ടു. ചാൎല്ലസ്സ് തന്റെ പത്നിയോ ടുകൂടി സുഖമായി തന്റെ സൌധത്തിൽ വാസമായി അ വരുടെ ചിലവിനു വേണ്ടപ്പെട്ട പണം ലോഭംകൂടാതെ നെ പ്പോളിയൻ കൊടുത്തുപോന്നു.

പുതിയ വിവാഹാലോചന.

നെപ്പോളിയന്റെ വിജയങ്ങൾ യൂറോപ്യരാജ്യാധിപ തികളുടെ ഹൃദയത്തിൽ അസൂയാബീജങ്ങളെ വിതച്ചുകൊ ണ്ടു തന്നെയാണ് ഇരുന്നതു്. ആരുടെ നേരെയെല്ലാമാണു നെപ്പോളിയൻ പടയെടുക്കുന്നത് എന്നറിയാതെ ഓരോ രാ ജാക്കന്മാരും അവരവരുടെ സൈന്യങ്ങളെ ബലപ്പെടുത്തിക്കൊ ണ്ടു വരികയായിരുന്നു. പലതവണ നെപ്പോളിയനൊടെതി ൎത്തു തോററു "തുന്നംപാടിയ" ആസ്ട്രിയ വല്ല വിധത്തിലും നെപ്പോളിയനെ തോല്പിക്കേണമെന്നു കരുതി യുദ്ധത്തിനു വ ട്ടം കൂട്ടിക്കൊണ്ടിരുന്നു. നെപ്പോളിയന്റെ രാജ്യഭരണത്തിലു ള്ള സ്വാതന്ത്ര്യത്തേയും സുഖത്തേയും സ്പെയിൻ നാട്ടുകാർ അധികകാലം അനുഭവിച്ചില്ല. ഫ്രാൻസുകാരുടെ ആധിപ ത്യത്തിൽ ഇരിക്കുന്നതു സ്വാഭിമാനത്തിനു പോരായ്മയാണെ ന്നുള്ള വിചാരത്തിന്മേൽ അവർ ചില നാട്ടുപ്രഭുക്കന്മാരുടേ യും പാതിരിമാരുടേയും വാക്കുകൾ കേട്ടു ഫ്രാൻസുകാരെ ഉപ ദ്രവിച്ചു തുടങ്ങി. സ്പെയിൻ രാജ്യത്തിൽ അവിടവിടേയായി കണ്ടുവരപ്പെട്ട ഫ്രാൻസു രാജ്യക്കാരെ ദേഹോപദ്രവം ചെയ്വാ നും കൊല്ലുവാനും സ്പെയിൻ രാജ്യക്കാർ മടിച്ചില്ല. സ്പെയിൻ രാജ്യക്കാർ ഫ്രാൻസുകാരുമായി ആരംഭിച്ചിട്ടുള്ള മത്സരത്തെ പുഷ്ടീകരിക്കാൻവേണ്ടി ഇംഗ്ലീഷുകാർ സഹായമായി മപ്പതി

നായിരം ഭടന്മാരെയും ധാരാളം ദ്രവ്യത്തേയും വെല്ലസ്ലി പ്രഭു മുഖാന്തരം സ്പെയിനിലേക്ക് അയച്ചുകൊടുത്തു. ഇംഗ്ലീഷുകാരുടെ സഹായം ലഭിച്ചപ്പോൾ സ്പെയിൻ വളരെ ഊൎജ്ജിതത്തോടുകൂടി ഫ്രാൻസുകാരെ മർദ്ദിച്ചുതുടങ്ങി. ആസ്ത്രിയയുടെ ആക്രമണത്തെ തടുക്കാൻവേണ്ടി നെപ്പോളിയൻ ഒരു വലിയ സൈന്യത്തെ റൈൻ നദീതീരത്തിൽ നിൎത്തിയിരുന്നതുകൊണ്ടു സ്പെയിൻകാരുടെ നേരെ അയക്കുവാൻ മതിയായ സൈന്യം അദ്ദേഹത്തിന്ന് ഉണ്ടായിരുന്നില്ല. എങ്കിലും കാലതാമസം കൂടാതെ നെപ്പോളിയൻ ഒരു സൈന്യത്തെ ശേഖരിച്ചു ജനറൽ ഡൂബാണ്ടിൻെറ നായകത്വത്തിൻ കീഴിൽ സ്പെയിനിലേയ്ക്കു അയച്ചു. ഡൂബാണ്ട് സ്പെയിൻ സൈന്യത്തോടേററു തോററു. ജോസെഫ് സ്പെയിൻ സിംഹാസനത്തെ ത്യജിച്ചു. ഇതിന്നിടയ്ക്കു സൈന്യശേഖരത്തോടുകൂടി ആസ്ത്രിയ ഫ്രാൻസിൻെറ നേരെ പുറപ്പെട്ടു. പ്രഭുകക്ഷിയിൽ ചേൎന്ന റഷ്യാചക്രവൎത്തിനി തൻെറ ഭൎത്താവിനെ ഫ്രാൻസിൻെറ നേരെ യുദ്ധം ചെയ്യുവാൻ പ്രേരിപ്പിച്ചു. നാലുഭാഗങ്ങളിൽനിന്നും വൈരികളാൽ എതിൎക്കപ്പെട്ട ഫ്രാൻസിൻെറ സ്ഥിതി തൽക്കാലം ശോചനീയാവസ്ഥയിലായി. രാജഭണ്ഡാഗാരത്തിൽ പണവും വൈരികളെ എതിൎത്തു നില്ക്കുവാൻ മതിയായ ഭടന്മാരും ഇല്ലെന്നു കണ്ടപ്പോൾ നെപ്പോളിയൻ സമാധാനത്തിന്നുള്ള മാൎഗ്ഗങ്ങളെ ആലോചിച്ചു തുടങ്ങി. റഷ്യാ ചക്രവൎത്തിയുമായി അദ്ദേഹം സമാധാനവിഷയത്തെപ്പററി ഇരുപതു ദിവസത്തോളം സംസാരിച്ചു. ജൎമ്മനി, സ്വിട്സർലാണ്ട് എന്നീ രാജ്യങ്ങളിലെ പ്രമാണികളുടെ സ്നേഹബഹുമാനങ്ങളെ നെപ്പോളിയൻ സമ്പാദിച്ചു. നെപ്പോളിയനും റഷ്യാചക്രവൎത്തിയും കൂടി ഇംഗ്ലണ്ടിലേക്ക് ഒരു സമാധാനപത്രം എഴുതി അയക്കാൻ തീൎച്ചപ്പെടുത്തി. ഈ ആലോചനകളിലൊന്നും ആസ്ത്രിയ പങ്കുകൊണ്ടില്ല. ഇംഗ്ലണ്ടിലേക്ക് അയക്കപ്പെടുന്ന സമാധാനപത്രികയിലെ നിശ്ചയങ്ങൾ ജോസെഫ് സ്പെയിൻ രാജ്യാധി

പതിയായിരിക്കേണമെന്നും ഫിൻലാൻഡ് മാൽട്ടേവിയാ, വലേഷ്യാ മുതലായ പ്രദേശങ്ങൾ റഷ്യാചക്രവത്തിക്ക ചേരേണ്ടതാണെന്നും, നെപ്പോളിയനും റഷ്യാചക്രവത്തിയുമായുള്ള സ്നേഹത്തെ ദൃഢീകരിക്കാൻവേണ്ടി നെപ്പോളിയൻ തന്റെ പത്നിയായ ജോസഫൈനെ ഉപേക്ഷിച്ച് റഷ്യാ രാജകുഡുംബത്തിലെ ഒരു കന്യകയെ വിവാഹം ചെയ്യേണമെന്നും ആയിരുന്നു. രാജ്യക്ഷേമത്തിന്നായും യുദ്ധം കൂടാതെ കഴിക്കാൻ വേണ്ടിയും തന്റെ പ്രിയതമയെ ഉപേക്ഷിക്കാൻ നെപ്പോളിയൻ നിർബ്ബന്ധിതനായിത്തീൎന്നു. ഈ ഘട്ടത്തിൽ നെപ്പോളിയൻ ജോസഫൈന്ന് എഴുതിയ എഴുത്തിനെ താഴെ പകൎത്തുന്നു. "പ്രിയതമേ! ഞാൻ നിന്നെത്തന്നെയാണു സ്നേഹിക്കുന്നത്. ഇതര സ്ത്രീകളെ ഞാൻ മനഃപൂൎവ്വമായി സ്നേഹിക്കുന്നില്ല. പ്രപഞ്ചസുഖം മുഴുവനും എനിക്കു അനുഭവിക്കുവാൻ സാധിച്ചതു നിന്നാൽ മാത്രമാണ്. എന്റെ നേരെ യൂറോപ്യ നാടുവാഴികളെല്ലാം ജന്മവൈരം വെച്ചു കൊണ്ടാണിരിക്കുന്നതെന്നു നീ അറിയാത്തതല്ലല്ലൊ. ഫ്രാൻസിലെ പ്രജാധിപത്യ ഭരണത്തേയും എന്നേയും ഉന്മൂലനാശം ചെയ്യാൻ കങ്കണംകെട്ടി യൂറോപ്യനാടുവാഴികൾ ദീക്ഷിച്ചിരിക്കുകയാണു. യൂറോപ്പിൽ ഗംഭീരമായ യുദ്ധവും രക്തപ്രവാഹവും ഉണ്ടാകാൻ അധികം താമസമില്ല. അനാവശ്യമായ യുദ്ധത്തേയും ജനനാശത്തേയും തടുക്കാൻവേണ്ടി ഞാൻ റഷ്യാ ചക്രവത്തിയുടെ സഹോദരിയേയൊ ആസ്ത്രിയാ ചക്രവത്തിയുടെ പുത്രിയേയൊ വിവാഹം ചെയ്യേണ്ടതായിരിക്കുന്നു. ഞാൻ രാജ്യക്ഷേമത്തെയാണ് ആഗ്രഹിക്കുന്നതു്. യുദ്ധക്കളത്തിൽ അനവധി വീരന്മാർ മരിക്കുന്നതും നാടെങ്ങും കുഴപ്പങ്ങളുണ്ടാകുന്നതും എനിക്ക് ഇഷ്ടമില്ല. നാം തമ്മിലുള്ള നിഷ്കളങ്കമായ സ്നേഹം നമ്മുടെ ഹൃദയങ്ങളിൽ നിന്നു വിട്ടുപോകുന്നതല്ല. നമ്മുടെ സ്ഥൂലദേഹങ്ങൾ ഇപ്പോൾ പരസ്പരം പിരിയുന്നുവെന്നല്ലാതെ ഹൃദയങ്ങൾ ഒരിക്കലും വിട്ടുപിരിയു

ന്നതല്ല. യൂറോപ്പിൻെറ സമാധാനസ്ഥാപനത്തിന്നായി ഞാൻ ഒരു ത്യാഗം ചെയ്യുന്നതിൽ ശ്ലാഘ്യതയില്ലേ?" ഈ പത്രം ജോസെഫൈനെൻെറ കൈവശം കിട്ടിയപ്പോൾ അവരുടെ മനസ്ഥിതി എന്തായിരിക്കും എന്നു വായനക്കാർ ആലോചിച്ചു കൊള്ളട്ടെ. കുലമഹിമകൊണ്ടും ശീലമഹിമകൊണ്ടും ഭത്താവിൻെറ നേരെയുള്ള ദയാഭാരംകൊണ്ടും ഭയഭക്തികൊണ്ടും നിസ്തുലയായിരിക്കുന്ന ഗുണവതിയെ ത്യജിക്കാൻ തീച്ചപ്പെടുത്തിയ നെപ്പോളിയൻെറ തിരുമാനത്തിൻെറ ഫലം എന്തായി എന്നു വഴിയെ അറിയാറാകും.

---

## അദ്ധ്യായം 10.

### വിയോഗദുഃഖം.

ആസ്ത്രിയയുടെ പരാഭവം

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച പ്രകാരം നെപ്പോളിയനും റഷ്യാ ചക്രവത്തിയുംകൂടി ഇംഗ്ലണ്ടിലേക്കു സമാധാന പത്രികഅയച്ചു. ബ്രിട്ടീഷുകാർ സമാധാന പത്രികയെ അലക്ഷ്യമാക്കി മൌനം ദീക്ഷിച്ചു. സമാധാനപത്രികക്കു യാതൊരു മറുപടിയും കിട്ടിയില്ലെന്നു കണ്ടപ്പോൾ നെപ്പോളിയൻ റഷ്യാചക്രവത്തിയോടുകൂടി ആലോചിച്ചു വീണ്ടും ഒരു സമാധാനപത്രിക അയച്ചു. ബ്രിട്ടീഷു പാർല്ലിമേണ്ടിൽ സമാധാന പത്രിക ആലോചനക്കു വന്നപ്പോൾ "യുദ്ധംചെയ്തേ കഴിയു. നെപ്പോളിയനെ ഫ്രാൻസു രാജ്യാധിപതിയായി അംഗീകരിക്കുന്നതു് ഒരിക്കലും യുക്തമല്ല" എന്നാണു്

ത്തിട്ടുണ്ടായത്. അധികം താമസിയാതെ സ്പെയിൻ രാജ്യക്കാർക്ക സഹായികളായി നിന്ന ബ്രിട്ടീഷുകാർ ഫ്രാൻസു സൈന്യങ്ങളെ എതിരിട്ടു. നെപ്പോളിയൻ തന്റെ സഹജമായ ധൈര്യത്തെ ലേശമെങ്കിലും കൈവിടാതെ ശത്രുക്കളോടു പൊരുതി അവരെ യുദ്ധക്കളത്തിൽ നിന്ന പിൻതിരിയിപ്പിച്ചു. കരുനാ എന്ന സ്ഥലത്തിൽ വെച്ചു ബ്രിട്ടീഷുകാരും നെപ്പോളിയനും തമ്മിൽ പല തവണ യുദ്ധം നടന്നു. ആ യുദ്ധത്തിൽ ബ്രിട്ടീഷുകാൎക്ക വലുതായ സൈന്യനഷ്ടം സംഭവിച്ചു. ബ്രിട്ടീഷു സൈന്യാധിപതിയായ സർ ജോൺ മൂർ യുദ്ധത്തിൽമരിച്ചു. തനിക്ക വിജയം സിദ്ധിച്ചതോടുകൂടി ലഹളയ്ക്കു കാരണഭൂതന്മാരായ സ്പെയിൻ രാജ്യക്കാരെ നെപ്പോളിയൻ വെടിവെച്ചുകൊന്നു. യുദ്ധത്തിൽ മുറിയേററവരും ആസ്പത്രിയിൽ കിടന്നിരുന്നവരും ആയ ഫ്രാൻസു ഭടന്മാരെ വധം ചെയ്തു സ്പെയിൻകാർ പക വീട്ടി. മുറിയേററു കിടക്കുന്നവരും എതിരാളികളുടെ നേരെ നിന്നു യുദ്ധം ചെയ്വാൻ സാധിക്കാത്തവരും ആയ ഫ്രാൻസു ഭടന്മാരെ സ്പെയിൻകാർ ചിത്രവധം ചെയ്തുവെന്നറിഞ്ഞ ഉടനെ നെപ്പോളിയൻ കോപാന്ധനായി സ്പെയിൻ രാജ്യക്കാരെ കാരോരുത്തരായി പിടിച്ചു തൂക്കുമരത്തിൽ കെട്ടിത്തൂക്കി ബലികഴിച്ചു. സാന്ത്വനവാക്കുകൾകൊണ്ടു സ്പെയിൻ നാട്ടുകാരെ വശീകരിച്ചും അങ്ങിനെ വശീകരിക്കാൻ സാദ്ധ്യമാകാത്ത ഘട്ടങ്ങളിൽ അവരെ ഭയപ്പെടുത്തിയും നെപ്പോളിയൻ വീണ്ടും സ്പെയിൻ രാജ്യത്തെ അധീനപ്പെടുത്തി അഗ്രജനായ ജോസഫിനെ സിംഹാസനത്തിൽ വാഴിച്ചു. സ്പെയിൻ രാജ്യത്തിന്റെ നേരെ സൈന്യങ്ങളെ മുഴുവനും ശേഖരിച്ചു നെപ്പോളിയൻ പോയിട്ടുണ്ടെന്നറിഞ്ഞ ഉടനെ ആസ്ട്രിയക്കാർ സുരക്ഷിതമല്ലാത്ത പാരീസിനെ ആക്രമിക്കാൻ പുറപ്പെട്ടു. ആസ്ട്രിയക്കാരെ ഇംഗ്ലീഷുകാർ പണംകൊണ്ടും സൈന്യംകൊണ്ടും സഹായിച്ചു എന്നു മാത്രമല്ല. തുൎക്കിയെ ആസ്ട്രിയയ്ക്കു സഹായമായി നില്പാനും ഫ്രാൻ

സിനെ ആക്രമിക്കാനും പ്രേരിപ്പിച്ചു. ഇംഗ്ലണ്ടും ആസ്ത്രിയയും തുക്കിയും യോജിച്ചു പ്രാൻസിനെ ആക്രമിക്കുന്നതായാൽ നെപ്പോളിയൻ തോല്ക്കുകയെ ഉള്ളുവെന്നും ആ സ്ഥിതിക്കു നെപ്പോളിയനുമായി മിത്രഭാവത്തിൽ വത്തിക്കുന്നതു് ആപത്കരമായിരിക്കുമെന്നും കരുതി റഷ്യാചക്രവത്തിയും രഹസ്യമായി നെപ്പോളിയൻെറ നേരെ പടയെടുക്കാൻ വട്ടംകൂട്ടി. കാൺസ്ടാൻെറ നോപ്പിൾ പട്ടണത്തെ പിടിച്ചടക്കുവാൻ നെപ്പോളിയൻ തന്നെ സഹായിക്കാത്തതുകൊണ്ടാണു് താൻ നെപ്പോളിയൻെറ മൈത്രിയെ നിരാകരിക്കുന്നതു് എന്നായിരുന്നു റഷ്യാചക്രവത്തിയുടെ നാട്യം. റഷ്യയുടെ യുദ്ധസന്നാഹം അതിരഹസ്യമായിരുന്നുവെങ്കിലും നെപ്പോളിയൻ റഷ്യയിൽ നടക്കുന്ന സംഗതികളെയെല്ലാം തൻെറ വിദേശമന്ത്രിമുഖാന്തരം അപ്പപ്പോൾ അറിഞ്ഞിരുന്നു. 'തന്മൂലം റഷ്യയുമായി പെരുമാറുന്നതിൽ നെപ്പോളിയൻ വളരെ ജാഗ്രത കാണിച്ചു. ബവേരിയാ, പ്രഷ്യാ, ഹോളണ്ട്, സാക്സണി, ഇത്തലി മുതലായ രാജ്യങ്ങളിൽനിന്നു നെപ്പോളിയൻ യുദ്ധച്ചിലവിനു വേണ്ടപ്പെട്ട ധനത്തേയും മററു യുദ്ധസാമഗ്രികളേയും ശേഖരിച്ചു. ശത്രുക്കളുടെ യുദ്ധഗതികളെ സൂക്ഷിച്ചുനോക്കിക്കൊണ്ടു നെപ്പോളിയൻ സൈന്യപരിപാലനം ചെയ്തുകൊണ്ടിരിക്കെ അഞ്ചു ലക്ഷം ഭടന്മാരോടുകൂടി ആസ്ത്രിയ ഡാന്യൂബ് നദികടന്നു ബവേരിയയുടെ അതൃത്തിയിൽ എത്തി. നെപ്പോളിയന്നു രണ്ടു ലക്ഷം ഭടന്മാരേ ഉണ്ടായിരുന്നുള്ളുവെങ്കിലും അവർ രണശൂരന്മാരും നെപ്പോളിയനെപ്പോലെ ധീരതയുള്ളവരും ആയിരുന്നു. ആസ്ത്രിയയുടെ നിർഭാഗ്യം ഇത്തവണയും അതിനെ വിട്ടുപിരിഞ്ഞില്ല. എഗ്മൂൽ എന്ന സ്ഥലത്തിൽ വെച്ചു നെപ്പോളിയൻ ആസ്ത്രിയാസൈന്യത്തെ തോല്പിച്ചു. ആസ്ത്രിയയുടെ സൈന്യനഷ്ടം സീമാതീതമായിരുന്നു. സൈന്യനഷ്ടം കണ്ടു ഉടനെ ചാർലസ്സ് ശേഷിച്ച സൈന്യത്തോടുകൂടി ഡാന്യൂബ് നദി കടന്നു ബൊഹീമിയാരാജ്യത്തിൻെറ

പ്രദേശത്തിൽ എത്തിച്ചേൎന്നു. നെപ്പോളിയൻ ചാൎലസ്സിനെ പിൻതുടരുന്നതു ചെയ്യാതിരുന്നില്ല. ഡാന്യൂബ് നദിയിൽ തോണികളെ അടുപ്പിച്ചു നിൎത്തി പാലംപോലെ ആക്കിത്തീൎത്തു ആ പാലത്തിൽ കൂടി നെപ്പോളിയൻ തന്റെ സൈന്യങ്ങളെ മുഴുവനും ക്ഷണനേരംകൊണ്ടു അക്കരെകടത്തി. ആസ്ത്രിയക്കാൎക്ക വിശ്രമാവസരം കൊടുക്കാതെ അവരെ നെപ്പോളിയൻ വെടിവെച്ചുതുരത്തി. ചാൎലസ്സ് ഗത്യന്തരമില്ലാതെ രണാങ്കണത്തിൽനിന്നു് ഓടി രക്ഷപ്പെട്ടു. ആസ്ത്രിയസൈന്യത്തിൽ അറുപതിനായിരം ഭടന്മാർ മരിച്ചു. ഇരുപതിനായിരം ഭടന്മാൎക്ക മുറിവേററു. നെപ്പോളിയൻ ശത്രുപക്ഷക്കാരുടെ 600 പീരങ്കികളേയും മററു വിലയേറിയ സാധനങ്ങളെയും കൈക്കലാക്കി. റോഡിസ്ബൻനഗരത്തിൽവെച്ചു നടന്ന യുദ്ധത്തിൽ നെപ്പോളിയന്റെ കാൽ ഒരു വെടിയുണ്ടയേററു് അല്പം മുറിഞ്ഞു. നമ്മുടെ രണശൂരൻ ആ മുറിയെ അലക്ഷ്യമാക്കിത്തള്ളിയതേയുള്ളു. മുറിവോടുകൂടി അദ്ദേഹം ഭടന്മാരുടെ ഇടയിൽ കുതിരപ്പുറത്തു കയറി സഞ്ചരിച്ചും അവരുടെ ധീരതയെപ്പററി പ്രശംസിച്ചും സമ്മാനങ്ങൾ കൊടുത്തും പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. പല തവണ യുദ്ധത്തിൽ പരാജയപ്പെട്ടിട്ടും സമാധാനം ദീക്ഷിച്ചുകൊള്ളാമെന്നു് എത്രയൊ തവണ പ്രതിജ്ഞ ചെയ്തിട്ടും ആ സംഭവങ്ങളെ മുഴുവനും മറന്നു തരം കിട്ടുമ്പോഴെല്ലാം യുദ്ധം ചെയ്യാൻ വട്ടം കൂട്ടിയിരുന്ന ആസ്ത്രിയാചക്രവൎത്തിയെ ഒരു പാഠം പഠിപ്പിക്കേണമെന്നുള്ള വിചാരത്തോടുകൂടി നെപ്പോളിയൻ ആസ്ത്രിയയുടെ തലസ്ഥാനമായ വിയന്നായെ ലക്ഷ്യമാക്കി യുദ്ധയാത്ര ആരംഭിച്ചു. നെപ്പോളിയൻ ഡാന്യൂബ് നദിയേയും ഉപനദികളേയും പ്രയാസം കൂടാതെ കടന്നു. എന്നാൽ ടിരാൻ നദിയുടെ സമീപം എത്തിയപ്പോൾ അദ്ദേഹം കുറെ കഷ്ടപ്പെടേണ്ടി വന്നു. ടിരാൻനദിക്ക ഒരു മരപ്പാലമേ ഉണ്ടായിരുന്നുള്ളു. പാലത്തിന്റെ നിരപ്പിൽനിന്നു് എത്രയൊ ഉയരത്തിലുള്ള എബേർസ്ബർഗ് എ

ഗരത്തിൽ ആസ്ത്രിയാസൈന്യം പീരങ്കികളെ പാലത്തിന്ന് അഭിമുഖമായി നിരത്തിവെച്ച ശത്രുസൈന്യങ്ങളുടെ പുരോഗതിയെ നിരോധിക്കാൻ തയ്യാറായിരുന്നു.

നെപ്പോളിയന്റെ ദ്വിതീയവിവാഹം.

ടിരാൻനദിയെ തരണം ചെയ്യുന്ന കാൎയ്യം സുസാദ്ധ്യമായിരുന്നില്ലെങ്കിലും നെപ്പോളിയൻ ലേശമെങ്കിലും നിരാശപ്പെട്ടില്ല. തന്റെ സൈന്യങ്ങളെ അണിയണിയായി നിൎത്തികൊണ്ടു പാലത്തിന്മേൽ കടന്നു ചെല്ലാൻ നമ്മുടെ ചരിത്രനായകൻ ആജ്ഞാപിച്ചു. ആദ്യത്തെ അണി പാലത്തിന്റെ മദ്ധ്യത്തിൽ എത്തുംമുമ്പെ ആസ്ത്രിയാസൈന്യത്തിന്റെ വെടിയേററു മരിച്ചു. മരിച്ചുകിടക്കുന്ന ഭടന്മാരെ ചവിട്ടിക്കടന്നുകൊണ്ടു രണ്ടാമത്തെ അണിപാലത്തിന്റെ മുക്കാൽഭാഗത്തോളം എത്തി. ആ അണിയും നശിച്ചു. മൂന്നാമത്തെ അണിപാലത്തിന്റെ അവസാനത്തോളം എത്തി. ഏതാനും ചിലർ മാത്രമേ മരിച്ചുള്ളു. നാലാമത്തെ അണിപാലം കടന്നു. അതിന്റെ തുടൎച്ചയായി നെപ്പോളിയന്റെ സൈന്യം തെരുതെരെ പാലം കടന്നു ടിരാൻനദിയുടെ അക്കരപിടിച്ചു. ആസ്ത്രിയാസൈന്യം ഭയപ്പെട്ടോടി. എംബേർസ്ബർഗിനെ നെപ്പോളിയൻ കീഴടക്കി. ഒട്ടും താമസിയാതെ അദ്ദേഹം സൈന്യങ്ങളോടു കൂടി വിയന്നയിലും എത്തി. നഗരവാസികൾ ഭയാക്രാന്തന്മാരായി നാലു പുറവും ഓടി. ആസ്ത്രിയാചക്രവൎത്തിയും പത്നിയും രാജധാനി വിട്ടോടി. ചക്രവൎത്തിയുടെ പുത്രിയെ നെപ്പോളിയൻ അപായമൊന്നും കൂടാതെ രക്ഷിച്ചു. പിന്നീട് ആ രാജകുമാരിയെ അദ്ദേഹം വിവാഹം ചെയ്തു.

പത്നിപരിത്യാഗം.

നെപ്പോളിയൻ ജോസഫൈനെ ത്യജിക്കുന്നതിനു മുമ്പും അതിന്നു ശേഷവും അദ്ദേഹം അനുഭവിച്ച മനോദുഃഖത്തിന്നു കണക്കില്ല. തന്റെ പ്രിയതമയും ദാമ്പത്യധൎമ്മം വി

ക്കുന്നതിലും രാജ്യകാൎയ്യങ്ങളെ ആലോചിച്ച് ഉചിതമായ അഭിപ്രായങ്ങൾ പറയുന്നതിലും ഒരുപോലെ പ്രവീണയായ ധൎമ്മപത്നിയെ ഉപേക്ഷിക്കേണ്ടിവരുന്നുവല്ലൊ എന്നുള്ള സങ്കടം ഒരു വശത്തിൽനിന്നു നെപ്പോളിയനെ ശല്യപ്പെടുത്തി. യൂറോപ്പിലെ രാജാക്കന്മാർ എല്ലാവരും കൂടി ഏകോപിച്ചു തന്റെ നേരെ കൂടക്കൂടെ പോരിടുന്നതുകൊണ്ടു തനിക്കും തന്റെ പ്രജകൾക്കും ഉണ്ടായിക്കൊണ്ടിരിക്കുന്ന കഷ്ടങ്ങളെ പരിഹരിക്കാൻ ആസ്ത്രിയാചക്രവൎത്തിയുടെ പുത്രിയെ താൻ വിവാഹം ചെയ്യുന്നതായാൽ ഒരു മാൎഗ്ഗം ഉണ്ടാവുകയില്ലേ എന്നുള്ള വിചാരം നെപ്പോളിയനെ മറ്റൊരു വശത്തിൽനിന്നു ശല്യപ്പെടുത്തി. ആസ്ത്രിയയുമായി നെപ്പോളിയൻ പതിനാറുപ്രാവശ്യം പോരാടി തന്റെ സഹജമായ യുദ്ധനൈപുണ്യംകൊണ്ടു ജയം പ്രാപിച്ചുവെങ്കിലും പതിനാറു യുദ്ധങ്ങൾക്കിടയിലുണ്ടായ നാലുസമാധാനഉടമ്പടികളും ആസ്ത്രിയയുടെ വൈരത്തെ ശമിപ്പിക്കാൻ മതിയായില്ല. താൻ യുദ്ധത്തിൽ ഏൎപ്പെട്ടപ്പോഴെല്ലാം ആസ്ത്രിയ പ്രത്യക്ഷമായോ അപ്രത്യക്ഷമായോ തന്നെ ഉപദ്രവിച്ചിരുന്നുവെന്നു നെപ്പോളിയൻ അറിയാത്തതല്ലായിരുന്നു. ശാശ്വതമായ സമാധാനം വേണമെങ്കിൽ ആസ്ത്രിയാചക്രവൎത്തിയുമായി ഒരു ചാൎച്ചയുണ്ടാകേണ്ടതാണെന്നു നെപ്പോളിയൻ ആലോചിച്ചതിൽ കുറ്റം പറവാനില്ല. പക്ഷെ ചിരകാലമായി തന്റെ സഹചാരിണിയായിരുന്ന സ്ത്രീരത്നത്തെ ഉപേക്ഷിച്ചതിൽ നെപ്പോളിയൻ എത്രത്തോളം തെറ്റുകാരനാണെന്നു മാത്രമേ ആലോചിക്കേണ്ടതുള്ളൂ. തന്റെ പിൻഗാമിയായി ഫ്രാൻസ് സിംഹാസനത്തെ അലങ്കരിക്കാൻ തനിക്ക് ഒരു പുത്രനുണ്ടായില്ലല്ലൊ എന്നോൎത്തു നെപ്പോളിയൻ വ്യസനിച്ചിട്ടുണ്ട്. ജോസഫൈന്റെ പൂൎവ്വഭൎത്താവിലുള്ള സന്തതികളല്ലാതെ നെപ്പോളിയന്റെ ഔരസപുത്രന്മാരായി ആരും ഇല്ലാത്തസ്ഥിതിക്ക് തന്റെ വംശവൃക്ഷം ഏതുവിധത്തിൽ നിലനില്ക്കുമെന്നും നെപ്പോളിയൻ ആ

ലോചിച്ചിട്ടുണ്ട്. ആവക വിചാരങ്ങളെയൊന്നും അല്പ നെപ്പോളിയൻ വിലവെച്ചത്. ആസ്ത്രിയാചക്രവർത്തിയുടെ പുത്രിയെ താൻ വിവാഹം ചെയ്യുന്നതുകൊണ്ട്, ആവർത്തിച്ചാവർത്തിച്ചുവരുന്ന യുദ്ധപാരമ്പരകൾ നിലനില്ക്കുമെങ്കിൽ ജോസഫൈനെ ഉപേക്ഷിക്കുന്നതിന്ന് ആസ്ത്രിയാരാജകുമാരിയെ വിവാഹം ചെയ്യുന്നതിന്നും താൻ സന്നദ്ധനാവുകതന്നെയാണ് വേണ്ടതെന്നു നെപ്പോളിയൻ തീച്ചയാക്കി. പട്ടമഹിഷിയായിരുന്ന ജോസഫൈനെ ത്യജിക്കുന്നതിന്നു മുമ്പെ നെപ്പോളിയൻ അവക്ക് പാരീസ് നഗരത്തിൽ അതിരമണീയമായ ഒരു സൌധം പണിയിച്ചുകൊടുത്തു. മുപ്പതുലക്ഷം ഫ്രാങ്കുനാണ്യം വിലപ്പിടിച്ച സ്വത്തുക്കളും ജോസഫൈൻെറ പേരിൽ ഉറപ്പിച്ചു. രാജ്യകാൎയ്യത്തെ അടിസ്ഥാനമാക്കി ത്യക്തയായ തൻെറ പ്രിയതമയുടെ ഗൌരവത്തിന്നും പദവിക്കും വിന്നീട് ഉടവു തട്ടരുതെന്നുള്ള വിചാരത്തോടുകൂടി നെപ്പോളിയൻ പലേ മുൻകരുതലുകളും ചെയ്തിട്ടാണ് ആസ്ത്രിയാരാജകുമാരിയെ വിവാഹം ചെയ്തതു്. നെപ്പോളിയൻെറ ചൎമ്മമാംസസമ്മിശ്രമായ കരം രാജകുമാരിയുടെ പാണിയെ ഗ്രഹിച്ചുവെന്നല്ലാതെ അദ്ദേഹത്തിൻെറ ഹൃദയം ജോസഫൈൻെറ ഹൃദയവുമായി ലയിച്ചുകിടക്കുകയെ ചെയ്തുള്ളു. അദ്ദേഹം തൻെറ ദ്വിതീയവിവാഹത്തെപ്പററി ജോസഫൈന്ന് ആദ്യമായി എഴുതിയ എഴുത്ത് ആ മഹതിയുടെ കയ്യിൽ കിട്ടിയ തീയ്യതി മുതൽ അവരുടെ ദേഹം വിളത്തും ഹൃദയം ക്ഷീണിച്ചും ജീവച്ഛവംപോലെ ആയിക്കഴിഞ്ഞിരുന്നു. ആസ്ത്രിയാരാജകുമാരിയെ വേട്ടശേഷവും നെപ്പോളിയൻ ജോസഫൈനെ കൂടക്കൂടെക്കാണുകയും രാജ്യകാൎയ്യങ്ങളിൽ അവരുടെ വിലയേറിയ അഭിഃപ്രായങ്ങളെ കൈക്കൊള്ളുകയും ചെയ്തിട്ടുണ്ട്. ദ്വിതീയവിവാഹം നടക്കുന്നതിന്നു തലേ ദിവസം കൂടി ജോസഫൈനും നെപ്പോളിയനും ഒരു മേശപ്പുറത്തിൽനിന്നാണ് ആഹാരം കഴിച്ചത്. ജോസഫൈൻ യാതൊന്നും സംസാ

ടിക്കാതെയാണ് അന്നു കഴിച്ചു കൂട്ടിയതു്. ഈ യോഷാര ത്നത്തെ എങ്ങിനെ ത്യജിക്കേണ്ടുവെന്നും എങ്ങിനെ ത്യജി ക്കാതിരിക്കേണ്ടുവെന്നും ഉള്ള ധമ്മസങ്കടത്തിൽപെട്ടു നെ പ്പോളിയൻ പരിതപിച്ചു. ഘോരാപത്തുകൾ നേരിട്ട സ മയങ്ങളിൽ കൂടി നയനങ്ങളിൽനിന്ന് അശ്രു പൊഴി ക്കാത്ത അദ്ദേഹം ഈ സന്ദർഭത്തിൽ തേങ്ങിത്തേങ്ങി കര ഞ്ഞു. നെപ്പോളിയൻ തന്റെ പ്രിയതമയുടെ കരങ്ങളെ മാ റിൽ അണച്ചുകൊണ്ട് "എന്റെ പ്രാണനാഥെ! ഞാൻ നി ന്നെ മനഃപൂവ്വമായി സ്നേഹിക്കുന്നുണ്ടെന്നു നിണക്കറിയാം. എന്റെ മനോബലത്തെക്കാൾ അധികം ശക്തി വിധിക്കാ ണ്. ഫ്രാൻസുരാജ്യത്തിന്റെ ക്ഷേമത്തിനായി ഞാൻ എ ന്റെ ജീവനായികയായ നിന്നെ വിവാഹബന്ധത്തിൽനിന്നു വിമുക്തയാക്കേണ്ടിയിരിക്കുന്നു." എന്നു പറഞ്ഞപ്പോൾ ജോ സഫൈൻ മോഹാലസ്യപ്പെട്ടു നിലത്തു വീണു. നെപ്പോളി യൻ എത്രയോ ഉപചാരങ്ങൾ ചെയ്തിട്ടും ജോസഫൈന്റെ മോഹാലസ്യം തെളിഞ്ഞില്ല. ഹാർട്ടൻസിയെകൊണ്ടും യൂജ നെക്കൊണ്ടും നെപ്പോളിയൻ സാന്ത്വനവാക്കുകൾ പറയിച്ചു. പ്രിയതമൻ ത്യജിക്കുന്ന തരുണിയുടെ ശ്രോത്രരന്ധ്രങ്ങളിൽ ആരുടെ സാന്ത്വനവാക്കുകളാണ് പ്രവേശിക്കുക? യൂജനും ഹാർട്ടൻസിയും തങ്ങളുടെ മാതാവിനെ ആശ്വസിപ്പിക്കാൻ വളരെ പണിപ്പെട്ടുവെങ്കിലും ജോസഫൈന്റെ നയനങ്ങ ളിൽനിന്ന് അനർഗ്ഗളമായി പ്രവഹിക്കുന്ന കണ്ണുനീർപ്പുഴയുടെ ഒഴുക്കിനു ശക്തി കൂടിയതേയുള്ളൂ. യൂജൻ തന്റെ മാതാവി ന്റെ സങ്കടാവസ്ഥയെക്കണ്ടു സഹിക്കാൻ വയ്യാതെ കണ്ണീ രൊലിപ്പിച്ചു. രാജ്യത്തിന്റെ ക്ഷേമത്തെ അടിസ്ഥാനമാക്കി നെപ്പോളിയൻ ജോസഫൈനെ ത്യജിച്ചുവെന്നുവരികിലും ആ ത്യാഗം ഒരു വീരപത്നിയുടെ ക്ഷേമത്തെയെന്നുവേണ്ട, അവളു ടെ സവ്വസുഖങ്ങളേയും, അടിയോടെ നശിപ്പിക്കുകയാണ് ചെയ്തതു്. "അയ്യന്നെ! എന്റെ പ്രിയ മാതാവിനെ താ

രിക്കാതെയാണ് അന്നു കഴിച്ചുകൂട്ടിയതു്. ഈ യോഷാരത്ന
ത്തെ എങ്ങിനെ ത്യജിക്കേണ്ടുവെന്നും എങ്ങിനെ ത്യജിക്കാതി
രിക്കേണ്ടുവെന്നും ഉള്ള ധൎമ്മസങ്കടത്തിൽ പെട്ടു നെപ്പോളി
യൻ പരിതപിച്ചു. ഘോരാപത്തുകൾ നേരിട്ട സമയങ്ങളിൽ
കൂടി നയനങ്ങളിൽ നിന്നു് അശ്രുപൊഴിക്കാത്ത അദ്ദേഹം
ഈ സന്ദൎഭത്തിൽ തേങ്ങിത്തേങ്ങി കരഞ്ഞു. നെപ്പോളിയൻ
തന്റെ പ്രിയതമയുടെ കരങ്ങളെ മാറിൽ അണച്ചുകൊണ്ടു്
"എന്റെ പ്രാണനാഥെ! ഞാൻ നിന്നെ മനഃപൂൎവ്വമായി സ്നേ
ഹിക്കുന്നുണ്ടെന്നു നിനക്കറിയാം. എന്റെ മനോബലത്തെ
ക്കാൾ അധികം ശക്തി വിധിക്കാണ്. ഫ്രാൻസുരാജ്യത്തി
ന്റെ ക്ഷേമത്തിന്നായി ഞാൻ എന്റെ ജീവനായികയായ
നിന്നെ വിവാഹബന്ധത്തിൽ നിന്നു വിമുക്തയാക്കേണ്ടിയി
രിക്കുന്നു" എന്നു പറഞ്ഞപ്പോൾ ജോസഫൈൻ മോഹാലസ്യ
പ്പെട്ടു നിലത്തുവീണു. നെപ്പോളിയൻ എത്രയൊ ഉപചാര
ങ്ങൾ ചെയ്തിട്ടും ജോസഫൈന്റെ മോഹാലസ്യം തെളിഞ്ഞി
ല്ല. ഹാർട്ടൻസിയേക്കൊണ്ടും യൂജനെക്കൊണ്ടും നെപ്പോളി
യൻ സാന്ത്വനവാക്കുകൾ പറയിച്ചു. പ്രിയതമൻ ത്യജിക്കു
ന്ന തരുണിയുടെ ശ്രോത്രരന്ധ്രങ്ങളിൽ ആരുടെ സാന്ത്വന
വാക്കുകളാണ് പ്രവേശിക്കുക? യൂജനും ഹാർട്ടൻസിയും തങ്ങ
ളുടെ മാതാവിനെ ആശ്വസിപ്പിക്കാൻ വളരെ പണിപ്പെട്ടു
വെങ്കിലും ജോസഫൈന്റെ നയനങ്ങളിൽ നിന്നു അനൎഗ്ഗള
മായി പ്രവഹിക്കുന്ന കണ്ണുനീർപ്പുഴയുടെ ഒഴുക്കിന്നു ശക്തികൂ
ടിയതേയുള്ളു. യൂജൻ തന്റെ മാതാവിന്റെ സങ്കടാവസ്ഥ
യെക്കണ്ടു സഹിക്കാൻ വയ്യാതെ കണ്ണീരൊലിപ്പിച്ചു. രാജ്യ
ത്തിന്റെ ക്ഷേമത്തെ അടിസ്ഥാനമാക്കി നെപ്പോളിയൻ ജോ
സഫൈനെ ത്യജിച്ചുവെന്നു വരികിലും ആ ത്യാഗം ഒരു വീര
പത്നിയുടെ ക്ഷേമത്തെയെന്നുവേണ്ട, അവളുടെ സൎവ്വസുഖങ്ങ
ളേയും, അടിയോടെ നശിപ്പിക്കുകയാണ് ചെയ്തതു്. "അ
ങ്ങുന്നെ! എന്റെ പ്രിയമാതാവിനെ താങ്കൾ ഉപേക്ഷിച്ചുവെന്നു

ളുള വാസ്തവമാണെങ്കിൽ ഞാൻ താങ്കളുടെ കീഴിൽ ഉദ്യോഗം ഭരിക്കാൻ ആഗ്രഹിക്കുന്നില്ല" എന്നു യൂജൻ നെപ്പോളിയനെ അറിയിച്ചപ്പോൾ അദ്ദേഹത്തിൻെറ വ്യസനം ശതഗുണിതമായി അധികരിച്ചു.

നെപ്പോളിയൻ — മകനേ! നീയും എന്നെ ഉപേക്ഷിക്കുവാനാണോ വിചാരിക്കുന്നതു്? അങ്ങിനെ ചെയ്യരുതു്.

യൂജൻ — എൻെറ മാതാവു് താങ്കളുടെ പത്നിയായിരിക്കുന്നെടത്തോളം കാലം ഞാൻ താങ്കളുടെ കീഴിൽ ഉദ്യോഗം ഭരിക്കാൻ അർഹൻതന്നെയാകുന്നു. എന്നാൽ എൻെറ പ്രിയജനനിയുടെ പദവിയും ഗൌരവവും മൃതപ്രായമായ ശേഷം ഞാൻ താങ്കളെ ആശ്രയിച്ചിരിക്കുന്നതു് ഉചിതമല്ല. എൻെറ അമ്മയുടെ ഗതിയിൽ പങ്കുകൊള്ളുവാനാണു് എനിക്കു് ഇഷ്ടം.

നെപ്പോളിയൻ — പ്രിയകുമാര! രാജ്യവിഷയങ്ങളെപ്പററി നിന്നെ പറഞ്ഞറിയിക്കേണ്ടതൊന്നുംതന്നെ ഇല്ല. ഫ്രാൻസിൻെറ ക്ഷേമത്തെ ഉദ്ദേശിച്ചാണു് ഞാൻ ജോസഫൈനെ ത്യജിക്കാനിടയായതു്. ഈ സന്ദർഭത്തിൽ നീയും എന്നെ ത്യജിക്കുന്നതായാൽ എൻെറ സ്ഥിതി എന്തായിരിക്കും എന്നാലോചിക്കുക. എനിക്കു പുത്രൻ എവിടെ? ഞാൻ എൻെറ സന്തോഷസന്താപങ്ങളെ ആരോടു പറയും? യൂജനെ! നീ കുറച്ചാലോചിച്ചു നോക്കുക. ഈ സന്ദർഭത്തിൽ നീ എന്നെ വിട്ടൊഴിക്കുന്നതു് ഉചിതമായിരിക്കുമോ?

യൂജനും നെപ്പോളിയനും തമ്മിൽ മേൽകാണിച്ച സംഭാഷണം നടന്നുകൊണ്ടിരിക്കുമ്പോൾ ജോസഫൈൻ മോഹാലസ്യം തെളിഞ്ഞെഴുനീററു "മകനെ! നിൻെറ ഗുണകാംക്ഷിയും നിൻെറ പിതാവിനു തുല്യമായി നിന്നെ സ്നേഹിക്കുന്ന മഹാത്മാവും ആയ ഇദ്ദേഹത്തെ നീ ഒരിക്കലും വിട്ടുപിരിയരുതു്" എന്നു തൻെറ പുത്രനോടുപദേശിച്ചുകൊണ്ടു ജോസഫൈൻ രാജധാനിയിൽ നിന്നു പുറത്തിറങ്ങി.

## നെപ്പോളിയൻെറ ദ്വിതീയപത്നി.

ജോസഫൈൻ യാതൊരു മുഹൂൎത്തത്തിൽ നെപ്പോളിയൻെറ രാജധാനിവിട്ടു പുറത്തിറങ്ങിയോ അതേ മുഹൂൎത്തത്തിൽ അദ്ദേഹത്തിൻെറ വിജയലക്ഷ്മിയും പുറത്തിറങ്ങിയെന്നു പറയാം. ജോസഫൈനോടുകൂടി നെപ്പോളിയൻ ഇരുന്നകാലത്തെല്ലാം അദ്ദേഹത്തിന്നു വിജയമേ ഉണ്ടായിട്ടുള്ളൂ. നെപ്പോളിയൻ ഏൎപ്പെട്ട യുദ്ധങ്ങളുടെ സംഖ്യ കണക്കാക്കുമ്പോൾ അദ്ദേഹത്തിന്നു നേരിട്ടിട്ടുള്ള അപജയങ്ങൾ തുലോം കുറവാണ്. 1810 നവമ്പർ മാസം 11-ാംനു- നെപ്പോളിയൻ ആസ്ട്രിയാരാജകുമാരിയായ മേരിയാലൂയിസയെവേട്ടു. സൌന്ദൎയ്യംകൊണ്ടും വൈദുഷ്യംകൊണ്ടും മേരിയാ അക്കാലത്തെ വനിതാരത്നങ്ങളുടെ മുന്നണിയിൽ നില്ക്കുന്നവളായിരുന്നു. മേരിയാലൂയിസയെ പാണിഗ്രഹണം ചെയ്യുന്നതിന്നു മുമ്പേ നെപ്പോളിയൻ, സാക്സണി രാജകുമാരിയേയോ, റഷ്യാചക്രവൎത്തിയുടെ സഹോദരിയേയോ, ആസ്ട്രിയാരാജകുമാരിയേയോ, വേൾക്കേണ്ടതെന്നു തൻെറ മന്ത്രിവൎയ്യന്മാരോടെല്ലാം ആലോചിച്ചു. വിവാഹത്തിൻെറ ആന്തരോദ്ദേശം യൂറോപ്പ്യദേശങ്ങളിലെ സമാധാനസ്ഥാപനവും യുദ്ധനിവാരണവും ആയിരുന്നതുകൊണ്ടു മേരിയാലൂയിസയെ വേൾക്കുന്നതാണ് ഉത്തമം എന്നാണു മന്ത്രികൾ തീൎച്ചയാക്കിയതു്. ദ്വിതീയ വിവാഹം കൂടിയേ കഴിയൂ എന്നായിത്തീൎന്ന സ്ഥിതിക്കു ലൂയിസയെ വേൾക്കുന്നതിന്നു തന്നെയായിരുന്നു നെപ്പോളിയൻെറ ഇഷ്ടവും. എന്നാൽ ലൂയിസ നെപ്പോളിയൻെറ കരം പിടിച്ചതോടുകൂടി, അഥവാ ജോസഫൈൻ അദ്ദേഹത്തിൻെറ ബന്ധത്തെ പിട്ടൊഴിഞ്ഞതോടുകൂടി, ഫ്രാൻസുരാജ്യത്തിൻെറ ഏഴരശ്ശനിയാരംഭിച്ചു. നെപ്പോളിയൻ യുദ്ധങ്ങളിൽ തോറ്റുപോവാൻ തുടങ്ങി. അദ്ദേഹം ഊഹിച്ചിരുന്നപ്രകാരം സമാധാനസ്ഥാപനം ചെയ്വാൻ സാധിക്കാതെവന്നു. ഇംഗ്ലീഷുകാരുമായി സമാധാന ഉടമ്പടി ചെയ്യുവാനുള്ള സകല ശ്രമങ്ങളും ചെയ്തു നെപ്പോ

ളിയൻ ഇംഗ്ലീഷുകാരുടെ മറുപടിയെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. വെല്ലസ്ലിപ്രഭു ഫ്രാൻസുമായി സമാധാനം ചെയ്യരുതെന്നു മക്കടമുഷ്ടിപിടിച്ചു. എന്നുമാത്രമല്ല, മദിരാശിയിൽ നിന്നു് ഒരുകൂട്ടം കപ്പൽ പടയോടുകൂടി ഇംഗ്ലീഷുകാർ ഫ്രാൻസുകാൎക്കു ചേൎന്നതായ ജാവാദ്വീപിനെ ആക്രമിച്ചു കൈവശപ്പെടുത്തി. ഇംഗ്ലീഷുകാരുടെ കടൽച്ചുങ്കം ഹേതുവാൽ അവരും മററുള്ള രാജ്യക്കാരും വ്യാപാര സൌകൎയ്യങ്ങളില്ലാതെ നന്നെ ബുദ്ധിമുട്ടി. വിദേശീയ സാമാനങ്ങളും കിട്ടാതെയായപ്പോൾ നെപ്പോളിയന്റെ അനുജനായ ലൂയിബോണാപാർട്ടു ജ്യേഷ്ഠന്റെ കല്പനകളെ വിലവെക്കാതെ ഇംഗ്ലീഷു ചരക്കുകളെ ഹോളണ്ടു് മാർഗ്ഗമായി യൂറോപ്പിലേക്കു കടത്തിവിടാൻ യത്നിച്ചു. നെപ്പോളിയൻ, രാജകീയ കല്പനാലംഘനത്തെപ്പററി, ലൂയിക്കു് എഴുതിയപ്പോൾ ലൂയി ഉദ്യോഗത്തെ രാജിവെച്ചു പുറത്തിറങ്ങി. ഇംഗ്ലണ്ടിനെ സമാധാന ഉടമ്പടിയിൽ പെടുത്തുവാൻ മൂന്നു മാൎഗ്ഗങ്ങളേയുള്ളു. ഒന്നാമതു് അയർലണ്ടിനെ ഇംഗ്ലണ്ടിന്റെ അധീനത്തിൽ നിന്നു ഭിന്നിപ്പിക്കുക. രണ്ടാമതു് ഇന്ത്യാരാജ്യത്തെ ആക്രമിക്കുക. മൂന്നാമതു് ഇംഗ്ലണ്ടിന്റെ ചുററും കപ്പൽ പടയോടുകൂടി ജാഗ്രതയായിരിക്കുക. ഈ മൂന്നു മാൎഗ്ഗങ്ങളിൽ എന്തെങ്കിലും ഒന്നിനെ കൈക്കൊള്ളാതെ വിദേശീയ ചരക്കുകളെ ബഹിഷ്കരിക്കുന്നതിൽ എന്താണു പ്രയോജനം ഉള്ളതു്?” എന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു ലൂയി, നെപ്പോളിയനു് എഴുതി. ഹോളണ്ടു സിംഹാസനത്തെ ലൂയിവിട്ടൊഴിഞ്ഞതോടുകൂടി നെപ്പോളിയന്റെ ബലം ക്ഷയിച്ചു തുടങ്ങി. കുടുംബസംബന്ധമായ കുഴപ്പങ്ങളിൽ പെട്ടു ലൂയിയും നന്നെ വലഞ്ഞു. തന്റെ ആജ്ഞകളെ മുഴവനും പ്രജകളെല്ലാവരും ശിരസാ വഹിച്ചുകൊണ്ടിരിക്കെ തന്റെ സ്വന്ത സഹോദരൻ ആജ്ഞകളെ ലംഘിച്ചതിനെ ഓൎത്തോൎത്തു നെപ്പോളിയൻ വ്യസനിച്ചു. ലൂയിയുടെ ഭാൎയ്യയായ ഹാർട്ടൻസി തന്റെ കുട്ടികളോടുകൂടി ഹോളണ്ടിൽ നിന്നു പാരിസ്സിൽ

എത്തി. ആസ്ത്രിയാ രാജകുമാരി ഗർഭവതിയായി പുരുഷപ്രജയെ പ്രസവിച്ചു. നെപ്പോളിയൻ ആനന്ദഭരിതനായി അവന്റെ ജാതകർമ്മക്രിയയെ നാടെങ്ങും ഘോഷിച്ചു. ഫ്രാൻസുരാജ്യത്തിന്നവകാശിയായ രാജകുമാരന്റെ ജനനത്തിൽ ജോസഫൈൻ സന്തോഷിക്കുകയും തന്റെ സന്തോഷത്തെ സൂചിപ്പിച്ചുകൊണ്ടു നെപ്പോളിയന്നു ഒരു മംഗളപത്രം എഴുതി അയയ്ക്കുകയും ചെയ്തു.

ഇംഗ്ലീഷുകാരുടെ നില.

പുത്രലാഭത്തിൽ സന്തുഷ്ടനായ നെപ്പോളിയന്റെ പ്രീതിയെ സമ്പാദിക്കാൻ വേണ്ടി സിസിലി ദ്വീപിലെ റാണി ഒരു വിദ്യയെടുത്തു. സിസിലി ദ്വീപിൽ അധിവസിച്ചു വരുന്ന ഇംഗ്ലീഷുകാരെയെല്ലാം രഹസ്യമായി കൊല ചെയ്യുന്നതായാൽ നെപ്പോളിയന്നു ഇഷ്ടമാകാതെയിരിക്കയില്ലെന്നുറച്ചു് ആ രാജ്ഞി ഇംഗ്ലീഷുകാരെ വധിക്കാൻ ഗൂഢമായ ഏർപ്പാടുകൾ ചെയ്തു. ആ വിവരത്തെപ്പറ്റി നെപ്പോളിയനെ അറിയിച്ചു മറുപടി കിട്ടിയശേഷം ക്രിയ നടത്താമെന്നുള്ള ഉദ്ദേശത്തോടുകൂടി സിസിലിരാജ്ഞി ഫ്രാൻസിലേക്കു് ഒരു ദൂതനെ അയച്ചു. ദൂതൻ രാജ്ഞിയുടെ സന്ദേശത്തെ അറിയിച്ചപ്പോൾ നെപ്പോളിയൻ അവനെ ബന്തോവസ്സിൽ വെക്കുകയാണു് ചെയ്തതു്. ഇംഗ്ലീഷുകാർ തന്റെ പരമശത്രുക്കളായിരുന്നുവെങ്കിലും അവരെ രഹസ്യമായി കൊലചെയ്യുക എന്നുള്ള അധർമ്മകൃത്യത്തിന്നു വഴിപ്പെടുന്നതു തന്റെ പൌരുഷത്തിന്നു കുറവാണെന്നു നെപ്പോളിയൻ ചിന്തിക്കാതിരുന്നില്ല. സിസിലി രാജ്ഞിയുടെ രഹസ്യാലോചനകളെപ്പറ്റി നെപ്പോളിയൻ ഇംഗ്ലണ്ടിലേക്കു അറിവുകൊടുത്തു. നെപ്പോളിയന്റെ മഹാമനസ്കതയെപ്പറ്റി ഇംഗ്ലീഷുകാർ അഭിനന്ദിക്കാതെയിരുന്നില്ല. അദ്ദേഹത്തിന്റെ പൌരുഷത്തേയും രാജ്യഭരണ

സാമൎത്ഥ്യത്തേയും ഉദാരബുദ്ധിയേയുംപററി ഇംഗ്ലീഷുകാർ പ്ര ശംസിച്ചു. നെപ്പോളിയന്റെ ജനനം മുതൽ മരണപൎയ്യന്തം അദ്ദേഹം ചെയ്തിട്ടുള്ള കൃത്യങ്ങളിൽ യാതൊന്നും സ്വാൎത്ഥ ബുദ്ധിയോടുകൂടി ചെയ്യപ്പെട്ടിട്ടില്ലെന്നും പരോപകാരം ചെയ്വാൻ അദ്ദേഹത്തെപ്പോലെ ബദ്ധകങ്കണന്മാരായ സ്വാൎത്ഥപരിത്യാഗികൾ ഭൂലോകത്തിൽ അധികം ആളുകളില്ലെന്നും ഇംഗ്ലീഷുകാർ ധരിച്ചിട്ടുണ്ട്. ഇത്രയെല്ലാം ഗുണങ്ങൾ നെപ്പോളിയനുണ്ടായിട്ടും ആ ഗുണങ്ങളെപ്പററി ഇംഗ്ലീഷുകാൎക്ക നല്ലവണ്ണം അറിവുണ്ടായിട്ടും അദ്ദേഹവുമായി മിത്ര ഭാവത്തിൽ വൎത്തിക്കാൻ ഇംഗ്ലീഷുകാൎക്ക തരമില്ലാതെയാണ് വന്നുകൂടിയതു്. നെപ്പോളിയൻ തുടരത്തുടരെ ജയം പ്രാപിച്ചുകൊണ്ടും രാജ്യങ്ങളെ പിടിച്ചടക്കികൊണ്ടും ഇരിക്കുന്നതായാൽ പ്രജാധിപത്യഭരണം സൎവ്വദിക്കിലും വ്യാപിക്കുകയും പ്രഭുക്കളും രാജാക്കന്മാരും ക്ഷയിക്കുകയും ചെയ്യുമല്ലോ എന്നുള്ള ഭീതി കൊണ്ടു് ഇംഗ്ലീഷുകാർ നെപ്പോളിയനെ അമൎത്തിവെക്കാൻ സദാ ശ്രമിച്ചുകൊണ്ടിരുന്നു വെന്നേയുള്ളു. ഇംഗ്ലീഷുകാരുടെ ഭീതി അസ്ഥാനത്തിലായിരുന്നില്ല. പ്രജാധിപത്യ ഭരണം യൂറോപ്പിൽ പലേ രാജ്യങ്ങളിലും വ്യാപിച്ചുതുടങ്ങി. സ്വീഡൻ രാജ്യത്തിലെ ജനങ്ങൾ അവരുടെ അരചനായ ഗുസ്താവസ്സ് നാലാമനെ സിംഹാസനഭ്രഷ്ടനാക്കി. ഗുസ്താവസ്സാകട്ടെ ജനങ്ങളുടെ ക്ഷേമത്തേയും സൌകൎയ്യത്തേയും വിലവെക്കാതെ സ്വേച്ഛാതല്പരനായി രാജഭണ്ഡാഗാരത്തിലെ ദ്രവ്യത്തെ ദുൎവ്വിഷയങ്ങളിൽ ധാരാളമായി വ്യയം ചെയ്തു കൊണ്ടിരുന്നു. പ്രജകളുടെ ക്ഷേമത്തിന്നും സുഖത്തിന്നും ഭാരവാഹിയായി ചെങ്കോൽ ചെലുത്തേണമെന്നുള്ള രാജനീതിയെ അദ്ദേഹം ഓൎത്തതെയില്ല. രാജ്യഭരണം രാജാവിന്റെ സൌകൎയ്യത്തിന്നുവേണ്ടി മാത്രമാണെന്നും പ്രജകളെല്ലാവരും ന്യായമായാലും അന്യായമായാലും രാജകല്പനകളെ അനുസരിച്ചു കൊള്ളണമെന്നും ശഠിക്കുന്ന നൃപന്മാർ അധികകാലം സിം

ഹാസനത്തിൽ ഇരിക്കുകയില്ലെന്നുള്ളതു വാസ്തവമാണെന്നു സ്വീഡൻ രാജ്യക്കാർ തെളിയിച്ചു. ഗുസ്താവസ് നാലാമനെ സിംഹാസനത്തിൽ നിന്നു ആട്ടിപ്പുറത്തയച്ചു നെപ്പോളിയൻെറ സ്നേഹിതനും ജോസഫിൻെറ ഷഡ്ഡകനും (ഷഡ്ഡകൻ=ഭാൎയ്യയുടെ സഹോദരിയുടെ ഭൎത്താവ്) ആയ ബൎണ്ണഡോഡിയെ സ്വീഡൻ രാജ്യക്കാർ ഭരണാധികാരിയായി വാഴിച്ചു. സ്വീഡനിൽ പ്രജാധിപത്യഭരണം ഏൎപ്പെടുത്തുവാൻ നെപ്പോളിയൻ സ്വീഡൻ പ്രജകളെ ത്രിവിധകരണങ്ങളാലും സഹായിച്ചു.

മാസ്ക്കോദഹനം

ഇപ്രകാരം പ്രജാധിപത്യഭരണം അപ്രതിബന്ധമായി പല ദിക്കുകളിലും വ്യാപിച്ചു കൊണ്ടിരിക്കുന്ന സമയത്തിൽ റഷ്യാ ചക്രവൎത്തിയുടെ ജനനി പ്രഭുകക്ഷിയോടുകൂടി ചേൎന്നു ചക്രവൎത്തിയുടെ മനസ്സിനെ ഇളക്കിത്തീൎത്തു. നെഃപ്പോളിയനുമായുള്ള സ്നേഹം അപായകരമാണെന്നു ചക്രവൎത്തിയെ ബോദ്ധ്യപ്പെടുത്തി. തുൎക്കിരാജ്യത്തിലുള്ള ചില പ്രദേശങ്ങളെ കീഴടക്കുന്ന കാൎയ്യത്തിൽ നെപ്പോളിയൻ തന്നെ സഹായിക്കുന്നില്ലെന്നുള്ള കാരണത്തെ മുൻനിൎത്തി റഷ്യാചക്രവൎത്തി നെപ്പോളിയൻെറ നേരെ യുദ്ധത്തിന്നു പുറപ്പെട്ടു. നെപ്പോളിയൻെറ നേരെ പടയെടുക്കുന്നവരെയെല്ലാം പണംകൊണ്ടും സൈന്യംകൊണ്ടും സഹായിക്കാൻ ഉദ്യുക്തന്മാരായിരുന്ന ഇംഗ്ലീഷുകാർ റഷ്യയെ സഹായിക്കാൻ കച്ചകെട്ടി പുറപ്പെട്ടു. നെപ്പോളിയന്നു യുദ്ധം എന്നു കേൾക്കുമ്പോൾ തന്നെ വെറുപ്പുണ്ടായിത്തുടങ്ങിയ കാലമായിരുന്നു. അനവധി ജനങ്ങളുടെ മരണത്തിന്നു ഹേതുഭൂതമായ യുദ്ധത്തെ വല്ല വിധത്തിലും വിലക്കിക്കളയേണമെന്നുള്ള ചിന്തയല്ലാതെ അദ്ദേഹത്തിന്നു മറെറാരു വിചാരവും ഉണ്ടായിരുന്നില്ല. പോളണ്ടിനെപ്പററി താൻ യാതൊന്നും പ്രവൎത്തിക്കുന്നില്ലെന്നും ഇംഗ്ലീഷു ചരക്കുകളുടെ കാൎയ്യത്തിൽ റഷ്യയെ സംബന്ധിച്ചിടത്തോളം റഷ്യാ

ചക്രവത്തി എന്തു പ്രവത്തിക്കുന്നതിന്നും സ്വതന്ത്രനാണെന്നും വല്ലവിധവും യുദ്ധം കൂടാതെ കഴിച്ചാൽ കൊള്ളാമെന്നും നെപ്പോളിയൻ റഷ്യക്ക് എഴുതിഅയച്ചു. റഷ്യക്കു നെപ്പോളിയനുമായി സമാധാനം ചെയ്യാൻ തല്ക്കാലം ഇഷ്ടമുണ്ടായിരുന്നില്ല. അതുകൊണ്ടു റഷ്യാ ചക്രവത്തി നെപ്പോളിയൻ ഒരു വിധത്തിലും അനുവദിക്കാത്തതായ ചില സമാധാന നിബന്ധനകളെ എഴുതിഅയച്ചു. "നെപ്പോളിയൻ പോളണ്ടിനെ സംബന്ധിച്ച യാതൊരു കാൎയ്യങ്ങളിലും എപ്പെട്ടുപോകരുതെന്നും വാർസാ പ്രാന്തദേശങ്ങളെ റഷ്യക്കു വിട്ടുകൊടുക്കേണ്ടതാണെന്നും ജൎമ്മനിയിലുള്ള ഫ്രാൻസു സൈന്യങ്ങളെ മുഴുവനും മടക്കിവിളിച്ചു റൈൻ നദിക്കരയ്ക്കപ്പുറമായി നിൎത്തിക്കൊള്ളേണമെന്നും" റഷ്യാ ചക്രവത്തി നെപ്പോളിയനെ അറിയിച്ചു. റഷ്യയുടെ ഇഷ്ടപ്രകാരം സമ്മതിക്കാൻ നെപ്പോളിയൻ തയ്യാറായിരുന്നില്ല. ഫ്രാൻസിനെ കപ്പൽ വഴിയായി ഇംഗ്ലണ്ടും വടക്കുഭാഗത്തിൽ നിന്നു റഷ്യയും തെക്കുഭാഗത്തിൽ നിന്നു സ്പെയിനും പോൎത്തുഗലും എതിൎത്തു. നെപ്പോളിയൻ തൻെറ സൈന്യങ്ങളെ മുഴുവനും ശേഖരിച്ചു ശത്രുക്കളെ തടുത്തു നിന്നു. യൂറോപ്പിലെ സകല രാജ്യങ്ങളിലും ജനങ്ങൾ രണ്ടുകക്ഷികളായി പിരിഞ്ഞു. പ്രജാകക്ഷികൾ നെപ്പോളിയൻെറ ഭാഗത്തിലും പ്രഭുകക്ഷികൾ ശത്രുപക്ഷത്തിലും ചേൎന്നു. ബവേരിയാ, സാക്സണി, ഇതാലി, പ്രഷ്യാ, ആസ്ത്രിയ മുതലായ സ്ഥലങ്ങളിൽ നിന്നു നെപ്പോളിയൻ അഞ്ചുലക്ഷം സൈന്യങ്ങളെ ശേഖരിച്ചു. പോളണ്ടുകാർ നെപ്പോളിയൻെറ മേൽക്കോയ്മയിൽ പ്രജാധിപത്യ ഭരണം സ്ഥാപിക്കപ്പെടുമെന്നു കരുതി സന്തോഷിച്ചു. കൺസ്ടാൻറിനോപ്പിൾ റഷ്യയുടെ അധീനത്തിൽപ്പെട്ടു പോകരുതെന്നായിരുന്നു നെപ്പോളിയൻെറ ഉദ്ദേശം. മദ്ധ്യധരണ്യാഴിയുടെ താക്കോലായ കൺസ്ടാൻറിനോപ്പിൾ റഷ്യക്കു കിട്ടിയാൽ റഷ്യയുടെ ശക്തി വളരെ വൎദ്ധിച്ചുപോകുമെന്നും ഇന്ത്യയെ പിടിച്ചടക്കുമെന്നും

മദ്ധ്യധരണ്യാഴിയിലെ കച്ചവടങ്ങളെ മുഴുവനും രുഷ്യസ്വാധീനമാക്കണമെന്നും നെപ്പോളിയൻ പ്രതീക്ഷിക്കാതിരുന്നില്ല. കാൺസ്റ്റാൻറിനോപ്പിളിനെ സംബന്ധിച്ചിടത്തോളം നെപ്പോളിയൻെറ പ്രവൃത്തി ഇംഗ്ലീഷുകാൎക്ക വളരെ അനുകൂലമായിരുന്നു. എന്നാൽ ഇംഗ്ലീഷുകാർ അങ്ങിനെ ഭാവിച്ചില്ല. നെപ്പോളിയൻ തൻെറ സൈന്യങ്ങളെ പതിമൂന്നു ഭാഗങ്ങളായി പിരിച്ചു ടാവസ്ട, ആഡിനാഡ്, നെ, യൂജൻ, ബോണിയബോസ്കി, റജ്നിയൻ, ജറോം, വിക്ടർ, മക്ഡൊണാൾഡ്, ആകരൊ, മൂറട്, സ്കാർട്ടസൺവക്ക് എന്നീ സൈന്യാധിപതികളെ ഏല്പിച്ചു. എഴുപതിനായിരം ഭടന്മാർ അടങ്ങിയ ഒരു പ്രത്യേക സൈന്യത്തെ മാട്ടിയർ, ലവിപിവിർ, ബസീരസ് എന്നീ സേനാധിപതികളുടെ കീഴിൽ നിൎത്തി. നെപ്പോളിയൻെറ സൈന്യത്തിൽ സന്തോഷശബ്ദങ്ങൾ മുഴങ്ങിക്കൊണ്ടിരുന്നു. നമ്മുടെ ചരിത്രനായകൻ സാധാരണ ഭടനെപ്പോലെ തൻെറ സൈന്യങ്ങളുടെ ഇടയിൽ സഞ്ചരിച്ചുകൊണ്ടു് അവരുടെ ഇടയിൽ ധൈൎയ്യവും ശുഷ്കാന്തിയും ജനിപ്പിച്ചുകൊണ്ടിരുന്നപ്പോൾ രുഷ്യാ ചക്രവൎത്തിയായ അലക്സാണ്ടർ അരമനസ്ത്രീകളുടെ ഇടയിൽ സല്ലപിച്ചുകൊണ്ടു കാലംപോക്കി. നെപ്പോളിയൻെറ സൈന്യം അടുത്തെത്തിപ്പോയി എന്നറിഞ്ഞ ഉടനെ രുഷ്യാചക്രവൎത്തി സമാധാനത്തിന്നപേക്ഷിച്ചു. സമാധാനം ചെയ്വാൻ തല്ക്കാലം തരമില്ലെന്നു മറുപടികൊടുത്തതോടുകൂടി നെപ്പോളിയൻ തൻെറ സൈന്യങ്ങളെ മാസ്കോ പട്ടണത്തിന്നു നേരെ നടത്തി. മാൎഗ്ഗമദ്ധ്യത്തിൽ ഫ്രാൻസുസൈന്യം വളരെ കഷ്ടങ്ങൾ അനുഭവിക്കേണ്ടിവന്നു. പുല്ലും വെള്ളവും കിട്ടാതെ അനവധി അശ്വങ്ങൾ മരിച്ചു. ജനസഞ്ചാരമില്ലാത്ത പ്രദേശങ്ങളിൽ വഴിയറിയാതെ ഭടന്മാർ അവിടേയും ഇവിടേയും നടന്നു ക്ഷീണിച്ചു. ഒടുവിൽ നെപ്പോളിയൻ കിരമ്ലിൻ നഗരത്തിൽ എത്തി. ആ നഗരവാസികൾ ധൈൎയ്യത്തോടുകൂടി നെപ്പോളിയനെ തടു

ഞ്ഞുനിന്നുവെങ്കിലും യുദ്ധവിദഗ്ദ്ധന്മാരായ ഫ്രാൻസുഭടന്മാരു ടെ മുമ്പിൽ അവൎക്കു വളരെ നേരം നില്ക്കാൻ സാധിച്ചില്ല. ഫ്രാൻസുസൈന്യത്തെ മുഴുവനും അഗ്നിഭഗവാനു പ്രാതലാക്കുവാൻ കിരമ്ലിൻ വാസികൾ നിശ്ചയിച്ചു. ഭൂമിയിൽ പല സ്ഥലങ്ങളിലും കുഴികുത്തി വെടിമരുന്നും മററും നിറച്ച് അവർ നഗരത്തിന്നു തീ കൊടുത്തു. ദൈവഗത്യാ നെപ്പോളിയന്റെ സൈന്യങ്ങൾക്കൊന്നും ആപത്തു പററിയില്ല. കിരമ്ലിൻ നഗരവാസികൾ തീയ്യിൽ വെന്തുപോകാതെ ശേഷിച്ചവർ നാലുപുറവും ഓടിരക്ഷപ്പെട്ടു. തീപ്പൊള്ളിയ ചില കൂട്ടരെ ചികിത്സിച്ചുകൊണ്ടു താമസിക്കുന്ന ഒരു പാതിരിയെ നെപ്പോളിയൻ കണ്ടുമുട്ടി. അദ്ദേഹത്തോട് "അങ്ങുന്നെ ദൈവമാതാവിന്റെ ക്ഷേത്രം അഗ്നിക്കിരയായൊ" എന്നു നെപ്പോളിയൻ ചോദിച്ചു "നിങ്ങളെക്കാട്ടിലും ശക്തികൂടിയ ദൈവത്തോടു മത്സരിച്ചാൽ വല്ലതും ഫലിക്കുമൊ? നിങ്ങൾ എത്ര പണിപ്പെട്ടിട്ടും ക്ഷേത്രത്തിന്നു യാതൊരു കേടും പററിയില്ല" എന്നു പാതിരി മറുപടി പറഞ്ഞു. അപ്പോൾ നെപ്പോളിയൻ പുഞ്ചിരിതൂകിക്കൊണ്ടു "അങ്ങുന്നു പറയുന്നതു ശരിതന്നെയാണ്. ദൈവകല്പനകളെ അതിലംഘിക്കാൻ ആരാലും സാധിക്കുന്നതല്ല. എന്നേയും നിങ്ങളേയും ഈ ഓടുന്ന ഭടന്മാരെയും എന്നുവേണ്ട സകല ചരാചരങ്ങളേയും സംരക്ഷിക്കുന്നതു ജഗദീശ്വരൻ തന്നെയാകുന്നു. നാമെല്ലാവരും ക്രിസ്ത്യന്മാരാകുന്നു. നിങ്ങൾക്കു വേറെ ഒരു ദൈവവും എനിക്കു വേറെ ഒരു ദൈവവും ഇല്ല. എന്റെ ഭടന്മാർ അങ്ങയെ ഒന്നും ഉപദ്രവിക്കുകയില്ല" എന്നു പറഞ്ഞു പാതിരിയെ സന്തോഷിപ്പിച്ചു. "കഷ്ടം നിങ്ങളെപ്പററി ജനങ്ങൾ പറയുന്നതെല്ലാം അവാസ്തവം തന്നെയായിരിക്കണം. നിങ്ങളെപ്പോലെ കൃപാലുവും ദൈവഭക്തനും ആയ ഒരു നാടുവാഴി മററാരും തന്നെ ഇല്ലെന്നുള്ളതു നിശ്ചയം തന്നെ" എന്നുപറഞ്ഞുകൊണ്ടു പാതിരി അവിടെ നിന്നു പോയി. അദ്ദേഹം നെപ്പോളിയന്റെ സത്സ്വഭാ

വത്തെപ്പററി റഷ്യാരാജ്യത്തിൽ പലേടങ്ങളിലും പ്രശംസിച്ചു. അതങ്ങിനെയിരിക്കട്ടെ. നെപ്പോളിയൻ മാസ്കോ പട്ടണത്തെ വെടിവെച്ചതകത്തു. പട്ടണത്തിന്നു തീ കൊളുത്തി. റഷ്യയുടെ തലസ്ഥാനനഗരം നെപ്പോളിയന്നധീനമായി. മാസ്കോവിൻെറ വടക്കുഭാഗം ദണ്ഡയാത്ര ചെയ്യേണമെന്നു നെപ്പോളിയന്നാഗ്രഹം ഉണ്ടായെങ്കിലും തീവ്രമായ ശൈത്യത്തെ സഹിപ്പാൻ കഴിയാത്തതുകൊണ്ടു സൈന്യസമേതം നെപ്പോളിയൻ സ്വരാജ്യത്തിലേക്കു മടങ്ങി.

---

## അദ്ധ്യായം 11.

### ശത്രുക്കളുടെ സന്നാഹം.



മാസ്കോവിജയത്തിലുണ്ടായ നഷ്ടം

നെപ്പോളിയൻ റഷ്യയെ ജയിച്ചുവെങ്കിലും അദ്ദേഹത്തിന്നുണ്ടായ ദ്രവ്യനഷ്ടവും ജനനഷ്ടവും ജയഘോഷങ്ങളെ കൊണ്ടാടുവാൻ അനുവദിച്ചില്ല. മഞ്ഞിൻെറ കാഠിന്യം സഹിക്കാൻ വഹിയാതെ ഭടന്മാർ കുഴങ്ങി. മാസ്കോവിൽ നിന്നും പുറപ്പെട്ടു നെപ്പോളിയൻ സ്മാളൻസ്ക് എന്ന രാജ്യത്തിൽ എത്തിയപ്പോൾ ശിശിരകാലം ആരംഭിച്ചു. സ്മാളൻസ്കിൽ നിന്നു ആയിരം നാഴിക അകലേയുള്ള പാരീസ് നഗരത്തിൽ എത്തിച്ചേരേണ്ട കാൎയ്യം നന്നെ പ്രയാസമായി തോന്നി. ഭടന്മാർ നിരാശപ്പെട്ടു തുടങ്ങി. ഭടന്മാരുടെ ഇടയിൽ നെപ്പോളിയൻ തൻെറ സഹജമായ ഉന്മേഷത്തെ അങ്കുരിപ്പിച്ചു. അതിന്നിടയ്ക്കു റഷ്യയിലെ കാസക് എന്ന കൂട്ടർ ഫ്രാൻസു സൈന്യങ്ങളെ എതിൎത്തു. കാസക് ജാതിക്കാർ പ്രകൃത്യാ തന്നെ ദൃഢഗാത്രന്മാരും ഹിമക്കട്ടകളുടെ ഇടയിൽ വളൎന്നവരും യു

ലസാമത്ഥ്യമുള്ളവരും ആയിരുന്നതുകൊണ്ട് അവരുടെ നേരെ പോരാടുന്ന കായ്യം എളുപ്പമായിരുന്നില്ല. കാസക്കകാർ നെപ്പോളിയൻെറ സൈന്യത്തെ ഛിന്നഭിന്നമാക്കി നാലുപുറവും ചിതറിച്ചുവെങ്കിലും അദ്ദേഹം ശാന്തതയോടുംധീരതയോടുംകൂടി സൈന്യങ്ങളെ ഏകോപിച്ചു കാസക്കകാരെ യുദ്ധക്കളത്തിൽ നിന്ന് ഓടിച്ചു. നെപ്പോളിയൻെറ സൈന്യനാശത്തെ അറിഞ്ഞു ചില ശത്രുക്കൾ പാരീസിലെ പ്രജാധിപത്യ ഭരണത്തെ തകക്കുവാൻ തരംനോക്കി പുറപ്പെട്ടു. ജാക്കോബൈററ് കക്ഷിക്കാർ ഫ്രാൻസിലെ പാരമ്പരാവകാശികളായ രാജകുടുംബക്കാരെ പുനരുദ്ധാരണം ചെയ്യാൻ ഇതുതന്നെയാണു താം എന്നുവെച്ചു വ്യാജ പ്രസ്താവങ്ങളെ വിളംബരപ്പെടുത്തി. നെപ്പോളിയൻ മരിച്ചു പോയെന്നുള്ള കിംവദന്തി പാരിസിൽ പടന്നു പിടിച്ചു. ആ കിംവദന്തിയെ പിൻതാങ്ങിക്കൊണ്ടു മാലററ് എന്നു പേരായ ഒരുദ്യോഗസ്ഥൻ നെപ്പോളിയൻ മരിച്ചു പോയിരിക്കുന്നുവെന്നു തൻെറ ഉദ്യോഗനിലയിൽ ഒരു പരസ്യം എഴുതി പ്രചാരപ്പെടുത്തി. പാരിസിൽ നടക്കുന്ന കോലാഹലങ്ങൾ നെപ്പോളിയൻെറ ചെവിയിൽ എത്തിയപ്പോൾ അദ്ദേഹം കോപതാപസമ്മിശ്രമായ ഒരു ലേഖനം എഴുതി ഫ്രാൻസിലെ കായ്യാലോചനസഭക്കാക്ക് അയച്ചുകൊടുത്തു. "ഞാൻ തിററിപ്പോറുന്ന എൻെറ ഉദ്യോഗസ്ഥന്മാർ തന്നെ ഇപ്രകാരമുള്ള വ്യാജവത്തമാനങ്ങളെ പ്രസിദ്ധപ്പെടുത്തിയാൽ അതിൽപരം സന്താപകരമായ നിർഭാഗ്യം മറെറന്താണ് ഉള്ളത്. ഫ്രാൻസുരാജ്യത്തിൻെറ ശ്രേയസ്സിനെ ഉദ്ദേശിച്ചു മാത്രമാണു ഞാൻ എൻെറ ജീവനാഡിയായ പ്രിയജോസഫൈനെ ഉപേക്ഷിച്ചത്. ഫ്രാൻസുരാജ്യം മറെറല്ലാ രാജ്യങ്ങളുടേയും ഉപരിയായി ശോഭിക്കേണമെന്നുള്ള ഏകവിചാരത്തോടു കൂടിയാണു ഞാൻ ഇത്രയെല്ലാം കഷ്ടപ്പെടുന്നത്. എന്നിട്ടും പാരീസ് നിവാസികളിൽ ചിലർ ആഭ്യന്തരകലഹങ്ങൾ ഉണ്ടാക്കുന്നത് എൻെറയോ, അഥവാ

ഫ്രാൻസു ദേശക്കാരുടേയൊ നിർഭാഗ്യം എന്നേ പറയാനുള്ളു. ആർ എന്തു പറഞ്ഞാലും വേണ്ടതില്ല, എന്തു പ്രവൎത്തിച്ചാലും വേണ്ടതില്ല, എന്റെ മരണപൎയ്യന്തം ഞാൻ ഫ്രാൻസുരാജ്യത്തിന്റെ അഭ്യുദയത്തിനായി പ്രവൎത്തിച്ചുകൊണ്ടിരിക്കും എന്നു ഖണ്ഡിതമായി പറയുന്നു" എന്നിപ്രകാരമാണു കാൎയ്യാലോചന സഭാംഗങ്ങൾക്ക് എഴുതി അയച്ചതു്. ഫ്രാൻസിലെ ആഭ്യന്തരലഹളയും മാസ്കോയുദ്ധത്തിലെ അപരിഹാൎയ്യമായ നഷ്ടവുംകൂടി നെപ്പോളിയനു തീവ്രമായി മനോവേദനയുണ്ടാക്കിത്തീൎത്തു. സൈന്യത്തിലെ നടുനായകങ്ങളായ യുദ്ധവീരന്മാർ അന്തരിച്ചു. ഭണ്ഡാഗാരം ശോഷിച്ചു. ഹിമബാധസഹിക്കവഹിയാതെ ഭടന്മാർ കിടപ്പിലായി. പാരീസ് പട്ടണം ആയിരം നാഴിക അകലെ കിടക്കുന്നു. നെപ്പോളിയൻ കുറെക്കാലത്തെയ്ക്കു തലപൊക്കുകയില്ലെന്നു് അദ്ദേഹത്തിന്റെ ശത്രുക്കൾ തീൎച്ചയാക്കി അവരുടെ തല പൊന്തിച്ചു പിടിച്ചുതുടങ്ങി. പ്രഷ്യയിലെ നാടുവാഴിയായ ഫ്രെഡറിക്ക് നെപ്പോളിയന്റെ ചുമലിൽ ഇരുന്നു് അദ്ദേഹത്തിന്റെ ചെവി തിന്നുവാൻ തന്ത്രങ്ങൾ പ്രയോഗിച്ചു. നെപ്പോളിയന്റെ മിത്രമാണെന്നുള്ള നിലയിൽ വൎത്തിച്ചുകൊള്ളാമെന്നും റഷ്യ നെപ്പോളിയന്റെ നേരെ പടയെടുക്കുമ്പോൾ റഷ്യയുടെ സഹായിയായി ചേൎന്നുകൊള്ളാമെന്നും ഫ്രഡറിക് റഷ്യാ ചക്രവൎത്തിയെ അറിയിച്ചു. ഫ്രഡറിക്കിന്റെ പ്രേരണമൂലം ജൎമ്മനിയിലെ ഇട പ്രഭുക്കന്മാരെല്ലാം റഷ്യയോടുകൂടി യോജിച്ചു. സ്വീഡൻദേശാധിപതിയായ ബർണാഡോററി പല സന്ദൎഭങ്ങളിലും നെപ്പോളിയനു കടപ്പെട്ടിരുന്നിട്ടുംകൂടി കൃതഘ്നനായി റഷ്യയോടുകൂടി ചേൎന്നു. ഈ ബർണാഡോററി മുമ്പൊരിക്കൽ നെപ്പോളിയനെ ചതിച്ചു കൊല്ലുവാൻ ഉദ്യുക്തനായിരുന്ന സമയം മഹാമനസ്കനായ നമ്മുടെ ചരിത്രനായകൻ അയാളെ കൊല്ലാതെ വിട്ടയച്ചതിന്റെ പ്രതിഫലം ഏവം വിധമായിരുന്നു. നെപ്പോളിയന്റെ വിശ്വസ്തനും

ന്റെ സൈന്യനായകനുമായിരുന്ന ജനറൽ ജോമിനി തന്റെ യജമാനനെ ഉപേക്ഷിച്ചു ശത്രുപക്ഷത്തിൽ ചേൎന്നു. ഇതിന്നെല്ലാം കാരണം നെപ്പോളിയൻ മാസ്കോ നഷ്ടത്തിൽ നിന്നു് ഒരിക്കലും കരകയറുകയില്ലെന്നുള്ള തെററിദ്ധാരണയായിരുന്നു.

## വിധിവൈപരീത്യം

നെപ്പോളിയന്റെ നടപടികളെ ഏതുനിലയിൽ പരിശോധിച്ചാലും അദ്ദേഹത്തിന്നു് ഇത്ര അധികം ശത്രുക്കൾ ഉണ്ടാവാൻ പാടില്ലയായിരുന്നു. അപ്രധാനവും തുച്ഛവും ആയ ഒരു ദ്വീപിൽ വക്കീൽ പ്രവൃത്തിയെടുത്തു നിത്യവൃത്തി കഴിച്ചുകൊണ്ടിരുന്ന ഒരു നിസ്സാരന്റെ പുത്രൻ യൂറോപ്യഖണ്ഡത്തിലെ നാടുവാഴികളോടൊപ്പം, പോരെങ്കിൽ അവൎക്കെല്ലാം ഉപരിയായി, രാജ്യഭാരം ചെയ്യുന്നതും പന്ത്രണ്ടു സംവത്സരങ്ങൾക്കുള്ളിൽ ഫ്രാൻസുരാജ്യത്തെ നാഗരികതകൊണ്ടും അഭിവൃദ്ധികൊണ്ടും നിസ്തുല്യമായ രാജ്യമാക്കിത്തീൎത്തതും ഇതരരാജാക്കന്മാരുടെ അസൂയയ്ക്കു കാരണമായ്ത്തിന്നുവെന്നല്ലാതെ നെപ്പോളിയന്റെ പേരിൽ യാതൊരു കുററവും കാണുന്നില്ല. ഇംഗ്ലണ്ടും റഷ്യയും മററുരാജ്യങ്ങളും നെപ്പോളിയന്റെ നേരെ യുദ്ധത്തിന്നൊരുങ്ങിയതിൽ ആശ്ചൎയ്യമില്ല. യുദ്ധങ്ങളിൽ തുടരത്തുടരെ തോററും സമാധാനഉടമ്പടികൾ ചെയ്തും വീണ്ടും യുദ്ധക്കളത്തിൽ പ്രവേശിച്ചും കാലംകഴിച്ചിരുന്ന ആസ്ത്രിയയുമായി ശാശ്വതസമാധാനം സ്ഥാപിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി മാത്രമായിരുന്നു നെപ്പോളിയൻ തന്റെ പ്രിയതമയെ ത്യജിച്ചതും ആസ്ത്രിയാ രാജകുമാരിയെ വേട്ടതും. നെപ്പോളിയന്റെ ഗുണഗണങ്ങളെ ചിന്തിക്കുന്നതായാൽ ആസ്ത്രിയ ഒരുകാലത്തും നെപ്പോളിയനെ ശത്രുവായി വിചാരിക്കാൻ പാടില്ലാത്തതായിരുന്നു. അതുപോട്ടെ തന്റെ പുത്രിയുടെക്ഷേമത്തെ അടിസ്ഥാനപ്പെടുത്തിയെങ്കിലുംആസ്ത്രിയാചക്രവൎത്തി നെപ്പോളിയന്റെ ശാശ്വതബന്ധുവായി പരിണമിക്കേണ്ടതായിരുന്നു. എന്നാൽ അങ്ങിനെയല്ല കാൎയ്യങ്ങൾ

പിന്നെക്കൂടിയതു്. ആസ്ത്രിയാചക്രവൎത്തി റഷ്യയോടുകൂടി ചേൎന്നു നെപ്പോളിയന്റെ നേരെ പടയെടുക്കുകയാണു ചെയ്തതു്. നെപ്പോളിയൻ ഫ്രാൻസുരാജ്യത്തിന്റെ അഭിവൃദ്ധിക്കായി ചിലവുചെയ്തിട്ടുള്ള സംഖ്യയുടെ കണക്കുനോക്കിയാൽ അദ്ദേഹത്തിന്റെ ഔദാൎയ്യവും പരോപകാരതല്പരതയും വെളിപ്പെടും. അദ്ദേഹം, ഒന്നുരണ്ടു കോടിയല്ല, നൂറുകോടി ഫ്രാങ്കുനാണ്യങ്ങൾ പാരിസിനുവേണ്ടി ചിലവുചെയ്തു. പാതകൾവെട്ടുവാൻ വേണ്ടിത്തന്നെ 17½ കോടി ഫ്രാങ്കുനാണ്യങ്ങൾ അദ്ദേഹം ചിലവുചെയ്തിട്ടുണ്ടു്. ജനങ്ങളോടു തട്ടിപ്പറിച്ചിട്ടൊ അന്യായമായ നികുതി വസൂലാക്കിട്ടൊ അല്ല നെപ്പോളിയൻ ഇത്ര വലിയ സംഖ്യ സമ്പാദിച്ചതും ചിലവുചെയ്തതും. മറ്റൊരു നാടുവാഴിയായിരുന്നുവെങ്കിൽ സമ്പാദിക്കുന്ന ധനത്തെ മുഴുവനും സ്വാത്മമായി ചിലവഴിക്കുകയേ ഉള്ളു. പാരീസിനെ ഭൂലോകസ്വൎഗ്ഗമാക്കിത്തീൎത്ത മഹാന്റെ ആഗ്രഹം യൂറോപ്പിലെ മററു രാജ്യങ്ങളേയും അതുപോലെതന്നെ ആക്കിത്തീൎക്കേണമെന്നായിരുന്നു. അങ്ങിനെയിരിക്കെ തന്റെ മിത്രങ്ങൾ ശത്രുക്കളുമായി യോജിച്ചു തന്റെനേരെ പടയെടുത്തതു നെപ്പോളിയന്റെ വിധിവൈപരീത്യം എന്നേ പറയേണ്ടതുള്ളു. നെപ്പോളിയനെപ്പോലെ കൃപാലുവും ധൈൎയ്യശാലിയും സാത്മരഹിതനും ആയ ഒരു പുമാനെ ഭൂലോകചരിത്രത്തിൽ വേറെ എവിടേയും കാണുന്നില്ല. കാണുകയുംഇല്ല. രാജ്യലോഭികളും ദ്രവ്യലോഭികളും ആയി സദാ യുദ്ധംചെയ്തുകൊണ്ടിരിക്കുന്ന പുരുഷന്മാർ എത്രയോ ഉണ്ടായിരിക്കാം. സ്വാത്മരഹിതരും രണധീരന്മാരും ആയ പുരുഷന്മാരെ ഇലോകം കുറവായിട്ടെ കാണുകയുള്ളു. അപ്രകാരമുള്ള പുരുഷന്മാരുടെ അഗ്രഗണ്യനായിട്ടാണു നാം നെപ്പോളിയനെ ചരിത്രദൃഷ്ട്യാ കാണുന്നതു്. നെപ്പോളിയൻ പ്രഭുകക്ഷിക്കാരുടെ വിരോധിയായിരുന്നുവെങ്കിലും അദ്ദേഹം പ്രഭുക്കളെ തന്റെ സഹജീവികളുടെ നിലയിൽ കരുതിപ്പോന്നിരുന്നു. നെപ്പോളിയൻ പ്രഭുക്കന്മാരുടെ പ്രഭുതാപത്തെ

യാണ് ഇല്ലായ്മചെയ്തതു്. ജാക്കോബൈററു കക്ഷിക്കാരാകട്ടെ പ്രഭുത്വത്തേയും ആ പ്രഭുത്വം നിലനില്ക്കുന്ന അസ്ഥിമാംസ സമ്മിശ്രമായ ദേഹത്തേയും വെറുത്തിരുന്നു. അവരുടെ വിരോധം ഇരുപത്തൊന്നുവട്ടം ക്ഷത്രിയരുടെ തലയറുത്തു രക്തം കൊണ്ടു തപ്പ്ണംചെയ്ത പരശുരാമന്നു ക്ഷത്രിയന്മാരോടുണ്ടായിരുന്ന പകയേക്കാൾ അധികമായിരുന്നു. ജാക്കോബൈററ് കക്ഷിക്കാരുടെ ദുഷ്കൃത്യങ്ങളെ നെപ്പോളിയൻ അപ്പപ്പോൾ അടക്കിവെച്ചിരുന്നില്ലെങ്കിൽ പ്രഭുവംശത്തിൽ ഒരു പൈതലെയെങ്കിലും ബാക്കിവെക്കാതെ ജാക്കോബൈററ് കക്ഷിക്കാർ കൊന്നൊടുക്കുമായിരുന്നു. ജാക്കോബൈററ്കാരുടെ കോപാഗ്നിയിൽവീണ ശലഭങ്ങളെപ്പോലെ കരിഞ്ഞുപോകുമാറായിരുന്ന പ്രഭുക്കളെ സംരക്ഷിച്ചതിന്നു പ്രതിഫലമായി അദ്ദേഹത്തിന്നു സിദ്ധിച്ച ലാഭം പ്രഭുക്കളുടെ ശത്രുതയായിരുന്നു.

ശത്രുസംഘം.

റഷ്യയും പ്രഷ്യയും ഒന്നിച്ചുചേൎന്നു നെപ്പോളിയനെ എതിൎക്കാൻ സാക്സണിയുടെ തലസ്ഥാനമായ ടിരസ്ടൻപട്ടണത്തിന്നു സമീപമുള്ള മലകളിൽ പാളയമടിച്ചു. അസ്ത്രിയാചക്രവൎത്തിയും തന്റെ ജാമാതാവിന്റെനേരെ വടിയെടുത്തു. ടിരസ്ടൻപട്ടണത്തെ സെയിൻറ്സീർ എന്ന യുദ്ധവീരൻ തന്റെ ചെറുസൈന്യങ്ങളോടുകൂടി സംരക്ഷിക്കാൻ ഒരുങ്ങി. ശത്രുക്കളുടെ സൈന്യസംഖ്യ സെയിൻസീരുടെ സൈന്യസംഖ്യയേക്കാൾ എത്രയോ വലിയതായിരുന്നതുകൊണ്ടു അദ്ദേഹം യുദ്ധംചെയ്വാൻ ഭയപ്പെട്ടുവെങ്കിലും നെപ്പോളിയന്റെ സൈന്യം താമസിയാതെ എത്തുമെന്നുള്ള ധൈൎയ്യം അദ്ദേഹത്തിന്നുണ്ടായിരുന്നു. നെപ്പോളിയൻ തന്റെ സൈന്യങ്ങളെ മലഞ്ചരിവുകളിൽക്കൂടി നടത്തിച്ചു ശത്രുക്കളുടെ അറിവുകൂടാതെ ടിരസ്ടൻപട്ടണത്തിന്നുസമീപം എത്തി. സഹായത്തിന്നു നെപ്പോളിയൻ അടുത്തെത്തിപ്പോയി എന്നറിഞ്ഞഉടനെ സെയിൻസീരുടെ കീഴിലുള്ള ചെറുസൈന്യത്തിന്നു ശക്തിയും

ശുഷ്കാന്തിയും വൎദ്ധിച്ച നെപ്പോളിയൻ രാത്രിയിൽതന്നെ ടിരസ്ഡൻപട്ടണത്തിൽ എത്തിച്ചേൎന്നു. ശത്രുക്കൾ നെപ്പോളിയന്റെ വരവിനെ അറിഞ്ഞില്ലെന്നു മാത്രമല്ല സെയിൻറ്സീരുടെ ലഘുവായ സൈന്യത്തെ ജയിക്കുന്നതിൽ എന്താണു സംശയം എന്നുള്ള ഭാവത്തിൽ അലക്ഷ്യമായി യുദ്ധം ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. നെപ്പോളിയൻ തന്റെ ഭടന്മാരെ മൂന്നുഭാഗങ്ങളായി പിരിച്ചു ശത്രുക്കളുടെ വാമഭാഗത്തിൽനിന്നും പുരോഭാഗത്തിൽനിന്നും ദക്ഷിണഭാഗത്തിൽനിന്നും പീരങ്കിപ്രയോഗം ചെയ്തുതുടങ്ങിയപ്പോൾ മാത്രമാണു നെപ്പോളിയന്റെ സാന്നിദ്ധ്യം ശത്രുക്കൾക്കു മനസ്സിലായതു. സ്വരാജ്യദ്രോഹിയും കൃതഘ്നനും ആയ മോറൊ, റഷ്യാചക്രവൎത്തിക്കു നെപ്പോളിയന്റെ സൈന്യങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു വെടിയുണ്ട അയാളുടെ കാലിൽ പതിച്ചു അതോടുകൂടി മോറൊ നിലത്തുപതിക്കുകയും രണ്ടു ദിവസത്തിനുള്ളിൽ ജീവനെ ത്യജിക്കുകയുംചെയ്തു. ടിരസ്ഡൻ പട്ടണസംരക്ഷണത്തിന്നായി നെപ്പോളിയൻ എത്തിച്ചേരുകയില്ലെന്നുള്ള വിശ്വാസത്തോടുകൂടി അഹങ്കരിച്ചു പോർചെയ്തുകൊണ്ടിരുന്നറഷ്യൻസൈന്യങ്ങൾ നെപ്പോളിയനെ കണ്ടു ഉടനെ രണാങ്കണത്തിൽനിന്നു ചിന്നിച്ചിതറി നാലുപുറവും ഓടി. തന്റെ ചുററും വന്നുവീഴുന്ന പീരങ്കിയുണ്ടകളെ വാതനീതമായ തൂലകണങ്ങളെയെന്നപോലെ തിരസ്കരിച്ചുകൊണ്ടു നെപ്പോളിയൻ തന്റെ സൈന്യങ്ങൾക്കിടയിൽ നടന്നുംകൊണ്ടും സന്ദൎഭോചിതമായ ആജ്ഞകൾ പുറപ്പെടീച്ചുകൊണ്ടും സൈന്യങ്ങളെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കെ അദ്ദേഹത്തിന്റെ പാദത്തിൽ ഒരു പരുക്കേററു. രക്തം പ്രവഹിച്ചു തന്റെ പാദത്തിൽ പരുക്കേററിട്ടുണ്ടെന്നും അതിൽനിന്നു രക്തം പ്രവഹിക്കുന്നുണ്ടെന്നും ഉള്ള വിചാരം ലേശമെങ്കിലും ഇല്ലാതെ നമ്മുടെ രണധീരനായ ചരിത്രനായകൻ സൈന്യങ്ങളുടെ ഇടയിൽ സഞ്ചരിച്ചുകൊണ്ടുതന്നെ ഇരുന്നു. റഷ്യൻ

ഞസൈന്യം യുദ്ധക്കളത്തിൽനിന്ന പിൻതിരിഞ്ഞ ഉടനെ ആസ്ത്രിയയും പ്രഷ്യയും അവരവരുടെ പാട്ടിന്നുപോയി എന്നേ പറയേണ്ടു. നെപ്പോളിയൻ റഷ്യൻസൈന്യങ്ങളെ തുരത്തിക്കൊണ്ടു ബൊഹീമിയവരെ എത്തി. ടിരസ്ടൻയുദ്ധത്തിൽ നെപ്പോളിയൻ വിജയംനേടിയെങ്കിലും അദ്ദേഹത്തിന്റെ സേനാധിപന്മാർ മററു ചില സ്ഥലങ്ങളിൽവെച്ച പരാജിതന്മാരായി. മാക്‌ഡോണാൽഡ് ശത്രുസൈന്യങ്ങളാൽ തോല്പിക്കപ്പെട്ടു. വിററംബെഗ്ഗിൽവെച്ച നേ എന്ന സേനാപതിയും തോററു. നെപ്പോളിയൻ തന്റെ കാലിൽ മുറിയേററു കിടപ്പിലായിരുന്നു. അല്പം ചില സൈന്യങ്ങളെ വെച്ചുകൊണ്ടു തഞ്ചവും താവും നോക്കി ശത്രുക്കളുടെ വീഴ്ചകളെ അറിഞ്ഞു പോരാടുവാനുള്ള സാമർത്ഥ്യം നെപ്പോളിയന്ന് ഒന്നുവേറെതന്നെ ആയിരുന്നു. അദ്ദേഹം കിടപ്പിലായപ്പോൾ സൈന്യങ്ങളെ സമയോചിതംപോലെ അണിവകുത്തു നിൎത്തുവാനും ശത്രുക്കളുടെ രന്ധ്രങ്ങളെ അറിഞ്ഞു പീരങ്കി പ്രയോഗിക്കുവാനും അദ്ദേഹത്തിന്റെ സേനാധിപതികൾക്കു സാമർത്ഥ്യം പോരാതെ ആയി. ശത്രുക്കൾ യുദ്ധതന്ത്രജ്ഞനായ ബ്ളൂച്ചർ എന്നാളുടെ നായകത്വത്തിൻകീഴിലാണു പൊരുതിരുന്നത്. തന്റെ സേനാപതികൾ തോല്ക്കുന്നുണ്ടെന്നറിഞ്ഞപ്പോൾ നെപ്പോളിയൻ കിടക്കയിൽനിന്നു പിടഞ്ഞെഴുനീററു സൈന്യമദ്ധ്യത്തിൽ എത്തി. മാക്‌ഡൊണാൾഡിനെ എതിരിട്ട സൈന്യത്തേയും, നെപ്പോളിയൻ സുഖമില്ലാതെ കിടപ്പാണെന്നറിഞ്ഞു വീണ്ടും ടിരസ്ടൻപട്ടണത്തെ കൈവശപ്പെടുത്താൻ ഓടിയെത്തിക്കൊണ്ടിരുന്ന മറെറാരു സൈന്യത്തേയും, നമ്മുടെ ചരിത്രനായകൻ തോല്പിച്ചു. ഷ്വാർട്ടസൺബാക്ക് എന്നാളുടെ കീഴിൽ യുദ്ധംചെയ്തുകൊണ്ടിരുന്ന ആസ്ത്രിയൻസൈന്യത്തെയും നെപ്പോളിയൻ തോല്പിച്ചു. സഖ്യസേനാധിപതി ടിരസ്ടൻപട്ടണത്തിന്നും പാരീസിന്നും മദ്ധ്യേയുള്ള തപാൽമാൎഗ്ഗങ്ങളെ തടഞ്ഞുകൊണ്ടിരിക്കുന്ന മദ്ധ്യത്തിൽ നെപ്പോളി

ന്നൻ അയാൾക്കം തന്റെ യുദ്ധസാമൎത്ഥ്യം കാണിച്ചുകൊടുത്തു. സ്വീഡൻദേശാധിപതിയും തോററു പിൻതിരിച്ചു. ഒരേ കാലത്തിൽ ശത്രുക്കൾ പലരുംകൂടി പലേസ്ഥലങ്ങളിൽവെച്ചു ഫ്രാൻസുസൈന്യങ്ങളെ എതിൎക്കാൻ ഇടയയേത്തുകൊണ്ടും ശത്രുക്കളോടെല്ലാം എതിൎക്കേണ്ടതിന്നായി ഫ്രാൻസുസൈന്യങ്ങളെ ഖണ്ഡങ്ങളായി വിഭാഗിക്കേണ്ടിവന്നതുകൊണ്ടും നെപ്പോളിയന്നു ബലംമതിയായില്ല. അദ്ദേഹത്തിന്റെ സൈന്യസംഖ്യ ചുരുങ്ങിക്കൊണ്ടുവന്നു. യുദ്ധച്ചിലവിന്നുള്ള പണവും കഷ്ടിയായി ശത്രുപക്ഷക്കാൎക്ക് അവരവരുടെ സ്വന്തംപണം കൂടാതെ ഇംഗ്ലണ്ടിൽനിന്നു യഥേഷ്ടം പണംകിട്ടിക്കൊണ്ടിരുന്നു. ഇംഗ്ലണ്ടിലെ കാത്ത് കാട്ട് പ്രഭുവും സാർ റാബേർട്ടുവുൽസനുംകൂടി നെപ്പോളിയനെ പലേപ്രകാരത്തിലും ദ്രോഹിക്കുവാൻ തുടങ്ങി. നെപ്പോളിയനെപ്പററി ദൂഷ്യപ്രസ്താവങ്ങൾ ചെയ്തുകൊണ്ട് അവർ ലഘുപത്രികകൾ പ്രസിദ്ധപ്പെടുത്തി. നെപ്പോളിയന്റെ സ്നേഹിതന്മാരായിരുന്ന നാടുവാഴികളിൽ മിക്കപേരും ശത്രുപക്ഷത്തിൽചേൎന്നുനിന്നു. ബവേരിയാ നാടുവാഴിയും യൂജന്റെ ശ്വശുരനും ആയ മാക്സ്മിലൻ ജോസഫ് റഷ്യയുടെ പക്ഷത്തിൽ ചേൎന്നു. വെസ്ട്ബേലിയയിലെ ജനങ്ങൾ പ്രജാധിപത്യഭരണസ്വാതന്ത്ര്യം സമ്പൂൎണ്ണമായി അനുഭവിച്ചിരുന്നിട്ടും ശത്രുക്കളുടെ പ്രേരണയാൽ അവരുടെ ഭാഗത്തിൽ ചേരാൻ ഒരുങ്ങിയിരുന്നതിനെക്കണ്ടപ്പോൾ ജറോം, ബവേലിയയിൽനിന്നു പുറപ്പെട്ടുപോയി. വൂട്ടൻബർഗ്ഗനാടുവാഴിയും നെപ്പോളിയന്നു വിരോധമായി പ്രവൎത്തിച്ചുതുടങ്ങി. എന്തിന് അധികം വിസ്തരിക്കുന്നു. യൂറോപ്പിലുള്ള രാജ്യാധിപതികളും പ്രഭുക്കളും ഒത്തൊരുമിച്ച് എൽബ് നദികടന്നു നെപ്പോളിയനെ ജയിക്കേണമെന്നുള്ള ശപഥം ചെയ്തുകൊണ്ടു സൈന്യങ്ങളെ അണിചേൎത്തു നിൎത്തി. ശത്രുസൈന്യം അഞ്ചുലക്ഷത്തിൽ കുറയാതെ ഉണ്ടായിരുന്നു. നെപ്പോളിയന്ന് ഒരുലക്ഷം ഭടന്മാരേ ഉണ്ടായിരുന്നുള്ളു. ഏതാണ്ടിവ ഭടന്മാരോടുകൂടി ശത്രുക്കളെ എതി

ക്കന്നതായാൽ പരാജയം നേരിടാതിരിക്കയില്ലെന്നു നെപ്പോളിയൻ തീർച്ചപ്പെടുത്തി. ശത്രുസൈന്യങ്ങൾ ഉദ്ദേശിച്ചിരുന്ന പ്രകാരം അവരെ എൽബ് നദിക്കരയിൽവെച്ചു സന്ധിക്കുന്നതിനുപകരം ഓഡർനദിമാർഗ്ഗമായി ചെന്നു ശത്രുക്കളുടെ പട്ടണങ്ങളെ കൈവശമാക്കാൻ ശ്രമിക്കുന്നതു് ഉചിതമായിരിക്കും എന്നു നെപ്പോളിയൻ തന്റെ സേനാധിപന്മാരോടു് ഉപദേശിച്ചു. നെപ്പോളിയന്റെ യുദ്ധതന്ത്രങ്ങളെ അതുവരെ വിലവെച്ചിരുന്ന സേനാധിപന്മാർ അപ്പോൾ അദ്ദേഹത്തിന്റെ അഭിപ്രായത്തെ കൈക്കൊണ്ടില്ല. ഓഡർനദി കടന്നു ബെർല്ലിൻപട്ടണത്തിന്റെ നേരെ നെപ്പോളിയൻ പുറപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ സേനാധിപന്മാർ വിമുഖത കാണിച്ചു അതുവരെ നെപ്പോളിയന്റെ കല്പനകളെ ശിരസാവഹിച്ചുകൊണ്ടു് അദ്ദേഹത്തിന്റെ കല്പനപ്രകാരം സമരം ചെയ്തിരുന്ന ഭടന്മാർ കല്പന അനുസരിക്കുന്നതിൽ വൈമനസ്യം കാണിച്ചു തുടങ്ങിയപ്പോൾ നെപ്പോളിയന്നു് എന്തെന്നില്ലാത്ത കോപവും താപവും ഉണ്ടായി. "ഫ്രാൻസിന്റെ നാശകാലം അടുത്തുകഴിഞ്ഞു. ഫ്രാൻസിനെ രക്ഷിക്കാൻ എന്നാൽ സാധിക്കുമെന്നു തോന്നുന്നില്ല. എന്റെ കല്പനകളെ അനാദരിക്കാൻ എന്റെ സേനാധിപന്മാർ ആരംഭിച്ചുതുടങ്ങിയതു ഫ്രാൻസിന്റെ കഷ്ടകാലമാകുന്നു. ദൈവേച്ഛപോലെയാകട്ടെ" എന്നു പറഞ്ഞുകൊണ്ടു നെപ്പോളിയൻ സേനാപതികളുടെ ഇഷ്ടപ്രകാരം ബർല്ലിൻയാത്ര വേണ്ടെന്നുവെച്ചു. ലീപ്സിഗ് പട്ടണത്തിന്റെ നേരെ നെപ്പോളിയൻ സൈന്യങ്ങളെ നടത്തി. ഫ്രാൻസുസൈന്യങ്ങൾ ധൈര്യത്തോടുകൂടി യുദ്ധംചെയ്തുവെങ്കിലും നെപ്പോളിയന്നു് ഉത്സാഹം ഉണ്ടായില്ല. ഫ്രാൻസിന്നു് ആപത്തു നേരിട്ടുകഴിഞ്ഞുവെന്നു് അദ്ദേഹം തീർച്ചയാക്കിക്കഴിഞ്ഞിരുന്നു. തന്റെ ഉത്സാഹക്കുറവിനെ പുറത്തുകാണിക്കാതെ പോർചെയ്തു് ആസ്ത്രിയൻസേനാപതിയായ കൌണ്ട് മർഫീൽഡ് എന്നാളെ നെപ്പോളിയൻ തടവുകാരനായി പി

ടീച്ചു. മർപീലററ് നെപ്പോളിയൻെറ കൂടാരത്തിലേക്ക കൊണ്ടുവരപ്പെട്ടപ്പോൾ അദ്ദേഹം ബഹുമാനപുരസ്സരം ആസ്ത്രിയൻ സേനാപതിയെ ഉപചരിച്ചിരുത്തി, "നിങ്ങളുടെ ചക്രവൎത്തി എന്തിനാണ് ഇപ്രകാരം നിരന്തരയുദ്ധം ചെയ്തുകൊണ്ടിരിക്കുന്നതു്? ജനങ്ങൾ എത്രപേർ വെറുതെ നശിക്കുന്നു? നിങ്ങളുടെ ചക്രവൎത്തിയോടു സമാധാനംചെയ്വാൻ നിങ്ങൾക്കുപദേശിച്ചുകൂടെ? സമാധാനംചെയ്യേണമെന്നുള്ള എൻെറ സന്ദേശവാക്യത്തെ താങ്കൾവഹിക്കുമെങ്കിൽ താങ്കളെത്തന്നെ എൻെറ ദൂതനായി ആസ്ത്രിയാചക്രവൎത്തിയുടെ മുമ്പാകെ അയക്കുന്നതിന്നു ഞാൻ സന്നദ്ധനാണ്" എന്നു നെപ്പോളിയൻ മർപീലററിനോടു പറയുകയും മർപീലററ് നെപ്പോളിയൻെറ ഇഷ്ടപ്രകാരം ദൂതനായി ആസ്ത്രിയാചക്രവൎത്തിയുടെ മുമ്പാകെ എത്തുകയും ചെയ്തു. ദൂതുകൊണ്ടൊന്നും ഫലമുണ്ടായില്ല ലിപ്സിഗ്നഗരത്തെ സംരക്ഷിക്കാൻ നെപ്പോളിയൻ വളരെ ബുദ്ധിമുട്ടി. നെപ്പോളിയൻെറ സഹോദരി കരോളൈനിൻെറ ഭൎത്താവായ മൂറട് ഇംഗ്ലീഷുകാരോടും ആസ്ത്രിയക്കാരോടുംകൂടി യോജിച്ചു. സ്പെയിൻദേശത്തിൽ ഇംഗ്ലീഷുകാർ കണക്കില്ലാതെ പണം വിതറി ജനങ്ങളെ ജോസിഫിന്നു വിരോധമായി പ്രവൎത്തിപ്പിച്ചു. ലിപ്സിഗ്പട്ടണത്തെ ഒരുവിധം സംരക്ഷിച്ചശേഷം സാക്സണിയിൽ എത്തി. അവസാനകാലംവരെ നെപ്പോളിയൻെറ മിത്രഭാവത്തിൽതന്നെ പരിവൎത്തിച്ചിട്ടുള്ള നാടുവാഴി സാക്സണിരാജാവ് ഒരാൾ മാത്രമേയുള്ളു. ആസ്ത്രിയാചക്രവൎത്തി വിട്ടൊഴിക്കാതെ പോർ തുടൎന്നുകൊണ്ടിരുന്നതിനെ കണ്ടു് അദ്ദേഹത്തിൻെറ പുത്രിയും നെപ്പോളിയൻെറ പത്നിയുമായ മേരിയാലൂയിസാ വളരെ വ്യസനിച്ചു. നെപ്പോളിയൻെറനേരെ പ്രഭുക്കൾക്കുണ്ടായിരുന്ന വൈരത്തെ മൂച്ഛിപ്പിക്കുവാൻവേണ്ടി ഇംഗ്ലണ്ടിലെ ടോറിസംഘക്കാർ ലഘുപത്രികകൾ പ്രസിദ്ധപ്പെടുത്തി. ആ പത്രികകളിൽ ഒന്നിലെ സാരം താഴെചേൎക്കുന്നു, "നെപ്പോളിയൻെറ രാജ്യഭരണരീതിയെ പരി

ശോധിച്ചുനോക്കുന്നതായാൽ ഫ്രാൻസുദേശത്തിലുള്ള പ്രജകളുടെ അതൃപ്തിയും സങ്കടങ്ങളും വെളിപ്പെടും. ഫ്രാൻസിലെ വിദ്യാശാലകളെത്തന്നെ നോക്കിയാൽമതി. ധനവാനെന്നും ദരിദ്രനെന്നും ഭേദമില്ലാതെ എല്ലാകുട്ടികളും ഒരേപാഠം പഠിക്കുന്നതും ഒരേബെഞ്ചിൽ ഇടകലർന്നിരിക്കുന്നതും കാണാം. കൃഷകന്റെ കുട്ടികൾ പ്രഭുക്കളുടെ കുട്ടികളെപ്പോലെ സ്വാതന്ത്ര്യവും അധികാരവും നടിക്കുന്നു. 'സമത്വം സമത്വം' എന്നുള്ള മൂഢതത്വത്തെ നെപ്പോളിയൻ ജനങ്ങളുടെ ഇടയിൽ പരത്തിയതിന്റെ ഫലമാകുന്നു. ഈ ദോഷത്തിന്നെല്ലാം കാരണം" ഈ രീതിയിലുള്ള ലഘുപത്രികകളെ തുടരെത്തുടരെ പ്രസിദ്ധപ്പെടുത്തി ഇംഗ്ലീഷുകാർ പ്രഭുക്കളെ നെപ്പോളിയന്റെ വിരോധികളാക്കിത്തീർത്തുകൊണ്ടിരുന്നു. ഫ്രാൻസിലെ പ്രഭുക്കന്മാരും ജാക്കോബൈൻ കക്ഷിക്കാരും നെപ്പോളിയന്റെ വിരോധികളായി പ്രവർത്തിച്ചുതുടങ്ങിയത് അവരവരുടെ സ്വാർത്ഥത്തെ ഉദ്ദേശിച്ചു മാത്രമായിരുന്നു. അവർ തമ്മിൽ ഐകമത്യം ഒട്ടും തന്നെ ഉണ്ടായിരുന്നില്ല. നെപ്പോളിയനെ സിംഹാസനഭ്രഷ്ടനാക്കിത്തീർത്താൽ അവരവരുടെ കക്ഷിബലം അധികരിപ്പിക്കാം എന്നുള്ള വിചാരമല്ലാതെ രാജ്യക്ഷേമത്തെ അധികരിപ്പിക്കേണ്ട വിചാരം ഈ കക്ഷികൾക്കുണ്ടായിരുന്നില്ല.

### ശത്രുക്കളുടെ പാരീസ് പ്രവേശനം.

വെല്ലിങ്ടൻപ്രഭു തന്റെ സൈന്യങ്ങളോടുകൂടി ഫ്രാൻസിന്റെ ഉത്തരഭാഗത്തെ ആക്രമിച്ചു. ദക്ഷിണഭാഗത്തെ റഷ്യക്കാരും ആക്രമിച്ചു. ആസ്ത്രിയയും പ്രഷ്യയും കൂടിച്ചേർന്നു കിഴക്കുഭാഗത്തേയും ആക്രമിച്ചു. നെപ്പോളിയന്റെ വിരോധികളും പാരീസ് പട്ടണത്തിൽ അധിവസിച്ചിരുന്നവരും ആയ ചില പ്രഭുക്കന്മാർ ഫ്രാൻസുരാജ്യത്തെപ്പറ്റിയുള്ള രഹസ്യവിഷയങ്ങളെപ്പറ്റി ശത്രുക്കൾക്ക് അറിവുകൊടുത്തു. നെപ്പോളിയന്റെ പ്രജാധിപത്യഭരണത്താൽ സ്വാധികാരനാശം തട്ടിട്ടുള്ള പാതിരിമാർ നെപ്പോളിയനെ അധിക്ഷേപിച്ചു പറഞ്ഞു

കൊണ്ടു ജനങ്ങളുടെ ഇടയിൽ അഭ്യന്തരകലഹങ്ങളും ഉല്പാദിപ്പിച്ചു. നെപ്പോളിയന്റെ കാൎയ്യദൎശിയും വിശ്വസ്തനുമായിരുന്ന ടാലിരാണ്ട്, നെപ്പോളിയന്റെ അധഃപതനകാലം അടുത്തുപോയെന്നു ധരിച്ചു, തന്റെ പദവിയേയും ശക്തിയേയും സ്ഥിരമാക്കിത്തീൎക്കാമെന്നുള്ള ഉദ്ദേശത്തോടുകൂടിയും ശത്രുക്കളുടെ പ്രീതി സമ്പാദിക്കാൻവേണ്ടിയും ഫ്രാൻസിലെ രഹസ്യവിഷയങ്ങളെപ്പററി ശത്രുക്കൾക്ക് അറിവുകൊടുത്തു. ഫ്രാൻസിലെ കാൎയ്യാലോചനസഭാംഗങ്ങളും നെപ്പോളിയനും തമ്മിൽ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിത്തുടങ്ങി. ശത്രുപക്ഷക്കാരുടെ നിരന്തരപ്രസംഗങ്ങൾകൊണ്ടും ലഘുപത്രികകളുടെ പ്രചാരംകൊണ്ടും നാട്ടുകാരെല്ലാം നെപ്പോളിയനെപ്പററി ദുഷ്യപ്രസ്താവങ്ങൾ ചെയ്തുകൊണ്ടിരുന്നു. യുദ്ധത്തിന്നു കാരണം നെപ്പോളിയനാണെന്നും ശത്രുക്കൾ സമാധാനസ്ഥാപനത്തിന്നുവേണ്ടി യുദ്ധംചെയ്യുകയാണെന്നും ഉള്ള വിശ്വാസം ജനങ്ങളുടെ ഇടയിൽ വ്യാപിച്ചു. ബ്രിട്ടീഷുസൈന്യനായകനായ കൎണ്ണൽനേപ്പിയർ എന്നാൾ ശത്രുക്കളുടെ മനഃസ്ഥിതിയെപ്പററി താഴെകാണിച്ചപ്രകാരമാണ പറഞ്ഞിരിക്കുന്നത്. "വാസ്തവത്തിൽ സമാധാനം ചെയ്യേണമെന്നുള്ള വിചാരം ബ്രിട്ടീഷുകാൎക്ക് ഇല്ല. വല്ലവിധത്തിലും നെപ്പോളിയനെ സിംഹാസനത്തിൽനിന്നിറക്കി പറഞ്ഞയക്കേണമെന്നേ ബ്രിട്ടീഷുകാർ വിചാരിക്കുന്നുള്ളു" ബ്രിട്ടീഷു സൈന്യവകുപ്പിൽപ്പെട്ട ഒരു ഉദ്യോഗസ്ഥന്റെ അഭിപ്രായം നെപ്പോളിയന്നു അനുകൂലമായിരിക്കുന്നതിനെ ഓൎത്താൽ ആ അഭിപ്രായം ശരിയായിരിക്കുമെന്നേ അനുമാനിക്കാൻ തരമുള്ളു. സമാധാനത്തിന്നായി നെപ്പോളിയൻ ഭഗീരഥപ്രയത്നം ചെയ്തിട്ടും യാതൊരു ഫലവും ഉണ്ടായില്ല. നെപ്പോളിയൻ ഏകാകിയായി ശത്രുക്കളുടെനേരെ പോരാടുവാൻ നിശ്ചയിച്ചു. അദ്ദേഹത്തിന്റെ സൈന്യം നന്നെ കൃശമായിരുന്നിട്ടും ജോസെഫ് സ്പെയിൻരാജ്യത്തെ വിട്ടൊഴിച്ച് അമേരിക്കക്കും പോയിട്ടും ശത്രു

ക്കളെ ജയിക്കുന്നതു സുസാദ്ധ്യമല്ലെന്നുള്ള ബോധം നെപ്പോളിയന്നുണ്ടായിരുന്നിട്ടുംകൂടി അദ്ദേഹം തൻെറ മാനത്തേയും ഫ്രാൻസിൻെറ തലസ്ഥാനനഗരിയായ പാരിസിനേയും സംരക്ഷിക്കാൻവേണ്ടി യുദ്ധംചെയ്തു. അദ്ദേഹം യുദ്ധത്തിന്നു പുറപ്പെടുന്നതിന്നുമുമ്പെ പാരീസിലെ കാര്യാലോചനസഭക്കാരെ വിളിച്ചുകൂട്ടി ഇപ്രകാരം പറഞ്ഞു:— "മാന്യരെ, ഞാൻ ഇന്നു രാത്രി പാരിസ് നഗരത്തെ വിടുകയാണ്. ശത്രുക്കളോടുകൂടി പോർചെയ്യാൻവേണ്ടി എൻെറ പ്രിയ ഭാൎയ്യയേയും മൂന്നുവയസ്സുള്ള എൻെറ പുത്രനേയും വെടിഞ്ഞു പുറപ്പെടുകയാണ്. അവരേയും നമ്മുടെ തലസ്ഥാനനഗരിയേയും നിങ്ങളുടെ സംരക്ഷയിൽ വിട്ടേച്ചാണ ഞാൻ പോകുന്നത്. നിങ്ങൾ മനസ്സാക്ഷിക്കവിരോധമില്ലാതെ നിങ്ങളുടെ കൃത്യങ്ങളെ നിൎവ്വഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. യുദ്ധംകഴിഞ്ഞു ഞാൻ മടങ്ങിവരുമോ ഇല്ലയോ എന്നു നിശ്ചയമില്ല." നെപ്പോളിയൻ സഭാംഗങ്ങളോടു മേൽപ്രകാരം പറഞ്ഞവസാനിപ്പിച്ചപ്പോൾ അദ്ദേഹത്തിൻെറ നയനങ്ങളിൽനിന്ന് അശ്രുകണങ്ങൾ ധാരധാരയായി ഒഴുകി. പത്നിയേയും പുത്രനേയും ആലിംഗനംചെയ്ത് അവരെ സമാശ്വസിപ്പിച്ചശേഷം നെപ്പോളിയൻ രാവിലെ അഞ്ചുമണിയോടുകൂടി തൻെറ രാജധാനി വിട്ടു യുദ്ധരംഗത്തിലേയ്ക്കു പുറപ്പെട്ടു. അതിന്നുശേഷം നെപ്പോളിയന്നു തൻെറ ഭാൎയ്യയേയും പുത്രനേയും കാണാൻ സംഗതി വന്നിട്ടില്ല. പുറപ്പെടുന്നതിന്നുമുമ്പെ നെപ്പോളിയൻ തൻെറ ചില എഴുത്തുകളേയും റിക്കാർട്ടുകളേയും തീയിൽഇട്ടു നശിപ്പിച്ചു. പാരീസ് പട്ടണത്തിൽനിന്നു ലക്ഷ്മീദേവിയും നെപ്പോളിയൻെറ പിന്നാലെ പുറപ്പെട്ടു. ശത്രുസൈന്യങ്ങൾ പാരീസിന്നു സമീപിച്ചുതുടങ്ങി. എതിൎത്തുനില്ക്കുന്ന ജനങ്ങളേയും ഗ്രാമങ്ങളേയും ദയാലേശമെന്നിയേ ചുട്ടുനശിപ്പിക്കുന്നതാണെന്നുള്ള വിളംബരത്തെ ശത്രുക്കൾ അവരുടെ മുൻഗാമിയായി പരസ്യപ്പെടുത്തിക്കൊണ്ടായിരുന്നു ഫ്രാൻസിലേക്കു യാത്രചെയ്തു

ണ്ടു്. "ശത്രുക്കളുടെ യുദ്ധയാത്രയിൽ നടന്നിട്ടുള്ള ക്രൂരതകൾ കേവലം രാക്ഷസീയമായിരുന്നുവെന്നു" ലോക്ഹാർട്ട് എന്നാൾ പറഞ്ഞിട്ടുണ്ട്. ശത്രുസൈന്യങ്ങളുടെ പുരോഗതിയെ നിരോധിക്കാൻ നെപ്പോളിയൻ തന്നാൽ കഴിയുംവണ്ണം യുദ്ധം ചെയ്തു. സമുദ്രംപോലെ പരന്നുകിടക്കുന്ന ശത്രുസൈന്യങ്ങളുടെനേരെ തൻെറ കൃശമായ സൈന്യത്തെ വെച്ചുകൊണ്ടു നെപ്പോളിയൻ എന്തുചെയ്യും? നെപ്പോളിയനെ സിംഹാസനത്തിൽനിന്നു താഴത്തിറക്കി പറഞ്ഞയക്കേണമെന്നു ശത്രുസേനാനായകന്മാർ തമ്മിൽത്തമ്മിൽ സംസാരിച്ചു. പാരിസ് പട്ടണം ശത്രുക്കളുടെ അധീനത്തിൽപ്പെട്ടുമെന്നു നെപ്പോളിയൻ തീർച്ചപ്പെടുത്തിക്കഴിഞ്ഞിരുന്നു. അദ്ദേഹം കാളയൻകോർട്ടുപ്രഭുവിനെ സന്ധിസംസാരിക്കാൻവേണ്ടി ശത്രുക്കളുടെ അടുക്കെ അയച്ചു. പ്രാൻസുരാജ്യത്തെ സംരക്ഷിക്കാൻവേണ്ടി ഏതുവിധമായ ഉടമ്പടിചെയ്യാനും നെപ്പോളിയൻ കാളയൻകോർട്ടുപ്രഭുവിന്നു് അധികാരംകൊടുത്തു. നെപ്പോളിയനെ സിംഹാസനത്തിൽനിന്നു താഴേഇറക്കുന്നതല്ലാതെ ഗത്യന്തരമില്ലെന്നു ശത്രുക്കൾ പിടിവാദംപിടിച്ചു. നെപ്പോളിയനുമായി സന്ധിചെയ്യുന്നതിന്നു് ഒട്ടുംതന്നെ മനസ്സില്ലാത്തതു ബ്രിട്ടീഷ് പ്രതിനിധിയായ കേസിൽറിഗ് പ്രഭുവിന്നായിരുന്നു. സീൻനദിക്കരയിൽവെച്ചു നെപ്പോളിയൻ സങ്കലിതസൈന്യങ്ങളെ എതിർത്തു. നെപ്പോളിയൻെറ സൈന്യം എത്രതന്നെ ഊർജ്ജിതമായി പോർചെയ്തിട്ടും മൂലബലസൈന്യംപോലെ പ്രതിനിമിഷം വർദ്ധിച്ചുകൊണ്ടിരുന്ന സങ്കലിതസൈന്യങ്ങൾക്കു യാതൊരു ക്ഷയവും ഉണ്ടായില്ല. ഈ സന്ദർഭത്തിൽ നെപ്പോളിയൻെറ പത്നിയായ മേറിയലൂയിസയെ ആസ്ത്രിയാചക്രവർത്തിയുടെ സമീപം പറഞ്ഞയച്ചു സന്ധിസംസാരിക്കുന്നതായാൽ തൻെറ പുത്രിയുടെ പ്രാർത്ഥനയെ സ്വീകരിക്കേണ്ടതാണെന്നു കരുതീട്ടെങ്കിലും ആസ്ത്രിയാചക്രവർത്തി യുദ്ധത്തിൽനിന്നു വിരമിക്കുമെന്നു നെപ്പോളിയൻെറ മന്ത്രിമാർ ഉപദേ

ഷിച്ചു. "എന്റെ പത്നിയെ പറഞ്ഞയച്ചു സന്ധിസംസാരിക്കുന്നതു് എന്റെ പൌരുഷത്തിന്നു കുറവാകയാൽ ഞാൻ അപ്രകാരം ചെയ്യുകയില്ല" എന്നു മറുപടിപറഞ്ഞു നെപ്പോളിയൻ മന്ത്രിമാരെ സമാധാനിപ്പിച്ചു. ശത്രുസൈന്യങ്ങൾ പാരീസ് പട്ടണത്തിന്നുസമീപം എത്തി. മാട്ടിയരും മാർമേണ്ടും അവരാൽ കഴിയുന്നേടത്തോളം ശത്രുക്കളെ തടുത്തുനിൎത്തുവാൻ ശ്രമിച്ചു. അസാദ്ധ്യമാണെന്നു കണ്ടപ്പോൾ അവർ യുദ്ധക്കളത്തിൽനിന്നു പിൻവലിച്ചു. മേരില്ലൂയിസയും നെപ്പോളിയന്റെ പുത്രനും ഉടനെ തന്നെ പാരീസിൽനിന്നു പുറപ്പെട്ടു. അന്യദിക്കിൽ ശരണംപ്രാപിക്കേണമെന്നുള്ള ഘട്ടം എത്തികഴിഞ്ഞു. പരാക്രമശാലിയായ നമ്മുടെ ചരിത്രനായകന്റെ പത്നി മൂന്നുവയസ്സുള്ള തന്റെ മകനോടുകൂടി ബ്ലായിസ് നഗരത്തിലേക്കു പുറപ്പെട്ടു. പാരീസ് രാജധാനിയിലെ നായകൻ താനാണെന്നും രാജധാനിവിട്ടു താൻ പുറത്തിറങ്ങുകയില്ലെന്നും പറഞ്ഞുംകൊണ്ടു നെപ്പോളിന്റെ പുത്രനായ വീരബാലകൻ കുറേനേരം ശൈശവകോലാഹലം കാണിച്ചുവെങ്കിലും ഒടുവിൽ തന്റെ മാതാവോടുകൂടി രാജധാനിവിട്ടു പുറപ്പേടേണ്ടിവന്നു. പാരിസ് പട്ടണം ശത്രുക്കളുടെ അധീനത്തിലായി എന്നുകേട്ടപ്പോൾ നെപ്പോളിയൻ വളരെ വ്യസനിച്ചു. പാരിസ് പട്ടണത്തെ ശത്രുസൈന്യങ്ങൾക്കു വിട്ടുകൊടുക്കുന്നതിന്നുപകരം തന്റെ പ്രാണങ്ങളെ അദ്ദേഹം ഉപേക്ഷിക്കുമായിരുന്നു. ഭാൎയ്യാപുത്രാദികളേയും, തന്റെ ഇഹലോകസൎവ്വസ്വങ്ങളേയും സന്ത്യജിക്കുന്നതിന്നുകൂടി അദ്ദേഹത്തിന്നു മടിയുണ്ടായിരുന്നില്ല. ഭൂലോകത്തിലുള്ള പട്ടണങ്ങൾക്കെല്ലാം മാതൃകയായി ധനപുഷ്ടികൊണ്ടും വ്യവസായമഹിമകൊണ്ടും മുന്നണിയിൽ നില്ക്കുന്ന ആ പട്ടണത്തെ മഹാലക്ഷ്മിയുടെനൎത്തനരംഗമാക്കിത്തീൎക്കുവാൻ അദ്ദേഹം എത്ര പണിപ്പെട്ടിട്ടുണ്ടെന്നു് എഴുതി അറിയിക്കാൻ പ്രയാസം. ചിരകാലതപഃഫലമായി ഉണ്ടായിട്ടുള്ള ഏകപുത്രൻ യൌവ്വനദശയിൽ അന്തരിച്ചുപോയാൽ

ക്കു പിതാവിന്നു് ഇത്ര വ്യസനമുണ്ടാകയില്ല. അതിലധികമാ യിരുന്നു നെപ്പോളിയന്റെ വ്യസനം. അദ്ദേഹം മോഹാലസ്യ പ്പെട്ടു വീണു. നിമിഷനേരമെങ്കിലും തന്നെ വിട്ടുപിരിയാത്ത ധൈര്യലക്ഷ്മി ആ സന്ദർഭത്തിൽ തന്നെ ഉപേക്ഷിച്ചുവെന്നു മോഹാലസ്യം തെളിഞ്ഞപ്പോൾ നെപ്പോളിയൻ തീർച്ചയാ ക്കി. എത്ര ഭഗീരഥപ്രയത്നം ചെയ്തിട്ടെങ്കിലും പരിപന്ഥികളു ടെ അധീനത്തിൽനിന്നു പാരിസ് പട്ടണത്തെ വീണ്ടെടുക്കേ ണമെന്നു നെപ്പോളിയൻ മനസാ പ്രതിജ്ഞ ചെയ്തു. ശത്രുക്ക ളുടെ സംഖ്യയേയും പ്രഭുകക്ഷികളുടെ തല്ക്കാലത്തെ പ്രബലത യേയും ആലോചിച്ചപ്പോൾ നെപ്പോളിയന്നു തന്റെ പ്രതി ജ്ഞയെ നിറവേറുന്നതു കേവലം അസാദ്ധ്യമാണെന്നു തോന്നി.

## അദ്ധ്യായം 12.

കാലൈൻകോർട്ടു പ്രഭുവിന്റെ സന്ദേശം.

"പാരിസ് പട്ടണം കിട്ടുവാൻ എന്തുടമ്പടി ചെയ്താലും വിരോധമില്ല. നമ്മുടെ തല്ക്കാലസ്ഥിതിയെ അനുസരിച്ചു പൌ രുഷത്തിന്നും മനുഷ്യധർമ്മത്തിന്നും ഉടവു തട്ടാത്തവിധത്തിൽ, നികൃഷ്ടമായാലും വേണ്ടതില്ല നിഷ്ഠുരമായാലും വേണ്ടതി ല്ല, ശത്രുക്കളുമായി ഒരു ഉടമ്പടിചെയ്തു നഗരത്തെ വീണ്ടെ ടുക്കുവാൻ ഞാൻ നിങ്ങളെ അധികാരപ്പെടുത്തുന്നു" എന്നു നെപ്പോളിയൻ കാലൈൻകോർട്ടു് പ്രഭുവിനോടു പറഞ്ഞു് അ ദ്ദേഹത്തെ ശത്രുക്കളുടെ അടുക്കലേക്കു യാത്രയാക്കി. ശത്രുക്കൾ പാരിസ് പട്ടണത്തെ അതിജാഗ്രതയോടുകൂടി ബന്തോവസ്തു ചെയ്തിരുന്നു. പട്ടണത്തിന്റെ ചുറ്റുമായി കാവലാളികൾ ന ടന്നുകൊണ്ടിരുന്നു. ഫ്രാൻസുരാജ്യക്കാർ ആരും പട്ടണപരിധി ക്കുള്ളിൽ പ്രവേശിച്ചുകൂടെന്നു ശത്രുരാജാക്കന്മാർ കല്പനകൊടു

ത്തിരുന്നു. പട്ടണത്തിനുള്ളിൽ പ്രഭുക്കൻമാർ മനസ്ഥാപരന്മാരായി ഉലാത്തിക്കൊണ്ടിരുന്നു. ശത്രുസേനാധിപതികളും പ്രഭുക്കളും പാരിസ് രാജധാനിയിൽ കയറിപ്പാർത്തു. രാജധാനിയുടെ ഒരു ഭാഗത്തു റഷ്യാചക്രവത്തിയും ആസ്ത്രിയാചക്രവത്തിയും പ്രഷ്യാഭൂപതിയും താമസമാക്കി. പട്ടണത്തിൽ പ്രവേശിക്കാൻ യാതൊരു നിവൃത്തിയും ഇല്ലെന്നു കണ്ടു കാലൈൻകോർട്ട് പ്രഭു ഹൃദയദൌർബ്ബല്യത്തോടുകൂടി പരിതപിച്ചു. നെപ്പോളിയൻ സ്ഥാപിച്ചിരുന്ന ശിലാപ്രതിമകളെയെല്ലാം തട്ടിയുടച്ചു പൊടിയാക്കുവാൻ ബൊർബോൺ രാജവംശക്കാർ ഉത്സാഹിച്ചു. ലോകോത്തരവും പരിഷ്കാരരംഗവുമായി വിളങ്ങുന്ന പ്രതിമകളുടെ നേരെ വടിയെടുക്കുന്നതു് ആഭാസമാണെന്നു പറഞ്ഞു് അലക്സാണ്ടർ തന്റെ മന്ത്രിയോടുകൂടി പ്രതിമകളെ സംരക്ഷിക്കുന്ന സമയത്തായിരുന്നു കാലൈൻകോട്ട് പ്രഭു പട്ടണപരിധിക്കപ്പുറത്തു വ്യസനാക്രാന്തനായി നിന്നുകൊണ്ടിരുന്നതു്. അലക്സാണ്ടരുടെ മന്ത്രി കാലൈൻകോട്ട് പ്രഭുവിനെ കണ്ടുവശായി. മന്ത്രിവര്യൻ പ്രഭുവിനെ രാജധാനിയിലേക്കു വിളിച്ചുവരുത്തി. നെപ്പോളിയന്റെ പ്രതിനിധിയായ പ്രഭുവിനെ അലക്സാണ്ടർ സോപചാരം ബഹുമാനിച്ചിരുത്തി. കാലൈൻകോർട്ട് പ്രഭു നെപ്പോളിയൻ പറഞ്ഞയച്ചിട്ടുള്ള വൃത്താന്തങ്ങളെ മുഴുവനും അലക്സാണ്ടരെ അറിയിച്ചു. ലോകൈകധീരനായ നെപ്പോളിയന്റെ ഗുണങ്ങളേയും മഹാമനസ്കതയേയുംപററി ധാരാളം അറിവുണ്ടായിരുന്ന അലക്സാണ്ടർ ഉൽക്കണ്ഠയോടുകൂടി നെപ്പോളിയന്റെ വൃത്താന്തങ്ങളെ മുഴുവനും കാലൈൻകോർട്ട് പ്രഭു മുഖാന്തരം മനസ്സിലാക്കി അലക്സാണ്ടരും പ്രഭുവും തമ്മിൽ നടന്ന സംഭാഷണത്തെ താഴെ ചേക്കുന്നു.

അലക്സാണ്ടർ—പ്രഭോ! അങ്ങേക്കു വേണ്ടുന്ന സകല കാര്യങ്ങളും എന്റെ സ്വാധീനത്തിൽ ഉള്ളേടത്തോളം നിവൃത്തിച്ചുതരാൻ ഞാൻ ഒരുക്കമാണു്. എന്നെ താങ്കളുടേയും നെ

പ്പോളിയന്റേയും സഹോദരനെപ്പോലെ ഭാവിച്ചാൽ മ
തി. താങ്കൾക്കുവേണ്ടി എന്തുചെയ്യാനും ഞാൻ സന്നദ്ധ
നാണ്.

കാലൈൻ—രാജാവേ! നെപ്പോളിയന്നുവേണ്ടി അവിടത്തെ
ശക്തിയെ അല്പം ഉപയോഗിക്കേണമെന്നാണ് എന്റെ
പ്രാത്ഥന.

അല—അതാണ ദുഗ്ഘടമായിട്ടുള്ളവിഷയം. അന്യരാജാക്ക
ന്മാരുടെ കൂട്ടത്തിൽ ഞാനും ഒരാൾ എന്നല്ലാതെ എനി
ക്ക സ്വമേധയായി നെപ്പോളിയന്റെ വിഷയത്തിൽ യാ
തൊന്നും പ്രവത്തിക്കാൻ അധികാരമില്ല.

കാലൈൻ—അവിടന്നു സ്വമേധയായി യാതൊന്നും പ്രവ
ത്തിക്കേണമെന്നില്ല. ഇതരരാജാക്കന്മാരുടെ സംഘത്തിൽ
അവിടത്തെ വാക്കുകൾക്കു ഘനവും സ്വീകാര്യതയും ഉ
ണ്ടെന്ന് എനിക്കറിയാം. ആസ്ത്രിയാചക്രവത്തി നെപ്പോ
ളിയന്റെ ശ്വശുരനായ സ്ഥിതിക്ക് അദ്ദേഹവും തന്റെ
ജാമാതാവിനെ നിദ്ദയം ഉപേക്ഷിക്കുകയില്ല, ഒരു സമാധാ
നഉടമ്പടി ചെയ്യാൻ സമയം അതിക്രമിച്ചുകഴിഞ്ഞിട്ടില്ല.

അല—ആസ്ത്രിയാചക്രവത്തിയും നെപ്പോളിയനും തമ്മിലു
ള്ള ശ്വശുരജാമാതൃസംബന്ധം വളരെ ശ്ലാഘ്യമാണെന്നു
നിങ്ങൾ വിചാരിക്കേണ്ട. ഫ്രാൻസുരാജ്യസിംഹാസന
ത്തിൽ നെപ്പോളിയൻ ഇരിക്കുന്നതുവരെ ആസ്ത്രിയാചക്ര
വത്തി തന്റെ ജാമാതാവിന്റെ ശത്രുവായിരിക്കുകയേ ഉ
ള്ളൂ. നെപ്പോളിയനെ ഫ്രാൻസുരാജ്യത്തിൽനിന്നു ആട്ടിപ്പ
റഞ്ഞയച്ചാലേ ആസ്ത്രിയാചക്രവത്തിക്കു മററും സുഖമാ
കയുള്ളൂ. നെപ്പോളിയന്റെ അധികാരവും ആഡംബരവും
അസ്തമിച്ചുകഴിഞ്ഞുവെന്നാണ സങ്കലിതസൈന്യം തീച്ച
യാക്കീട്ടുള്ളത്. അതിന്നു മാററംവരുത്താൻ പ്രയാസം. നെ
പ്പോളിയന്ന് അനുകൂലമായി ഞാൻ വല്ലതും സംസാരിച്ചു
വെങ്കിൽതന്നെ അതു വെറും വനരോദനമായി കലാശിക്കു
കയേ ഉള്ളൂ.

അലക്സാണ്ടർ ഇപ്രകാരം പറഞ്ഞപ്പോൾ നെപ്പോളിയന്റെ പ്രതിനിധിയും സ്വാമിഭക്തനും ആയ കാലൈൻകോർട്ട് പ്രഭുവിന്റെ നയനങ്ങളിൽ സന്താപാശ്രു നിറഞ്ഞു. അദ്ദേഹം വീണ്ടും ധൈര്യത്തെ അവലംബിച്ച് അലക്സാണ്ടരുടെ സ്നേഹവും സഹകരണവും സമ്പാദിക്കാൻ ഉത്സാഹിച്ചു.

കാലൈൻ—രാജാവേ! നെപ്പോളിയന്റെ വിഷയത്തിൽ സഖലിതന്മാർ തീർച്ചപ്പെടുത്തുന്നത് എന്തെങ്കിലുമാവട്ടെ. അദ്ദേഹത്തിന്റെ പത്നിയും പുത്രനും എന്തു പിഴച്ചു. ഒരു രാജ്യസംരക്ഷകനെ (Regent) നിശ്ചയിച്ചു ഫ്രാൻസുരാജ്യത്തെ ഭരിക്കാൻ വിരോധമുണ്ടോ?

അല—ഞങ്ങൾ ആ വിഷയത്തെപ്പററി ചിന്തചെയ്തു കഴിഞ്ഞിരിക്കുന്നു. തല്ക്കാലം നെപ്പോളിയൻ സഖലിതകക്ഷികളുടെ ഉടമ്പടിയെ അനുസരിച്ചുവെന്നുവരാം. പക്ഷേ അദ്ദേഹം തരംകിട്ടുമ്പോൾ തന്റെ യുദ്ധതന്ത്രങ്ങളേയും സ്വാതന്ത്ര്യവാഞ്ഛയേയും ഉപയോഗിക്കാതിരിക്കുകയില്ല. അദ്ദേഹം അങ്ങിനെ ഉപയോഗിച്ചുതുടങ്ങിയാൽ യൂറോപ്പ്യരാജ്യങ്ങളുടെ പിന്നത്തെ സ്ഥിതി മഹാ പരുങ്ങൽതന്നെ ആയിരിക്കും

കാലൈൻ—നെപ്പോളിയനെ വേരോടുകൂടി പറിച്ചുകളയുവാൻ നിങ്ങളെല്ലാവരും തീർച്ചയാക്കിക്കഴിഞ്ഞുവെന്നാണൊ ഞാൻ മനസ്സിലാക്കേണ്ടതു്?

അല—അങ്ങിനെതന്നെയാണ്. ആരേയും കുറംപറഞ്ഞിട്ടു ഫലമില്ല. നെപ്പോളിയന്റെ നിരന്തരമായ സമരകോലാഹലങ്ങൾ തന്നെയാകുന്നു ഇതിനെല്ലാം കാരണം. സഖലിതകക്ഷികളുടെ കൂട്ടത്തിൽ ചേരുവാൻ എനിക്കു ലേശമെങ്കിലും മനസ്സുണ്ടായിരുന്നില്ല. സഖലിതനിബന്ധനകളിൽ ഞാൻ കയ്യൊപ്പു വെച്ചുകൊടുക്കാതെ കുറേക്കാലം കഴിച്ചുകൂട്ടി. അപ്പോഴാണു നെപ്പോളിയൻ എന്റെ നേരേയും വാളെടുത്തതു് ഇത്രയെല്ലാമായിട്ടും എനിക്ക് ആ വീരയോദ്ധാവിന്റെ നേരെ ബഹുമാനമേ ഉള്ളു.

കാലൈൻ—മഹാമനസ്കനും പുരുഷകേസരിയും ആയ നെ
പ്പോളിയനെ ഈ അവസരത്തിൽ കൈവിടുന്നതു ധർമ്മ
മല്ല. ഇവിടുത്തെ വാക്കുകളെ സങ്കലിതകക്ഷി വിലവെക്കാ
തിരിക്കയില്ല. വിലയേറിയ വാക്കുകളെക്കൊണ്ടു് ഇവിടുന്നു
നെപ്പോളിയനെ സഹായിക്കാൻ മടിക്കുകയില്ലെന്നാണ്
എന്റെ വിശ്വാസം.

അല—അദ്ദേഹത്തെ സഹായിക്കാൻസാധിക്കുമെങ്കിൽ ഞാൻ
ഒട്ടും പിൻവലിക്കുകയില്ല. ഈ വിഷയത്തിൽ മാത്രം എ
ന്റെ വാക്കുകൾ സങ്കലിതകക്ഷിയുടെ മുമ്പാകെ ഫലിക്കുക
യില്ലെന്നേയുള്ളൂ. ഫ്രാൻസുരാജ്യത്തിൽ ബൊർബോൺവം
ശക്കാരെ വാഴിക്കേണമെന്നു് എല്ലാവരും ഉറപ്പിച്ചുകഴി
ഞ്ഞിരിക്കുന്നു. നെപ്പോളിയൻ സിംഹാസനാരൂഢനായിരി
ക്കുന്നിടത്തോളം യൂറോപ്പിലെ ഇതരരാജാക്കന്മാർക്കൊന്നും
സ്വൈരം ഉണ്ടാകയില്ലെന്നു ഭയപ്പെടേണ്ടിയിരിക്കുന്നു.
ബൊർബോൺവംശക്കാർ രാജ്യഭാരം കയ്യേററാൽ സ്വൈ
രവും സമാധാനവും സ്വയമേവ ഉണ്ടായിക്കൊള്ളും. നെ
പ്പോളിയനെ സിംഹാസനത്തിൽനിന്നു താഴെ ഇറക്കി പറ
ഞ്ഞയക്കേണമെന്നാണ പൊതുജനങ്ങളുടെ അഭിപ്രായവും.

കാലൈൻ—രാജാവേ! അവിടുത്തെ ധാരണ ശരിയല്ല. ബോർ
ബോൺവംശക്കാർക്കു ജനങ്ങളുടെ നേരെയാകട്ടെ ജനങ്ങൾ
ക്കു ബോർബോൺവംശക്കാരുടെ നേരെയാകട്ടെ സ്നേഹവും
ബഹുമാനവും തീരെ ഇല്ല. നെപ്പോളിയന്റെ വിരോധി
കൾ വല്ല ദുരഭിപ്രായങ്ങളും പുറപ്പെടീക്കുന്നുണ്ടെങ്കിൽ അ
തിന്നു പൊതുജനങ്ങളും നെപ്പോളിയനും ഉത്തരവാദിക
ളല്ല. വോട്ടെടുത്തു് (Vote) തീരുമാനിക്കുന്നതായാൽ ഭൂരി
പക്ഷക്കാർ നെപ്പോളിയനെ ഫ്രാൻസുരാജ്യാധിപതിയായി
വാഴിക്കാൻ ഇഷ്ടപ്പെടുന്നുണ്ടെന്നു വിശദമാകും. ഫ്രാൻസുരാ
ജ്യത്തിന്റെ ക്ഷേമാഭിവൃദ്ധികൾക്കായി നെപ്പോളിയൻ
സ്വജീവനേക്കൂടി ത്യജിക്കാൻ സന്നദ്ധനാണെന്നുള്ള വാസ്ത

വം അറിയാത്ത പ്രജകൾ ഫ്രാൻസിൽ അത്യപൂർവ്വമായേ ഉണ്ടാകയുള്ളു എന്നാണ് എൻെറ ദൃഢമായ വിശ്വാസം.

അല — താങ്കൾ പറയുന്നതു ശരിയല്ലെന്നു വിശ്വസിക്കാൻ എനിക്കു ധൈൎയ്യംപോരാ. നെപ്പോളിയൻെറ വിശാലബുദ്ധിയും പ്രജാവാത്സല്യവും ഞാൻ അറിയാത്തതല്ല. താങ്കൾ പറയുന്നതു ന്യായമാണെങ്കിലും സങ്കലിതകക്ഷി നെപ്പോളിയനെ രാജ്യഭ്രഷ്ടനാക്കുവാൻ തീർച്ചപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. നെപ്പോളിയൻെറ ഭാഗംപിടിച്ചു ഞാൻ സംസാരിക്കുന്നാപക്ഷം ഞാൻ അബദ്ധത്തിലാവുകയേ ഉള്ളു. ബോർബോൻവംശക്കാരെ വാഴിക്കാൻ തീർച്ചപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നുവെന്നു മാത്രമല്ല, ആ തീർപ്പിനെ അന്യഥാകരിക്കാനുള്ള ശ്രമങ്ങൾ യാതൊന്നും ഫലിക്കുകയും ഇല്ല. ഒരു റീജണ്ടിനെ വെച്ചു ഫ്രാൻസുരാജ്യം ഭരിക്കേണ്ടതാണെന്നും നെപ്പോളിയൻെറ പുത്രനെ സിംഹാസനത്തിൽ വാഴിക്കേണമെന്നും ഞാൻ സങ്കലിതകക്ഷികളുടെ ആലോചനാസഭയിൽ ബലമായി വാദിച്ചുനോക്കാം.

അലക്സാണ്ടർ ഒരുവിധം വഴിപ്പെടുന്നുണ്ടെന്നറിഞ്ഞപ്പോൾ കാലൈൻകോർട്ട് പ്രഭു അദ്ദേഹത്തെ ഭക്തിപുരസ്സരം വണങ്ങി. അലക്സാണ്ടരുടെ മന്ത്രിയുടെ അതിഥിയായി അന്നേദിവസം രാത്രി കാലൈൻകോർട്ട് പ്രഭു ഒരുവിധം സമയംകഴിച്ചുകൂട്ടി. പിറേറദിവസം സങ്കലിതകക്ഷികളുടെ മുമ്പാകെ അലക്സാണ്ടർ നെപ്പോളിയൻെറ വിഷയത്തെപ്പററി ബലമായിവാദിച്ചു. അലക്സാണ്ടരുടെവരവുംകാത്തുകൊണ്ടു കാലൈൻകോർട്ട് ഉൽക്കണ്ഠയോടുകൂടി വളരെനേരം തൻെറ മുറിയിൽ തന്നെ ഇരുന്നു. അലക്സാണ്ടർ സഭപിരിഞ്ഞു പുറത്തിറങ്ങിയപ്പോൾ "രാജാവേ! എൻെറ കാൎയ്യം എങ്ങിനെ ആയി" എന്നു കാലൈൻകോർട്ട് പ്രഭു ചോദിച്ചു.

അല — നെപ്പോളിയൻ അദ്ദേഹത്തിൻെറ പുത്രനു രാജ്യത്തെ വിട്ടുകൊടുക്കണം; നിങ്ങൾ കാലതാമസമെന്നിയെ മന

പ്പോളിയൻെറ അനുമതിപത്രം എഴുതി ഒപ്പിടിച്ചുകൊണ്ടു വരണം.

കാലൈൻ—രാജ്യത്തിൻെറ കാൎയ്യം അങ്ങിനെ ആയി. നെപ്പോളിയനെ സംബന്ധിച്ചു വല്ലതും തീൎച്ചപ്പെടുത്തുക ഉണ്ടായൊ.

അല—നെപ്പോളിയനെ അവമാനിക്കുവാൻ ഞാൻ ഒരു കാലത്തും സമ്മതിക്കുകയില്ല. ആ ഗംഭീരപുരുഷൻ ബഹുമാന്യനാണ് എന്നുള്ളതിൽ രണ്ടു പക്ഷമല്ല.

നെപ്പോളിയൻ ബാണ്ടെൻബ്ളൂ എന്ന സ്ഥലത്തിൽ തൻെറ അംഗസംരക്ഷകന്മാരായ ഒരു ചെറുസൈന്യത്തോടുകൂടി കാലൈൻ കോൎട്ടുപ്രഭുവിൻെറ വരവും നോക്കി കാത്തിരിക്കുകയായിരുന്നു. കാലൈൻ കോൎട്ടു പ്രഭു അലക്സാണ്ടരുടെ സന്ദേശത്തെ വഹിച്ചുകൊണ്ടു് അന്നുതന്നെ ബാണ്ടൻബ്ളൂവിൽ എത്തി. അലക്സാണ്ടരും താനുമായി നടന്ന സംഭാഷണത്തേയും സങ്കലിത കക്ഷിയുടെ തീൎപ്പിനേയും കാലൈൻകോൎട്ടുപ്രഭു അറിയിച്ചു്. "എൻെറ ഖഡ്ഗം സമ്പാദിച്ചതാണ് എൻെറ രാജ്യം- എന്നെ രാജ്യഭ്രഷ്ടനാക്കി അവമാനിക്കുവാനാണു സങ്കലിതരുടെ ഉദ്ദേശം" എന്നുപറഞ്ഞുകൊണ്ടു നെപ്പോളിയൻ ഭ്രൂവിക്ഷേപണംചെയ്തപ്പോൾ ചിരപരിചിതനായ കാലൈൻ കോൎട്ടുപ്രഭുകൂടി അല്പം ഭയപ്പെട്ടു. പ്രഥമകോപം അല്പം ശമിച്ചതോടുകൂടി നെപ്പോളിയൻ ശാന്തസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു:—"ബോൎബോൺവംശക്കാരെ ഫ്രാൻസു രാജ്യവാഴികളാക്കാനാണൊ ഭാവം- നന്നായി; പ്രജകളുടെ നന്മയേയും പൌരുഷത്തേയും പരിപാലിക്കാൻ ബോൎബോൺവംശക്കാൎക്കു സാധിക്കുമൊ? കഷ്ടം! ഞാൻ ഫ്രാൻസുരാജ്യത്തിനുവേണ്ടി ഇതുവരെ ചെയ്ത പ്രവൃത്തികളെല്ലാം വ്യൎത്ഥമായിത്തീൎന്നുവല്ലൊ. ഭൂമണ്ഡലത്തിൻെറ മകുടമായിട്ടാണു ഫ്രാൻസുരാജ്യം ഇപ്പോൾ ശോഭിക്കുന്നതു്. ഈ രാജ്യത്തെ ഇതുവരെ ഞാൻ പുത്രവാത്സല്യത്തോടുകൂടിയാണു സ്നേഹിച്ചു

യാണ്. പ്രജാഭിവൃദ്ധിയെമാത്രം ലാക്കാക്കി രാവുംപകലും പണിപ്പെട്ടു ഞാൻ ഉന്നതപദവിയിൽ കൊണ്ടുവന്നിട്ടുള്ള രാജ്യം ബോർബോൺ വംശക്കാരുടെ സാഹസങ്ങളെ എങ്ങിനെ സഹിക്കും".

ഉടമ്പടിപത്രം.

സങ്കലിതകക്ഷിയുടെ ഇഷ്ടപ്രകാരം കരാറെഴുതി ഒപ്പിട്ടു കൊടുക്കാതെ ഗത്യന്തരമില്ലെന്നു കണ്ടപ്പോൾ നെപ്പോളിയൻ തൂവലും കടലാസും കയ്യിലെടുത്തു.

"യൂറോപ്യഖണ്ഡത്തിലെ സമാധാന ലംഘനത്തിനുള്ള കാരണം ഞാനാണെന്നു സങ്കലിതകക്ഷി അഭിപ്രായപ്പെട്ടിരിക്കയാൽ, ഫ്രാൻസുരാജ്യത്തിൻെറ ക്ഷേമത്തെ ലക്ഷ്യമാക്കി, ഞാൻ സിംഹാസനത്തെയും ആവശ്യമുള്ളപക്ഷം എൻെറ ജീവനേയും വിട്ടുകൊടുക്കാൻ സന്നദ്ധനായിരിക്കുന്നു. ഫ്രാൻസുരാജ്യനിയമങ്ങളെ ലേശമെങ്കിലും അതിലംഘിക്കാതേ എൻെറ പുത്രൻ ഒരു റീജണ്ടിൻെറ ഒത്താശകളോടുകൂടി രാജ്യപരിപാലനം ചെയ്യത്തക്കവണ്ണം സമ്മതിച്ചു ഞാൻ ഇതാ രാജ്യം കയ്യൊഴിഞ്ഞു കൊടുത്തിരിക്കുന്നു".

ഫോണ്ടേൻബ്ലൂ
1814 ഏപ്രിൽ 6-ാംനു

എന്നു
നെപ്പോളിയൻ.

ഇപ്രകാരം ആയിരുന്നു നെപ്പോളിയൻ എഴുതി ഒപ്പിട്ട ഉടമ്പടിപത്രം. പത്രത്തിൽ ഒപ്പിടുമ്പോൾ നെപ്പോളിയൻെറ നയനങ്ങളിൽ അശ്രുകണങ്ങൾ നിറഞ്ഞു. ഒരു കാലത്തും ഗ്ലാനി പ്രാപിക്കാത്ത നെപ്പോളിയൻെറ ഹൃദയം ദൌർബ്ബല്യത്തോടുകൂടി സ്പന്ദനം ചെയ്തു. ഹസ്തമുഷ്ടമായ അദ്ദേഹത്തിൻെറ ഖഡ്ഗം തേജസ്സില്ലാതെ അയഞ്ഞുതൂങ്ങി. ഉടമ്പടിപത്രത്തെ കാലൈൻകോർട്ടു പ്രഭുവിൻെറ കൈവശം കൊടുത്തപ്പോൾ നെപ്പോളിയൻെറ മുഖം രാഹുഗ്രസ്തനായ സഹസ്രകിരണനെപ്പോലെ വിളർത്തു.

ഉടമ്പടിപത്രം ഒപ്പിട്ടു കിട്ടിയ ഉടനെ കാലൈൻകോട്ട് അലക്സാണ്ടരെ കാണാൻ പുറപ്പെട്ടു. മാക്ഡൊണാൾഡ്, നേ, എന്നിവരും കാലൈൻകോട്ട് പ്രഭുവിൻെറ അനുയായികളായി പോയിരുന്നു. ഇതിനിടയ്ക്കു പാരിസ് നിയമനിൎമ്മാണ സഭാദ്ധ്യക്ഷനായ ടാളിരാങ്ങ് എന്നാൾ സഭാംഗങ്ങളെ ഒരു വിധം പറഞ്ഞു ഫലിപ്പിച്ച് "നെപ്പോളിയൻ രാജ്യഭരണകാൎയ്യത്തിൽ നിന്നു നിക്കം ചെയ്യപ്പെട്ടിരിക്കുന്നു"വെന്നു നിയമസഭയിൽ ഒരു തീൎപ്പുണ്ടാക്കിത്തീൎത്തു. എന്നുമാത്രമല്ല പുതുതായി ഒരു ഭരണസംഘം ഏൎപ്പെടുത്തപ്പെടുകയും ആ സംഘത്തിൻെറ അദ്ധ്യക്ഷനായി ടാളിരാങ്ങ് നിയമിക്കപ്പെടുകയും ചെയ്തു. നെപ്പോളിയൻ രാജ്യഭരണാധികാരം സമ്പാദിച്ചതു പ്രജകളുടെ അനുമതിയോടുകൂടിയായിരുന്നു. ടാളിരാങ്ങ് ഏതാനും സഭാംഗങ്ങളെ സന്തോഷിപ്പിച്ചിട്ടാണ ഭരണസംഘാദ്ധ്യക്ഷനായിത്തീൎന്നതു്. ടാളിരാങ്ങ് ഭരണാദ്ധ്യക്ഷനായി നിയമിക്കപ്പെട്ടുവെന്നറിഞ്ഞപ്പോൾ പ്രജകൾക്ക് അതൃപ്തിയും കോപവുമാണ് ഉണ്ടായതു്. നെപ്പോളിയനെ സഹായിക്കാൻ പാരിസ് പ്രജകൾ മനഃപൂൎവ്വമായി ആഗ്രഹിച്ചുവെങ്കിലും അവരുടെ തല്ക്കാലസ്ഥിതികൊണ്ടു് അവൎക്കു യാതൊന്നും പ്രവൎത്തിക്കാൻ സാധിക്കാതെവന്നു.

## നെപ്പോളിയൻെറ ആലോചന.

തൻെറ അംഗസംരക്ഷകസൈന്യത്തേയും പ്രധാനസേനാധിപന്മാരേയും കൂട്ടി ആലോചിച്ചു മേലാൽ പ്രവൎത്തിക്കേണ്ടു മാൎഗ്ഗങ്ങളെ നിൎണ്ണയിക്കാൻ നെപ്പോളിയൻ യത്നിച്ചു. സേനാധിപതി മാർമണ്ട് നെപ്പോളിയൻെറ കല്പനപ്രകാരം ഹാജരായില്ല. പാരീസിനും ബ്ലൂബൊണ്ടിനും മദ്ധ്യത്തിൽ യസോണി എന്ന സ്ഥലത്തിൽ സൈന്യങ്ങളെ ശേഖരിക്കുകയാണെന്നുള്ള നാട്യത്തോടുകൂടി മാർമണ്ട് നെപ്പോളിയനെ വഞ്ചിച്ചു പാരീസ് നഗരത്തിലേക്കു തിരിച്ചു. തൻെറ ഭൃത്യന്മാർ മുഴുവനും ശത്രുക്കളോടു ചേരുകയും പാരീസ് നഗരത്തെ

ശത്രുക്കളുടെ കയ്യിൽ ഏല്പിച്ചു കൊടുക്കുകയും ആണെന്നു കണ്ടപ്പോൾ നെപ്പോളിയൻ നിരാശയോടുകൂടി ഉത്സാഹരഹിതനായി പിൻവലിച്ചു.

കാലൈൻകോർട്ടു പ്രഭുവാകട്ടെ, തന്റെ സ്നേഹിതന്മാരോടുകൂടി അലക്സാണ്ടരെ കാണുകയും നെപ്പോളിയൻ ഒപ്പിട്ടുകൊടുത്തിട്ടുള്ള ഉടമ്പടി പത്രത്തെ അലക്സാണ്ടരുടെ കൈവശം കൊടുത്തു നെപ്പോളിയന്നനുകൂലമായ വിഷയങ്ങളെ മുഴുവനും ബലമായി അലക്സാണ്ടരെ ധരിപ്പിക്കുകയും ചെയ്തു.

അലക്സാണ്ടർ—പ്രഭൊ! താങ്കൾ ഇവിടെ നിന്നു് എന്നെ വിട്ടു പിരിയുന്ന സമയം നെപ്പോളിയൻ സങ്കലിത കക്ഷികളെ എതിർത്തു നില്പാൻ ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരുന്നുവെന്നു് ഇവിടെ അറിവുകിട്ടീട്ടുണ്ടു്. ഇപ്പോൾ അദ്ദേഹം കീഴടങ്ങാനുള്ള വട്ടമായിട്ടാണു കാണുന്നതു്. അദ്ദേഹത്തിന്റെ സൈന്യം മുഴുവനും ഛിദ്രിച്ചുപോയെന്നു തോന്നുന്നു.

കാലൈൻ — അങ്ങിനെ ധരിക്കേണ്ട, നെപ്പോളിയന്റെ ധൈര്യത്തിന്നും ഉത്സാഹത്തിന്നും ഒരിക്കലും കുറവില്ല. അദ്ദേഹത്തിന്റെ ചൊല്പടിപ്രകാരം പ്രവൎത്തിക്കാൻ എൺപതിനായിരം വീരഭടന്മാർ ഇപ്പോഴും തയ്യാറുണ്ടു്.

അലക്സാണ്ടർ—എന്റെ അറിവിൽ പെട്ടിടത്തോളമുള്ള സംഗതികളെ അടിസ്ഥാനമാക്കി ആലോചിക്കുന്നതായാൽ നെപ്പോളിയൻ നിസ്സഹായിയും ഏകാകിയും ആണെന്നേ പറയാൻ തരമുള്ളു. പാരീസ് നിയമനിൎമ്മാണസഭയിൽ നിന്നു നെപ്പോളിയനെ രാജ്യഭ്രഷ്ടനാക്കിയതും ടാളിരാങ്ങ് ഭരണാദ്ധ്യക്ഷനായി നിയമിക്കപ്പെട്ടതും താങ്കൾ അറിഞ്ഞിട്ടില്ലെന്നു തോന്നുന്നു. യസോനിയിൽ സൈന്യശേഖരം ചെയ്തുകൊണ്ടിരുന്ന മാർമണ്ട് തന്റെ പടയാളികളോടുകൂടി സങ്കലിത കക്ഷികളെ ശരണം പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു. നെപ്പോളിയന്റെ സൈന്യബലം കുറഞ്ഞതോടുകൂടി അദ്ദേഹത്തിന്റെ അധികാരങ്ങളും പൌരുഷവും അസ്തമി

ച്ചുപോയെന്നാണ ഞാൻ വിചാരിക്കുന്നത്. ബാൾടെക്ക്
വിലുള്ള ജനങ്ങളെല്ലാം സങ്കലിത കക്ഷികളെ ശരണം പ്രാ
പിച്ചു കഴിഞ്ഞിരിക്കുന്നു.

കാലൈൻ—രാജാവെ! ഇപ്പോൾ അരുളിച്ചെയ്ത സംഗതികൾ യഥാൎത്ഥമാണെങ്കിൽ നെപ്പോളിയൻ വഞ്ചിക്കപ്പെട്ടു. ഇവിടത്തെ കരുണയല്ലാതെ നെപ്പോളിയന്നു വേറെ ശരണം ഇല്ലെന്നാണ് എന്റെ അഭിപ്രായം.

ഈ സംഭാഷണം അവസാനിച്ചു ഉടനെ നെപ്പോളിയന്റെ ദൂതന്മാരും അലക്സാണ്ടരും സങ്കലിതകക്ഷികളുടെ ആലോചനാമണ്ഡപത്തിൽ ഹാജരായി. ഫ്രാൻസുരാജ്യം പ്രഭുകുടുംബങ്ങളുടേതാണെന്നും നെപ്പോളിയൻ ആ രാജ്യത്തെ അക്രമമായി കൈവശപ്പെടുത്തിയതാണെന്നും പ്രഷ്യാരാജ്യാധിപതി പ്രസംഗിച്ചു. നെപ്പോളിയന്റെ ഉദാരശീലങ്ങളേയും പ്രജാഭ്യുദയകാംക്ഷയേയും പ്രജകൾക്കവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള അനവധിഗുണങ്ങളേയുംപററി മാക്കഡൊണാൾഡുസാരഗർഭമായ ഒരുപ്രസംഗംനടത്തി. സങ്കലിതകക്ഷികളുടെ അട്ടഹാസങ്ങളും നിരങ്കുശമായ പ്രസംഗവും മാക്കഡോണാൾഡിന്റെ ശാന്തവിനയസമ്മിശ്രമായ പ്രസംഗത്തെ അമൎത്തിവെച്ചതേയുള്ളു. "നെപ്പോളിൻ രാജ്യദ്രോഹിയും കയ്യൂക്കകൊണ്ടു രാജ്യം കീഴടക്കിയവനും ആകയാൽ അദ്ദേഹവും അദ്ദേഹത്തിന്റെ സന്തതികളും സിംഹാസനാവകാശികളല്ലെന്നു സങ്കലിതകക്ഷികൾ തീൎച്ചപ്പെടുത്തി. ഫ്രാൻസ് രാജ്യാധിപത്യത്തിലും ഇത്താല്യരാജ്യാധിപത്യത്തിലും തനിക്കും തന്റെ സന്തതികൾക്കും യാതൊരു അവകാശവും ഇല്ലെന്നു നെപ്പോളിയൻ ഒരു സമ്മതപത്രം എഴുതിക്കൊടുക്കേണ്ടിവന്നു. നിജഭുജപരാക്രമത്താലും നയവിനയങ്ങളാലും താൻകീഴടക്കിയ രാജ്യങ്ങൾ പരാധീനപ്പെട്ടുവെന്നുകണ്ടപ്പോൾ നെപ്പോളിയന്റെ മുഖംവിളൎത്തു. സങ്കലിതകക്ഷികളുടെ ഉപായങ്ങൾനെപ്പോളിയനെ സിംഹാസനഭ്രഷ്ടനാക്കിത്തീൎത്തുവെങ്കിലും ഫ്രാൻസുരാ

ണ്യനിവാസികളുടെ ഹൃദയരംഗങ്ങളിൽ നെപ്പോളിയന്റെ ഗുണഗണങ്ങൾ ഇടവിടാതെ നൎത്തനംചെയ്തുകൊണ്ടിരുന്നു. നെപ്പോളിയൻ ഫ്രാൻസുരാജ്യഭരണത്തിൽനിന്നു ഒഴിവാക്കപ്പെട്ട തോടുകൂടി ആ രാജ്യത്തിന്റെ ആഡംബരവും മഹിമയും അസ്തമിച്ചു. ജനങ്ങളുടെ സ്വാതന്ത്ര്യം പമ്പകടന്നു. വ്യാപാരനൈപുണ്യം നാമാവശേഷമായി. വിദ്യാഭിവൃദ്ധി വേരോടെ നശിച്ചു. രണധീരനും പ്രജാക്ഷേമതല്പരനും ആയ നെപ്പോളിയന്റെ സ്ഥാനഭ്രംശം ഹേതുവാൽ പ്രജകളുടെ ഹൃദയങ്ങളിൽ അങ്കുരിച്ച ജാഡ്യത വളരേകാലത്തോളം മാഞ്ഞുപോയില്ല.

---

## അദ്ധ്യായം 13.

---

നെപ്പോളിയന്റെ വിചാരം.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഭവങ്ങൾ നടക്കുന്ന കാലത്തു നെപ്പോളിയൻ ഏതാനും ചില ഭടന്മാരോടുകൂടി ബാണ്ടൻബ്ളൂവിൽ താമസിച്ചുകൊണ്ടിരുന്നു. യൂറോപ്യഖണ്ഡം മുഴുവനും വ്യാപിച്ചിരുന്ന അദ്ദേഹത്തിന്റെ യശോധാവള്യം മഷിപിരണ്ടുതുടങ്ങി. ഏകാകിയായി ഒരു അറയിൽ അദ്ദേഹം ചിന്താമഗ്നനായി കാലംകഴിച്ചു. പ്രഭുകക്ഷികളുടേയും ജാക്കോബൈററുകാരുടേയും നിരന്തരകലഹത്താൽ രക്തപ്രളയമായി തച്ചലച്ചുകൊണ്ടിരുന്ന ഫ്രാൻസുരാജ്യത്തിൽസമാധാനബീജം അങ്കുരിപ്പിച്ച യോദ്ധാവിന്റെ വിചാരംമുഴുവനും ഫ്രാൻസുരാജ്യത്തിന്റെ അഭ്യുദയത്തെക്കുറിച്ചായിരുന്നു. പ്രജകളുടെ നന്മയ്ക്കായി താൻ സ്ഥാപിച്ച വിദ്യാശാലകളുടെ സ്ഥിതി ഏതുവിധത്തിൽ കലാശിക്കുമൊ? അടിമവൃത്തിയെ അവലംബിച്ചിരുന്നവൎക്കു സ്വാതന്ത്ര്യം നല്കി സംരക്ഷിച്ചതിന്റെ ഫലം നിലനില്ക്കാതെയിരിക്കുമൊ? എന്നിപ്രകാരമുള്ള വിചാരപരമ്പരകളായിരുന്നു നെപ്പോളിയന്റെ ഹൃദയത്തിൽ അടി

ച്ചുകയറിക്കൊണ്ടിരുന്നതു്. പതിനഞ്ചു സംവത്സരകാലം ഇട വിടാതെ ചെയ്തുവന്ന പ്രവൃത്തിയുടെ ഫലമായി നീചസ്ഥിതി യിൽനിന്ന ഉച്ചസ്ഥിതിയിലേക്ക കൊണ്ടുവരപ്പെട്ട രാജ്യം വീ ണ്ടും അധോഗതിയെ പ്രാപിക്കുന്നതായാൽ അതിൽപരം വ്യ സനകരമായ സംഭവം വല്ലതും ഉണ്ടോ?

സ്ഥാനത്യാഗനിശ്ചയം.

സങ്കലിതകക്ഷിക്കാർ നെപ്പോളിയനെ തടവുകാരനാ യി പിടിക്കാനുള്ള ശ്രമങ്ങൾ ചെയ്തുതുടങ്ങി. ആ ശ്രമങ്ങളിൽ പങ്കുകൊള്ളുവാൻ അലക്സാണ്ടൎക്ക് തീരെ മനസ്സുണ്ടായില്ല. നെപ്പോളിയനെ സെൻറ്ഹെലനാദ്വീപിൽ തടവുകാരനാ ക്കിത്താമസിപ്പിച്ചേ കഴിയൂ എന്ന ബൊർബോൺവംശക്കാർ മുക്കടമുഷ്ടി പിടിച്ചു. കാർബ്ബ്യൂദ്വീപിൽ താമസിപ്പിക്കുന്നതായി രിക്കും നല്ലതു് എന്നു ചിലർ അഭിപ്രായപ്പെട്ടു. കോർസിക്കാ ദ്വീപിൽതന്നെ നെപ്പോളിയനെ താമസിപ്പിക്കണം എന്നുള്ള അഭിപ്രായക്കാരും ഉണ്ടായിരുന്നു. യുദ്ധതന്ത്രനിപുണനായ നെപ്പോളിയൻെറ ലഹളകൾ ഒതുങ്ങേണമെങ്കിൽ എൽബാ ദ്വീപിൽതന്നെ താമസിപ്പിക്കണം എന്നു് ഏതാനുംചിലർ അഭിപ്രായപ്പെട്ടു. നെപ്പോളിയൻെറ ദേഹസ്ഥിതിക്ക് എൽ ബാദ്വീപിലെ ശീതോഷ്ണസ്ഥിതി അനുകൂലമായിരിക്കയാൽ അദ്ദേഹത്തെ അവിടെത്തന്നെ താമസിപ്പിക്കേണമെന്നു കാ ലൈൻകോർട്ട്പ്രഭു ശിപാർശചെയ്തു. നെപ്പോളിയൻ എൽബാ ദ്വീപിൽ താമസിക്കുന്നതായാൽ ഫ്രാൻസുരാജ്യത്തിൻെറനേ രെ അദ്ദേഹത്തിൻെറ നോട്ടം സദാ പതിഞ്ഞുകൊണ്ടിരിക്കുമെ ന്നും തരംകിട്ടുമ്പോൾ അദ്ദേഹത്തിൻെറ യുദ്ധചാതുൎയ്യം ഫ്രാൻ സുരാജ്യത്തെ വീണ്ടും കൈവശപ്പെടുത്തുമെന്നും ബോർ ബോൺപ്രഭുക്കൾ വാദിക്കുകയാൽ നെപ്പോളിയൻെറ വാസ സ്ഥലം നിശ്ചയിക്കുന്ന കാൎയ്യത്തിൽ അല്പം കുഴപ്പം നേരിട്ടു. അലക്സാണ്ടരുടേയും കാലൈൻകോർട്ടിൻേറയും ഉത്സാഹ ത്തിൻെറ ഫലമായി സങ്കലിതകക്ഷി നെപ്പോളിയനെ എൽ

ബാദ്ടീപിലേക്കുതന്നെ പറഞ്ഞയക്കുവാൻ തീരുമാനിച്ചു. നെപ്പോളിയന്റെ ചക്രവർത്തിസ്ഥാനം നിലനിന്നുകൊള്ളട്ടെ എന്നും എൽബാദ്ടീപിനെ അദ്ദേഹത്തിന്നു സ്വന്തമായി വിട്ടുകൊടുക്കേണമെന്നും, നെപ്പോളിയന്റെ പത്നിയായ മേരിയാലൂസി ചക്രവർത്തിനിപദവിയോടുകൂടി ഭർത്തൃസമീപത്തിൽ താമസിക്കാമെന്നും, നെപ്പോളിയന്റെ സഹോദരന്മാരും മറ്റു ബന്ധുക്കളും അവരവരുടെ സ്ഥാനമാനങ്ങൾക്കു ഹാനിതട്ടാതെ എൽബാദ്ടീപിൽ താമസിച്ചുകൊള്ളാമെന്നും സങ്കലിതകക്ഷിക്കാർ ഒടുവിൽ തീർച്ചപ്പെടുത്തി. എൽബാദ്ടീപ് നെപ്പോളിയന്നു വിട്ടുകൊടുക്കപ്പെടുന്നതോടുകൂടി പ്രതിവർഷം 25 ലക്ഷം ഫ്രാങ്കുനാണ്യം ഫ്രാൻസുഖജാനാവിൽനിന്നു നെപ്പോളിയന്റെ ചിലവിന്നായി കൊടുക്കേണ്ടതാണെന്നും തീർപ്പുണ്ടായി. മേരിയാലൂസിക്കും അവളുടെ സന്തതികൾക്കും ആയി ബാർമാ, പ്ലസൻറിയാ, ഗ്വസ്റ്റിയാ എന്നീ പ്രദേശങ്ങൾ ഇനാമായി വിട്ടുകൊടുക്കപ്പെട്ടു. നെപ്പോളിയന്റെ ജനനിക്കു മൂന്നുലക്ഷം ഫ്രാങ്കുനാണ്യവും ജോസെഫിന്നു അഞ്ചുലക്ഷം നാണ്യവും ലൂയിക്കു രണ്ടുലക്ഷം നാണ്യവും ഹാർട്ടൻസിക്കു നാലുലക്ഷം നാണ്യവും മറ്റുള്ള ബന്ധുക്കൾക്ക് അവരവരുടെ താരതമ്യംപോലെ ഓരോ സംഖ്യയും അടുത്തൂണായി കൊടുക്കപ്പെട്ടു. തന്റെ ആദ്യഭാര്യയായ ജോസെഫൈന്നു പ്രതിവർഷം മുപ്പതുലക്ഷംനാണ്യം കൊടുക്കേണമെന്നു നെപ്പോളിയൻ ആവശ്യപ്പെട്ടു. പത്തുലക്ഷം നാണ്യം കൊടുക്കാമെന്നു സങ്കലിതകക്ഷിക്കാർ സമ്മതിച്ചു. നെപ്പോളിയന്റെ സ്വയാർജ്ജിതമായ സ്ഥാവരജംഗമസ്വത്തുക്കളെല്ലാം ഫ്രാൻസുഖജാനയിൽചേർത്തു മുതൽകൂട്ടി. മറ്റുള്ളവരുടെ കൈമുതലുകളെയെല്ലാം അവരവൎക്കുതന്നെ വിട്ടുകൊടുത്തു. ഇപ്രകാരമുള്ള നിശ്ചയങ്ങൾക്കു പ്രതികൂലിയായി ഇംഗ്ലണ്ടു മാത്രമേ മുഖം കറുപ്പിച്ചുള്ളു. സ്ഥാനത്യാഗംചെയ്യുന്ന മനുഷ്യന്നു ചക്രവർത്തിസ്ഥാനം കൊടുക്കുന്നതിൽ അർത്ഥമില്ലെന്നും നെപ്പോളിയന്റെ സകല സ്ഥാന

മാനങ്ങളേയും സമൂലം പറിച്ചെറിഞ്ഞാലല്ലാതെ യൂറോപ്പിൽ ക്ഷേമം വൎദ്ധിക്കയില്ലെന്നും ഇംഗ്ലാണ്ടു വാദിച്ചു. സങ്കലിതകക്ഷികൾ സ്ഥാനത്യാഗകാൎയ്യങ്ങളെ തീൎച്ചപ്പെടുത്തിയദിവസം ഇംഗ്ലിഷ് പ്രതിനിധി സഭയിൽ ഹാജരുണ്ടായിരുന്നില്ല. തന്മൂലം മേൽകാണിച്ച നിശ്ചയങ്ങൾ വഴക്കുകൂടാതെ സഭയിൽ അംഗീകരിക്കപ്പെട്ടു.

സ്ഥാനത്യാഗം.

സങ്കലിതകക്ഷികളുടെ നിശ്ചയങ്ങൾ നെപ്പോളിയന്റെ കൎണ്ണരന്ധ്രങ്ങളിൽ നാരാചശല്യംപോലെയാണ കടന്നുചെന്നതു്. സ്ഥാനത്യാഗനിശ്ചയങ്ങൾ നിന്ദ്യവും നീചവും ആണെന്ന് അദ്ദേഹം പിറുപിറുത്തു. തന്റെ ശോചനീയാവസ്ഥയെക്കുറിത്തു് അദ്ദേഹം കണ്ണീരൊലിപ്പിക്കുകയും ഭാൎയ്യാപുത്രാദികളുടെ മുഖങ്ങളെ നോക്കി ദീൎഘശ്വാസമിട്ടു കൈ തിരുമ്പുകയുംചെയ്തു. അദ്ദേഹം ഭ്രാന്തനെപ്പോലെ ചാഞ്ചാടി ആത്മഹത്യചെയ്വാൻ വട്ടംകൂട്ടി. കാലൈൻകോൎട്ട് പ്രഭു നെപ്പോളിയനെ ഉചിതവാക്യങ്ങളാൽ സമാധാനപ്പെടുത്തി "വിധിവിഹിതങ്ങൾ വനും ലംഘ്യമല്ലേതുമെ" എന്നു പറഞ്ഞുകൊണ്ടു നെപ്പോളിയൻ കസേലയിൽ ഇരുന്നപ്പോൾ അദ്ദേഹത്തിന്റെ മുഖം വാടിവിളൎത്തു. അപരിഹാൎയ്യമായ വിധിവൈപരീത്യം നെപ്പോളിയനെ ഗ്രാസംചെയ്തതോടുകൂടി അദ്ദേഹത്തിന് എൽബാ ദ്വീപിലേക്കു പുറപ്പെടേണ്ടിവന്നു. പ്രജാക്ഷേമകാംക്ഷിയും സൽഗുണസമ്പന്നനും ആയ അദ്ദേഹം എൽബാദ്വീപിലേക്കു പുറപ്പെട്ടുപോകുമ്പോൾ പാരിസ് നഗരവാസികൾ അദ്ദേഹത്തിന്നനുകൂലമായ ലഹളകൾ ഉണ്ടാക്കിത്തീൎക്കുമൊ എന്നുശങ്കിച്ചു സങ്കലിതകക്ഷിക്കാർ സമാധാനലംഘനം ഇല്ലാതിരിപ്പാൻ വേണ്ടതായ പല ഏൎപ്പാടുകളും ചെയ്തു. പ്രഭുക്കളുടെ വൈരം തീക്ഷ്ണമായി വൎദ്ധിച്ചുകൊണ്ടിരുന്നതേയുള്ളു. നെപ്പോളിയന്റെ എൽബായാത്രയിൽ അദ്ദേഹത്തെ വല്ലവിധവും കൊലചെയ്യേണമെന്നുംകൂടി പ്രഭുക്കൾ നിശ്ചയിച്ചിരുന്നു. സങ്കലി

തകക്ഷിക്കാർ നെപ്പോളിയന്റെ ദേഹസംരക്ഷകന്മാരായി അനേകം ഭടന്മാരെ അയച്ചുകൊടുത്തിരുന്നതുകൊണ്ടു പ്രഭുക്കളുടെ ആഗ്രഹം സാധിക്കാതെ വന്നു. റഷ്യാ, ആസ്ത്രിയാ, ഇംഗ്ലണ്ടു പ്രഷ്യാ എന്നീ രാജ്യാധിപന്മാരുടെ പ്രതിനിധികൾ നെപ്പോളിയനെ എൽബാദ്വീപിലേക്ക് അനുയാത്രചെയ്തു. പാരീസ് പട്ടണത്തിൽക്കൂടിയാണു നെപ്പോളിയൻ എൽബയിലേക്കു യാത്രചെയ്തതു്. രാജ്യഭ്രഷ്ടനായ അദ്ദേഹത്തെ കണ്ടപ്പോൾ പാരീസ് പ്രജകൾ കൃതജ്ഞതാപരിപൂർണ്ണമായ ഹൃദയസ്പന്ദനങ്ങളോടുകൂടി "നെപ്പോളിയൻ ജയിക്കട്ടെ, നെപ്പോളിയൻ ജയിക്കട്ടെ" എന്നു് ആശീർവ്വദിച്ചു.

## ഭാര്യാഭർത്തൃവിയോഗം

രാജ്യഭ്രഷ്ടനായ രാജാവിന്റെ അനുചരന്മാരായി താമസിക്കാനുള്ള ഭാഗ്യം 'എനിക്കു കിട്ടണെ' എന്നുള്ള അഭിനിവേശത്തോടുകൂടി അനേകം ഭടന്മാർ അഹമഹമികയാ മുമ്പോട്ടു വന്നു. വിശ്വസ്തന്മാരായ അനുചരന്മാരെ നെപ്പോളിയൻ തിരഞ്ഞെടുത്തു. ഇതിനിടയ്ക്കു നെപ്പോളിയന്റെ പത്നിയായ മേരിയാലൂസി ഭർത്തൃവസതിയിലേക്കു പുറപ്പെട്ടു. സങ്കലിതസൈന്യം പാരീസ് നഗരത്തിൽ എത്തിയ മുഹൂർത്തംമുതൽ ആ മഹതി ഭയവിഹ്വലയായി എന്തുചെയ്യേണ്ടുവെന്നറിയാതെകുഴങ്ങി. ശത്രുക്കളുടെകയ്യിൽ അകപ്പെട്ടുപോയാൽ ഭർത്തൃസമാഗമം സ്വപ്നപ്രായമായിത്തീരുമെന്നു മേരിയാലൂസി അനുമാനിക്കാതെയിരുന്നില്ല. അവൾ പ്ളായിസ് നഗരത്തിലേക്കു വിശ്വസ്തഭൃത്യന്മാരോടുകൂടി പുറപ്പെട്ടു. ബാണ്ടൻബ്ളൂവിൽനിന്നു് എഴുപതുനാഴിക അകലെ ആയിരുന്നു പ്ളായിസ്സ് നഗരം. തന്റെ പ്രിയതമനു പററിയ ആപത്തുകളേയും അവമാനങ്ങളേയും ഓർത്തു നിദ്രയും ആഹാരവും ഇല്ലാതെ ആ രാജകുമാരിയുടെ ദേഹം മെലിഞ്ഞു. സങ്കലിതസൈന്യത്തിന്റെ അക്രമങ്ങൾ ദിനംപ്രതി വർദ്ധിച്ചതേയുള്ളൂ. മേരിയാലൂസിക്കു ബാണ്ടൻബ്ളൂവിൽ എത്തിച്ചേരാൻ സാധിച്ചില്ല. ആർലി

യൻസ് എന്ന ദേശത്തിൽ ലൂസി എത്തുംമുമ്പെ ശത്രുക്കളുടെ പരാക്രമം ലൂസിയെ മാൎഗ്ഗനിരോധംചെയ്തു. "ലോകൈകയോദ്ധാവും സൽഗ്ഗുണസമ്പന്നനും ആയ എന്റെ ഭൎത്താവിനെ ഈ അവസരത്തിൽ സഹായിക്കാതെ ഇരിക്കുന്ന എന്റെ പിതാവിന്റെ ഹൃദയം കരിങ്കല്ലാണൊ" എന്നു പറഞ്ഞുകൊണ്ടു ലൂസി ആസ്ത്രിയാചക്രവൎത്തിയെ വെറുത്തു. കൺസൽകൽബായി മുഖാന്തരം നെപ്പോളിയൻ അയച്ചിരുന്ന സാന്ത്വനപത്രംമാത്രമായിരുന്നു ലൂസിയുടെ അപ്പോഴത്തെ അവലംബം. ഭൎത്തൃപത്രത്തെ പലതവണ വായിച്ചും, ചുംബിച്ചും തന്നെ എതാദൃശമായ അവസ്ഥയിൽ ചാടിച്ച ദുൎബ്ബുദ്ധിയെ ശപിച്ചുംകൊണ്ടു ലൂസി ഓർലിയൻസിൽ കുറേക്കാലം കഴിച്ചുകൂട്ടി. ഒടുവിൽ സങ്കലിതകക്ഷിക്കാരുടെ അധീനത്തിൽ ലൂസിയും അനുചരന്മാരും കുടുങ്ങിവശായി. ആസ്ത്രിയാചക്രവൎത്തി തന്റെ പുത്രിയേയും പൌത്രനേയും ഏറ്റുവാങ്ങി അവരെ വിയന്നാനഗരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. തന്റെ ഭാൎയ്യയേയും പുത്രനേയും എൽബാദ്വീപിലേക്ക് അയച്ചുതരേണമെന്നു നെപ്പോളിയൻ സങ്കലിതകക്ഷികളോട് എത്രതന്നെ അപേക്ഷിച്ചിട്ടും ആ അപേക്ഷയെ അവർ കൈക്കൊണ്ടില്ല. ആസ്ത്രിയാചക്രവൎത്തി പുത്രിയേയും പൌത്രനേയും ഏറ്റുവാങ്ങിയശേഷം നെപ്പോളിയനു തന്റെ പ്രിയപത്നിയേയും പുത്രനേയും കാണ്മാൻ ഇടവന്നിട്ടില്ല. ഹീനവും നിന്ദ്യവും ആയ യാതൊരു കുററങ്ങളും ചെയ്തിട്ടില്ലാത്തസ്ഥിതിക്കു തന്റെ ഭാൎയ്യാപുത്രാദികളിൽനിന്നു തന്നെ വേർപിരിച്ചിരുന്നതു പൈശാചികവൃത്തിയാണെന്നു നെപ്പോളിയൻ പലതവണ ഉരുവിട്ടുവെങ്കിലും ആ ധീരഗംഭീരാശയന്റെ വാക്കുകൾ വനരോദനമായി കലാശിച്ചതേയുള്ളൂ.

## പ്രയാണഘട്ടം

പതിനഞ്ചുസംവത്സരകാലത്തോളം ഫ്രാൻസുരാജ്യക്കാർ നെപ്പോളിയന്റെ നേതൃത്വത്തിൻകീഴിൽ പോരാടി അപജ

യലവമെങ്കിലും ഏശാതെ ജയഭേരിമുഴക്കിക്കൊണ്ടിരുന്നതു് ആലോചിക്കുമ്പോൾ അവരുടെ അപജയം വിധിവൈപരീത്യം എന്നേ പറയാനുള്ളു. നെപ്പോളിയൻ തന്റെ ഭടന്മാരെ നോക്കി ഇപ്രകാരമാണു പ്രസംഗിച്ചതു് "എന്റെ സന്താനങ്ങളേ! ഞാൻ ഇതാ നിങ്ങളെ വിട്ടുപിരിയുന്നു. കഴിഞ്ഞ ഇരുപത്തഞ്ചുസംവത്സരങ്ങളായിട്ടു നിങ്ങൾ വിജയലക്ഷ്മിയേയും യശോലക്ഷ്മിയേയും സ്വാധീനകളാക്കി വെച്ചുകൊണ്ടിരുന്നു. നിങ്ങളുടെ പൌരുഷവും നിശ്ചലമായ ധൈര്യവും എന്നെ അതിരററ ആനന്ദവാരിധിയിൽ നിമഗ്നനാക്കിത്തീൎത്തിട്ടുണ്ടു്. ഞാൻ രണാങ്കണത്തിൽനിന്നു വിട്ടൊഴിഞ്ഞ സമയം ഉണ്ടായിട്ടില്ലെന്നു ജനങ്ങൾ എന്നെ പഴിക്കുമായിരിക്കാം. സ്വാൎത്ഥത്തെ ഉദ്ദേശിച്ചു ഞാൻ ഒരിക്കലും യുദ്ധക്കളത്തിൽ പ്രവേശിച്ചിട്ടില്ല. ഫ്രാൻസുരാജ്യത്തിന്റെയും പ്രജകളുടേയും ക്ഷേമസ്വാതന്ത്ര്യാദികൾക്കായി സൎവ്വത്തേയും ത്യാഗംചെയ്തു ഒരുവനാണു നെപ്പോളിയൻ എന്നുള്ള അഭിമാനം എന്നെ വിട്ടുപിരിയുന്നില്ല. രാജ്യത്തേയും പ്രജകളേയും അനന്യസാധാരണമായ ക്കൂറോടുകൂടി സ്നേഹിച്ചിരുന്ന നെപ്പോളിയൻ ഇതാ നിങ്ങളെ വിട്ടുപിരിയുന്നു. നിങ്ങൾക്കു പുതുതായി ലഭിച്ചിട്ടുള്ള ഭരണാധികാരികളേയും നിയമങ്ങളേയും നിങ്ങൾ അംഗീകരിക്കാതിരിക്കുമൊ? ഏതുവിധമായാലും ഫ്രാൻസുരാജ്യത്തിന്നും പ്രജകൾക്കും ക്ഷേമം ഉണ്ടായിക്കൊണ്ടിരിക്കേണമെന്നേ എനിക്കാഗ്രഹമുള്ളു. എന്നെക്കുറിച്ചു നിങ്ങൾ ആരും വ്യസനിക്കേണ്ട. നിങ്ങൾ സുഖമായിരിക്കുന്നുണ്ടെന്നു കേട്ടുകൊണ്ടിരിക്കുന്നതുതന്നെയാണു് എനിക്കു സുഖം. ഞാൻ വല്ലപ്രകാരത്തിലും നിങ്ങളിൽ ആരെയെങ്കിലും ഉപദ്രവിച്ചിട്ടുണ്ടെങ്കിലൊ, നിങ്ങൾക്കു മനഃക്ലേശത്തിന്നു കാരണഭൂതനായിട്ടുണ്ടെങ്കിലൊ, അതു്, ഞാൻ മനഃപൂൎവ്വമായി ചെയ്തിട്ടുള്ളതല്ലെന്നു നിങ്ങൾക്കുതന്നെ അറിയാം. ഞാൻ ക്ഷമായാചനംചെയ്യുന്നു. ഞാൻ പുറപ്പെടുന്നു. അനുമതിതരുവിൻ" എന്നിങ്ങിനെ ഗൽഗദസ്വരത്തിൽ പ

റഞ്ഞുകൊണ്ടു നെപ്പോളിയൻ ഫ്രാൻസുകൊടിക്കൂറയേയും സേനാധിപതികളേയും ഗാഢമായി ആലിംഗനംചെയ്തു തന്റെ ഭാവികാലവസതിയിലേക്കു പുറപ്പെട്ടു.

പുത്രവാത്സല്യത്തോടുകൂടി പ്രജകളെ സംരക്ഷിച്ചിരുന്ന നെപ്പോളിയൻ യാത്രപറഞ്ഞു് എൽബാദ്വീപിലേക്കുപുറപ്പെട്ടപ്പോൾ കണ്ണീർവാൎക്കാത്ത പ്രജകൾ ആരുംതന്നെ ഉണ്ടായിരുന്നില്ല. ചിരകാലം നെപ്പോളിയന്റെ ധൎമ്മപത്നിയായി വൎത്തിച്ചിരുന്നവളും രാജ്യാഭ്യുദയാൎത്ഥം ദ്വിതീയവിവാഹം ചെയ്ത ഭൎത്താവിനെ പൂൎവ്വാധികം സ്നേഹിച്ചവളും ആയ ജോസഫൈൻ നെപ്പോളിയന്റെ എൽബാവാസത്തെ ഓൎത്തു പരിതപിച്ചു. ദ്വിതീയവിവാഹം, പ്രിയതമനെ തന്റെ ആശ്ലേഷത്തിൽനിന്നു ദൂരീകരിച്ചുവെങ്കിലും ജോസഫൈൻ നെപ്പോളിയനെ വിവാഹമോചനം സംഭവിക്കാത്ത വിധത്തിൽ തന്നെ സ്നേഹിച്ചുപോന്നിരുന്നു. വിവാഹമോചനത്തിനുശേഷം നെപ്പോളിയൻ തന്റെ ആദ്യഭാൎയ്യക്കു കൂടക്കൂടെ എഴുത്തുകൾ അയക്കുകയും ആ എഴുത്തുകൾക്കെല്ലാം ഉചിതമായ മറുപടികൾ കിട്ടിക്കൊണ്ടിരിക്കയും ചെയ്തു. നെപ്പോളിയൻ ജോസഫൈന്നു് എഴുതിയ ഒടുവിലത്തെ എഴുത്താണു താഴേ ചേൎത്തിട്ടുള്ളതു്.

"പ്രിയപ്പെട്ട ജോസഫൈന്നു്.

ഞാൻ ഇതിന്നു മുമ്പയച്ച എഴുത്തു് അവിടെ കിട്ടീട്ടില്ലെന്നു തോന്നുന്നു. എന്റെ പകയാളികളുടെ വൈരം ഇനിയും ശമിച്ചിട്ടില്ല. എന്റെ കരുവും ക്ഷമയും ഇപ്പോൾ ഭേദമുണ്ടു്. ഞാൻ സ്ഥാനഭ്രഷ്ടനാക്കപ്പെട്ടുവെങ്കിലും ആ പോരായ്മയെ ഞാൻ ദൈവാനുഗ്രഹമായിട്ടു കരുതുന്നുള്ളു. എന്റെ ഭാവികാലത്തെ ഗ്രന്ഥരചനയിൽ ആണു ഞാൻ വിനിയോഗിക്കാൻ പോകുന്നതു്. ഖഡ്ഗം പെരുമാറിയ കരം കുറെക്കാലം തൂവൽ പിടിക്കട്ടെ. എന്റെ ജീവചരിത്രം ബഹുരസകരമായിരിക്കും. എന്നെ ജനങ്ങൾ ഒരു യുദ്ധവീരന്റെ നിലയിലേ അറിഞ്ഞിട്ടുള്ളു. ജനങ്ങൾ എന്നെ മറ്റൊരു വിധത്തിൽ

അറിയട്ടെ. അനേക വിഷയങ്ങളെ ഞാൻ മൂടിവെച്ചിരിക്കുകയാണ്. അവയെ തുറന്നു വിടട്ടെ ഞാൻ അനേകായിരം ആളുകൾക്ക് ഉപകാരം ചെയ്തിട്ടുണ്ട്. അവരെല്ലാം അപകാരമാണ് ഇങ്ങോട്ടു ചെയ്തിട്ടുള്ളത്. യൂജൻ ഒരാൾ മാത്രമെ എതൽപര്യന്തം കൃതജ്ഞതാപുരസ്സരം പെരുമാറിട്ടുള്ളു. ഞാൻ നിന്നെ ഏതുപ്രകാരം എന്റെ ഹൃദയരംഗത്തിൽവെച്ചുകൊണ്ടിരിക്കുന്നുവൊ അതേപ്രകാരം നീ എന്നേയും വിസ്മരിക്കാതിരിക്കുക. ഞാൻ ഇതാ യാത്രയാണ്.

എന്ന് നെപ്പോളിയൻ".

ജോസഫൈന്റെ മരണം.

കത്തുകിട്ടിയ ഉടനെ ജോസഫൈൻ തന്റെ പൂർവ്വഭർത്താവിനെ ഒന്നു കാണേണമെന്നുറച്ചു നെപ്പോളിയന്റെ തല്ക്കാല വസതിയിലേക്കു പുറപ്പെട്ടു. ശത്രുപക്ഷക്കാരുടെ ബന്ദോവസ്തു നിമിത്തം അദ്ദേഹത്തെ കാണുക എന്നുള്ള കാൎയ്യം തീരെ അസാദ്ധ്യമായിരുന്നു. നെപ്പോളിയനെ കാണുവാൻ സാധിക്കയില്ലെന്നു കണ്ടപ്പോൾ ജോസഫൈന്റെ സപ്തനാഡികളും തളൎന്നു. അവൾ മോഹാന്ധയായി നിലത്തു കിടന്നുരുണ്ടു. ആ യോഷാരത്നത്തെ അപ്പോൾ ബാധിച്ച മോഹാലസ്യം അവളുടെ പ്രാണങ്ങളെ അപഹരിച്ചതേയുള്ളു. അവളുടെ രക്തനാഡികളെ വേദനപ്പെടുത്തിയതു വ്യാധിയല്ല. ആധിയായിരുന്നു. യൂജനും ഹാർട്ടൻസിയും മനുഷ്യാധീനത്തിലുള്ള സൎവ്വപ്രയത്നങ്ങളും ചെയ്തു നോക്കിയെങ്കിലും അന്തകൻ ജോസഫൈനെ പിടിച്ചപിടി കൈവിട്ടില്ല. 1814-ാമാണ്ട് മേയ്മാസം 29-ാംനു ജോസഫൈൻ ഇഹലോകവാസം വെടിഞ്ഞു. രാജകുലോചിതങ്ങളായ ആഡംബരങ്ങളോടുകൂടി ആ ധീരഭാമിനിയുടെ മൃതദേഹം മറവു ചെയ്യപ്പെട്ടു.

എല് ബാദ്വീപ്

പ്രശാന്തഗംഭീരങ്ങളായ തിരമാലകളുടെ ആശ്ലേഷം അനുഭവിച്ചുകൊണ്ടു ഹൃദ്യമായ കടൽക്കാററിന്റെ വിളയാട്ട

നിലമായി വൎത്തിക്കുന്ന ഒരു ദ്വീപാകുന്നു എല്ബാ. പതി നാറുമൈൽ നീളവും പന്ത്രണ്ടുമൈൽ വീതിയും ഉള്ള ഈ ദ്വീ പിൽ ഏകദേശം പതിമൂവ്വായിരം നിവാസികൾ ഉണ്ട്. എ ല്ബാ നിവാസികൾ നെപ്പോളിയനെ സ്വാഗതം പറഞ്ഞ് എതിരേററു. നെപ്പോളിയൻ എല്ബയിൽ ഇറങ്ങിയ ഉടനെ തന്നെ കാപ്ടൻ ആഷരോടുകൂടി ആ ദ്വീപിനെ മുഴുവനും ഒ രു വട്ടം ചുററിനോക്കി. തന്റെ അരമനയിൽ എത്തുന്നതി ന്നു മുമ്പെ എല്ബാ നിവാസികളുടെ അപരിഷ്കൃത ജീവിത ത്തേയും അവരുടെ വിദ്യാവിഹീനതയേയും പരിഹരിക്കുവാൻ നെപ്പോളിയൻ തീൎച്ചയാക്കിക്കഴിഞ്ഞിരുന്നു. എല്ബായിൽ നെപ്പോളിയൻ കാലെടുത്തു വെച്ചതോടുകൂടി ആ ദ്വീപിന്റെ ശുഭോദയം ആരംഭിച്ചു. മൂന്നു ദിവസങ്ങൾക്കുള്ളിൽ എല്ബ യുടെ ഭൂപടം, കാടുംതോടും, കുണ്ടുംകുഴിയും, നിലവും തരിശും അടക്കം നെപ്പോളിയന്റെ ഹൃദയത്തിൽ ശിലാരേഖപോലെ പതിഞ്ഞു. വൈദ്യശാലകളും വിദ്യാശാലകളും ആയിരുന്നു എല്ബായുടെ പ്രാഥമിക ആവശ്യം. നെപ്പോളിയൻ അചി രേണ ആ ആവശ്യത്തെ നിൎവ്വഹിച്ചു. നിരത്തുകളും കൃഷിസം ബന്ധമായതോട്ടകളും ആയിരുന്നു നെപ്പോളിയന്റെ അന ന്തര ശ്രദ്ധയ്ക്കു വിഷയീഭവിച്ചത്. തന്റെ ശ്രദ്ധയിൽ പതി ഞ്ഞതും ജനങ്ങൾക്ക് ഉപയോഗ പ്രദമായതും ആയ കാൎയ്യ ങ്ങളെ എല്ലാം നെപ്പോളിയൻ കാലതാമസമെന്നിയെ നിൎവ്വ ഹിച്ചു. എൽബാദ്വീപിന്നു സമീപമുള്ള റിയാനോസ എന്നചെ റുദ്വീപു കടൽക്കള്ളന്മാരുടെ സങ്കേതസ്ഥാനമായിരുന്നു. കടൽ ക്കള്ളന്മാരുടെ ശല്യം എല്ബാ നിവാസികളെ അനവരതം ബാധിച്ചുകൊണ്ടിരുന്നു. നെപ്പോളിയൻ റിയാനോസയിലെ കടൽക്കള്ളന്മാരെ മുഴുവൻ അവിടെ നിന്നോടിച്ചു. നെപ്പോ ളിയന്റെ വൃദ്ധമാതാവായ ലതീതാ തന്റെ മകൾ പാലൈ നോടുകൂടി മകന്റെ കൂടെ എല്ബായിൽ താമസമാക്കി. മന സ്വാസ്ഥ്യം ഇല്ലാത്ത സമയത്തു മകനെ ഏകാകിയായി ത

മസിപ്പിക്കുന്നതു ഗുണകരമല്ലെന്നുള്ള ബോദ്ധ്യം നെപ്പോളിയ ന്റെ മാതാവിന്നുണ്ടായിരുന്നു. എല്ബായിൽ വന്നു പോയിക്കൊണ്ടിരുന്ന സഞ്ചാരികളിൽ അധികം പേരും ഖഡ്ഗം താഴ്ന്നു വെച്ചു കയ്യിൽ തൂവൽ പിടിച്ച വിശ്വവിശ്രുതനെ കണ്ടു വന്ദിക്കാതെയിരുന്നില്ല. അവരെയെല്ലാം നെപ്പോളിയൻ ആദരവോടുകൂടി സ്വീകരിക്കുകയും നാട്ടുകാര്യങ്ങളെപ്പറ്റി സസന്തോഷം സംസാരിക്കുകയും ചെയ്തു. ഗതകാര്യങ്ങളെ ചിന്തിച്ചു വിഷാദിക്കാതിരിക്കേണമെന്നു നെപ്പോളിയന്റെ ജനനി ഉപദേശിച്ചു. പ്രകൃത്യാതന്നെ ധീരനും ഉത്സാഹശീലനും ആയ നെപ്പോളിയൻ മാതൃവാക്യങ്ങളെ ഭക്തിപുരസ്സരം കൈക്കൊള്ളുകയും സമയത്തെ വൃഥാ ചിലവുചെയ്യാതെ, തോട്ടവേല, കോഴിവളർത്തൽ മുതലായ കൃഷികവൃത്തികളാൽ കാലയാപനത്തെ സന്തോഷാവഹമാക്കിത്തീർക്കുകയും ചെയ്തു. രാവിലെ നാലുമണിക്കുതന്നെ ഉറങ്ങി എണീക്കുന്ന സമ്പ്രദായം നെപ്പോളിയന്റെ ദിനചര്യയിൽപെട്ട സത്സ്വഭാവമായിരുന്നു. എല്ബയിൽ വന്നശേഷവും അദ്ദേഹം തന്റെ പഴയ സമ്പ്രദായത്തെ വിട്ടൊഴിച്ചില്ല. നാലുമണിക്കെഴുനീററാൽ അരുണോദയംവരെ അദ്ദേഹം ഉപന്യാസരചനയിലും ഗ്രന്ഥപാരായണത്തിലും സമയം കഴിക്കും. സ്ഥാനഭ്രഷ്ടനാക്കപ്പെട്ടതുകൊണ്ടു തന്റെ ആത്മീയ സ്വാതന്ത്ര്യം നശിച്ചു പോയെന്നു അദ്ദേഹം വിചാരിച്ചില്ല.

## പതിനെട്ടാം ലൂയി

നെപ്പോളിയൻ എല്ബയിൽ പരോപകാരതല്പരനായും പുസ്തകപാരായണലോലുപനായും വർത്തിക്കുന്ന കാലത്തു ഫ്രാൻസു രാജ്യത്തിലെ പുതിയ രാജാവു മദ്യപാനത്തിലും സ്ത്രീസേവയിലും മുങ്ങിക്കുളിക്കുകയായിരുന്നു. കാട്ടിലായാലും വേണ്ടതില്ല നാട്ടിലായാലും വേണ്ടതില്ല ശ്രീരാമൻ വസിക്കുന്ന സ്ഥലം അയോദ്ധ്യതന്നെ എന്നുള്ള രീതിതന്നെയായിരുന്നു നെപ്പോളിയന്റെ ദിനചര്യകൾ. ബോർബോൺ വംശക്കാ

രനായ പതിനെട്ടാം ലൂയിയായിരുന്നു പ്രാൻസു രാജ്യത്തിൽ സിംഹാസനാരോഹണം ചെയ്തതു്. അദ്ദേഹം തന്റെ ദുസ്സ്വഭാവങ്ങളാലും പ്രജാക്ഷേമപരാങ്മുഖതയാലും ജനങ്ങളെ വെറുപ്പിച്ചു. "സിംഹാസനവും ചെങ്കോലും ഒരു രാജാവിന്നു കൊടുക്കുന്നതു ദൈവമാകുന്നു. പ്രജകൾക്കു സിംഹാസനവും ചെങ്കോലും നൽകുവാൻ പ്രാപ്തിയും അധികാരവും ഇല്ല. അതുകൊണ്ടു രാജ്യകൃത്യങ്ങളെപ്പററി ഗുണദോഷനിരൂപണം ചെയ്യാൻ പ്രജകൾ അനർഹന്മാരാകുന്നു" എന്നായിരുന്നു ലൂയിയുടെ സിദ്ധാന്തം. നെപ്പോളിയന്റെ ഭരണ വൈദഗ്ദ്ധ്യം ഹേതുവാൽ സ്വാതന്ത്ര്യവും സ്വാഭിമാനവും സിദ്ധിച്ചിട്ടുള്ള പ്രജകൾ ലൂയിയെ വെറുത്തതിൽ ആശ്ചര്യമില്ല. ലൂയി കേൾക്കെത്തന്നെ അവർ നെപ്പോളിയന്റെ ഗുണഗണങ്ങളെ പുകഴ്ത്തിപ്പറഞ്ഞു തുടങ്ങി. ലൂയിയാകട്ടെ, ആഹാരാധിക്യത്താലും വ്യായാമരാഹിത്യത്താലും കൊഴുത്തു തടിച്ച ഒരു ദേഹമായിരുന്നു. അദ്ദേഹത്തിന്റെ വില്ലിസ് പാദുകങ്ങളിൽനിന്നു് അദ്ദേഹം വേർപിരിഞ്ഞിട്ടില്ലെന്നുതന്നെ പറയാം. പച്ചക്കാമദേവനാണെന്നുള്ള ഭാവവും സ്വാൎത്ഥവും മാത്രമല്ലാതെ അദ്ദേഹത്തിന്നു് അന്യചിന്തകൾ യാതൊന്നുമില്ല. നെപ്പോളിയന്റെ ഗുണഗണപ്രസംഗങ്ങൾ തന്റെ ശ്രോത്രരന്ധ്രങ്ങളിൽ എത്തിത്തുടങ്ങിയതോടുകൂടി ലൂയിക്കു് അസൂയയും നെപ്പോളിയന്റെ ഗുണാധിക്യത്തെ മലിനപ്പെടുത്തുവാനുള്ള ആഗ്രവും വൎദ്ധിച്ചു. നെപ്പോളിയന്റെ രാജ്യഭരണകാലത്തു പ്രാൻസിൽ അമ്പതുലക്ഷം ആളുകൾക്കു വോട്ടധികാരം ഉണ്ടായിരുന്നു. ലൂയി പ്രജകളുടെ സ്വാതന്ത്ര്യത്തെ ഇല്ലായ്മചെയ്തു വോട്ടധികാരമുള്ള ആളുകളുടെ സംഖ്യയെ എട്ടുലക്ഷമാക്കിത്തീൎത്തു. ലൂയിയുടെ ഭരണരീതിയെപ്പററി അലക്സാണ്ടർ ഗുണദോഷിച്ചു പറഞ്ഞുവെങ്കിലും ലൂയി അലക്സാണ്ടരുടെ വാക്കുകളെ വിലവെച്ചില്ല. ഉപദേശങ്ങൾ കേൾക്കുന്തോറും ലൂയിയുടെ ധിക്കാരം വൎദ്ധിക്കുകയാണു ചെയ്തതു്. നെപ്പോളിയൻ

രാജ്യരക്ഷയ്ക്കായി സജ്ജീകരിച്ചു വെച്ചിരുന്ന പടയാളികളെ മുഴുവനും ലൂയി ഉദ്യോഗത്തിൽ നിന്നു പിരിച്ചു. നെപ്പോളിയൻ പിടിച്ചടക്കീട്ടുള്ള പല രാജ്യങ്ങളേയും ലൂയി വിട്ടുകൊടുത്തു. പന്തിരായിരം പീരങ്കികളും അതിന്നു വേണ്ടതായ വെടിമരുന്നും ലൂയി സങ്കലിതകക്ഷിക്കാക്ക ദാനംചെയ്തു. അനേകം കോട്ടകളും കെട്ടിടങ്ങളും സങ്കലിത കക്ഷിക്കാർ യേനകേനപ്രകാരേണ കൈവശമാക്കി. ഫ്രാൻസുരാജ്യം ഭടന്മാരും ആയുധങ്ങളും ഇല്ലാതെ പരുങ്ങലിലായി. തന്റെ അപനയങ്ങൾ ഉണ്ടാക്കിത്തീക്കുന്ന അനൎത്ഥങ്ങളെപ്പററി ചിന്തിക്കാൻ ലൂയിക്കു സാമൎത്ഥ്യവും സൌകൎയ്യവും ഉണ്ടായില്ല. സങ്കലിതകക്ഷികളുടെ നിശ്ചയപ്രകാരം നെപ്പോളിയന്നു കൊടുക്കേണ്ടതായ വാൎഷികച്ചിലവു സംഖ്യ കൊടുക്കാതെ ലൂയി കഴിച്ചുകൂട്ടി. ചിലവിന്നുള്ള സംഖ്യ കിട്ടാത്തതുകൊണ്ടു നെപ്പോളിയൻ അധൈൎയ്യപ്പെട്ടില്ല. ദാതൃത്വം, പ്രിയവക്തൃത്വം, ധീരത്വം, ഉചിതജ്ഞതാ എന്നിങ്ങിനെയുള്ള ഗുണങ്ങൾ സഹജമായി ലഭിച്ചിട്ടുള്ള മഹാമനസ്കനുണ്ടോ അടുത്തുൺ വക സംഖ്യകിട്ടാത്തതുകൊണ്ടു ഖേദിക്കുന്നു.?

<u>എബ്രിംഗ്ടൻ പ്രഭു.</u>

ഇംഗ്ലീഷുകാൎക്കു നെപ്പോളിയന്റെ നേരെ തീരാത്ത വൈരം ഉണ്ടായിരുന്നു. സ്വീഡൻ രാജാവായ ബർണാഡിയെ നെപ്പോളിയന്റെ നേരെ വാളെടുക്കാൻ പ്രേരിപ്പിച്ചതു് ഇംഗ്ലീഷുകാരായിരുന്നുവെന്നു മുൻപറഞ്ഞിട്ടുണ്ടല്ലൊ. ഇംഗ്ലീഷു പത്രങ്ങൾ മുഴുവനും കണ്ണടച്ചു നെപ്പോളിയനെ കുററം പറഞ്ഞുകൊണ്ടിരുന്നു. എങ്കിലും നെപ്പോളിയനെ കാണാൻ വന്നിരുന്ന വിവിധരാജപ്രതിനിധികളുടെ കൂട്ടത്തിൽ ഇംഗ്ലീഷുകാരും എല്ബയിൽ എത്തി. ഇംഗ്ലീഷ്കാരനായ എബ്രിംഗടൻപ്രഭു നെപ്പോളിയനെ കണ്ടു വളരെ നേരം സംസാരിച്ചു. രാജ്യതന്ത്രങ്ങളെപ്പററി നെപ്പോളിയൻ ഇംഗ്ലീഷ് പ്രഭുവുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുംമദ്ധ്യേ ഇം

ഗിഷുകാരുടെ കുതന്ത്രങ്ങളെക്കുറിച്ചു ബലമായി പ്രസ്താവിച്ചു്. "ഇംഗ്ലീഷുപത്രങ്ങളിൽ തന്നെ സംബന്ധിച്ചു് അവാസ്തവമായ സംഗതികൾ തട്ടിമൂളിക്കുന്നതു ഗൌരവക്കുറവാണെന്നും പാർലിമെണ്ടു മെമ്പർ പാക്കസ് ഉണ്ടായിരുന്നുവെങ്കിൽ എത്രയൊ മുമ്പുതന്നെ ഇംഗ്ലീഷുകാരും താനും തമ്മിൽ യോജിപ്പായി പരിവൎത്തിച്ചിരിക്കുമെന്നും ഹ്രസ്വബുദ്ധികളും അസൂയാലുക്കളും ആയ ചില ഇംഗ്ലീഷുകാർ ബൊർബോൺ വംശക്കാരോടുകൂടി ചേൎന്നു തന്റെ നടപടികളെ നിരന്തരമായി ദൂഷിച്ചുകൊണ്ടിരിക്കുന്നുവെന്നും, ഇംഗ്ലീഷുകാർ വിശാലബുദ്ധിയോടുകൂടി തന്റെ പ്രവൃത്തികളെ പരിശോധിക്കുന്നപക്ഷം അസ്പൃഷ്ണീയങ്ങളായ ദോഷങ്ങൾ ഒന്നും കാണാൻ ഇടവരികയില്ലെന്നും" നെപ്പോളിയൻ യുക്തി യുക്തമായി ഇംഗ്ലീഷു പ്രഭുവിനെ പറഞ്ഞു ധരിപ്പിച്ചപ്പോൾ ആ പ്രഭുവിന്നു കാൎയ്യങ്ങളുടെ യഥാൎത്ഥ സ്ഥിതിമനസ്സിലാവുകയും നെപ്പോളിയനെപ്പറ്റി ബഹുമാനം വൎദ്ധിക്കുകയും ചെയ്തു.

<u>ചാമ്പ്പോലൻ പ്രഭു.</u>

നെപ്പോളിയൻ രാജ്യഭാരം ആരംഭിക്കുന്നതിന്നു മുമ്പെ ഫ്രാൻസുരാജ്യം ആസകലം പടൎന്നു പിടിച്ചിരുന്ന അതൃപ്തിയും അസ്വാസ്ഥ്യവും വീണ്ടും ഫ്രാൻസിൽ കൂത്താടിത്തുടങ്ങി. ലൂയിയുടെ ആഡംബരങ്ങളും സ്വാൎത്ഥസിദ്ധിക്കായുള്ള കുബുദ്ധിയും നെപ്പോളിയനെ അപലപിക്കാനുള്ള മോഹവും പ്രതിനിമിഷം വൎദ്ധിച്ചുവന്നതേയുള്ളു. നെപ്പോളിയന്റെ രാജ്യഭരണകാലത്തിൽ നിയമനിൎമ്മാണസഭയിലെ ഒരു പ്രതിനിധിയായിരുന്ന ചാമ്പ്പോലൻപ്രഭു വേഷച്ഛന്നനായി എല്ബാദ്വീപിൽ വന്നുചേൎന്നു. അദ്ദേഹം ഫ്രാൻസിലെ തല്ക്കാല സ്ഥിതിയെപ്പറ്റി സകല വിവരങ്ങളും നെപ്പോളിയനെ അറിയിച്ചു. ജനങ്ങൾ സദാ ജനോപകാരിയും മഹാമനസ്കനും ആയ നെപ്പോളിയന്റെ നാമം ഉരുവിട്ടു കൊണ്ടിരിക്കുന്നുവെന്നും നെപ്പോളിയന്റെ പുനരാഗമനത്തെ പ്രതീക്ഷിച്ചുകൊ

ങ്ങിരിക്കവെന്നും സ്ഥാനഭ്രഷ്ടനായ സാൎവ്വഭൌമന്റെ പുനരു ദ്ധാരണത്തിനുവേണ്ടപ്പെട്ട മാൎഗ്ഗങ്ങൾ തേടിക്കൊണ്ടിരിക്കുന്നു വെന്നും ചാപ്പോലൻപ്രഭു നെപ്പോളിയനെ അറിയിച്ചു.

ചാപ്പോലൻ—ഇതിനെല്ലാം പുറമെ മറെറാരാലോചനയും നടക്കുന്നുണ്ട്. താങ്കളെ സെൻറ് ഹെലനാ ദ്വീപിൽ താമസിപ്പിക്കേണമെന്നാണ് വെല്ലിംഗടൻപ്രഭു അഭിപ്രായപ്പെട്ടിരിക്കുന്നതു്.

നെപ്പോളിയൻ— ആരെന്തെങ്കിലും അഭിപ്രായപ്പെടട്ടെ. ഞാൻ വല്ല പ്രകാരത്തിലും ഏപ്രിൽ മാസം ഒന്നാം തീയ്യതിക്കു മുമ്പെ ഫ്രാൻസിൽ എത്തിച്ചേരും.

ചാപ്പോലൻപ്രഭു നെപ്പോളിയന്റെ അനുമതിയോടുകൂടി ഫ്രാൻസിലേക്കു തിരിച്ചു. ഫ്രാൻസിൽ പ്രജാധിപത്യഭരണത്തെ സുസ്ഥിരമായി നില നിൎത്തേണമെങ്കിൽ ബോർബോൺ വംശക്കാരെ സിംഹാസനത്തിൽ നിന്നു കീഴെ ഇറക്കിയേ കഴിയൂ എന്നുള്ള വിചാരത്തോടുകൂടി നെപ്പോളിയൻ ഫ്രാൻസ് യാത്രയ്ക്കു വട്ടം കൂട്ടി. നെപ്പോളിയന്റെ മിത്രങ്ങളെ സന്ദൎശിക്കുവാൻ യൂറോപ്പിലേയ്ക്കു പോയിരുന്ന പാലൈൻ എല്ബയിൽ മടങ്ങി എത്തി.

---

## അദ്ധ്യായം 14.

---

<u>നെപ്പോളിയന്റെ ഫ്രാൻസുയാത്ര.</u>

നെപ്പോളിയന്റെ സഹോദരിയായ പാലൈൻ തന്റെ യൂറോപ്പു സഞ്ചാരത്തിൽ ഒട്ടുമുക്കാലും മിത്രങ്ങളെ കണ്ടു് അവരുടെ സഹായസഹകരണങ്ങളെ അപേക്ഷിച്ചിരുന്നു. പാലൈൻ എല്ബയിൽ മടങ്ങി എത്തിയശേഷം ആ ദ്വീപിലുള്ളവൎക്കെല്ലാം ഒരു സദ്യകഴിച്ചു. സദ്യക്കു് എല്ബാ വാസി

കൾ കൂടാതെ മററു പലേ വഴിയാത്രക്കാരും സന്നിഹിതരായി രുന്നു. നെപ്പോളിയൻ അതിഥികളെയെല്ലാം വേണ്ടുംവണ്ണം സൽക്കരിച്ചു. നെപ്പോളിയനെപ്പററിയുള്ള ദുഷ്പ്രസ്താവങ്ങൾ തീരെ അടിസ്ഥാനരഹിതമാണെന്നു വിരുന്നുകാൎക്കെല്ലാംബോദ്ധ്യമായി. ഫ്രാൻസിലേക്കു പോകേണമെന്നുള്ള ഉദ്ദേശത്തെ നെപ്പോളിയൻ വിശ്വസ്തന്മാരും ധൈൎയ്യശാലികളും ആയ ക ന്നു രണ്ടു രണധീരന്മാരോടല്ലാതെ മററാരോടും പ്രസ്താവിച്ചില്ല. "നമുക്കു നാളെത്തന്നെ ഇവിടെനിന്നു ഫ്രാൻസിലേക്കു പുറപ്പെടണം. തുറമുഖത്തിൽ നങ്കൂരമിട്ടു നില്ക്കുന്ന കപ്പലുകളെ സൂക്ഷിച്ചുകൊള്ളണം. തുറമുഖത്തിൽ നിന്നു പുറപ്പെട്ടു നാം പകുതിദൂരം എത്തുന്നതുവരെ നമുക്കു മുമ്പായി യാതൊരു കപ്പലും സഞ്ചരിച്ചുകൂട. ഈ സംഗതി വളരെ ഗോപ്യമായിരിക്കട്ടെ" എന്നു ജനറൽബെർട്രാണ്ടിനേയും ജനറൽഡൌട്ടിനെയും നെപ്പോളിയൻ ഏല്പിച്ചു. ആ സേനാധിപതിമാർ നെപ്പോളിയൻെറ ആജ്ഞപ്രകാരം യാത്രയ്ക്കുള്ള ഏൎപ്പാടുകൾ ചെയ്തു. രാവിലെ നെപ്പോളിയൻ തൻെറ ഭടന്മാരോടുകൂടി എൽബാതുറമുഖത്തിൽനിന്നു കപ്പൽകയറി. ഭടന്മാൎക്കും അവർ എവിടേക്കാണു പോകുന്നതു് എന്നു നിശ്ചയമുണ്ടായിരുന്നില്ല. ഇംഗ്ലീഷുകാർ തന്നെ സെൻറ്ഹെലനാദ്വീപിൽ തടവുകാരനായി പാൎപ്പിക്കാൻ ഉദ്ദേശിച്ചിരുന്നതിനാലും, സഖ്യ ലിതകക്ഷിക്കാർ ഉടമ്പടിയനുസരിച്ചുള്ള നിശ്ചയങ്ങളെ അനുദിനം ഉല്ലംഘിച്ചുകൊണ്ടിരുന്നതിനാലും, ബൊർബോൺ വംശക്കാർ ഫ്രാൻസുരാജ്യത്തിൽ നിരന്തരമായി അക്രമങ്ങൾ ചെയ്തുകൊണ്ടിരുന്നതിനാലും കാൎയ്യങ്ങളെ വഴിപോലെ ഫ്രാൻസുനാട്ടുകാരെ പറഞ്ഞുമനസ്സിലാക്കി അവരുടെ പൂൎവ്വസ്വാതന്ത്ര്യത്തേയും പൌരുഷത്തേയും പുനഃപ്രതിഷ്ഠചെയ്യാമെന്നായിരുന്നു നെപ്പോളിയൻെറ വിചാരം. സ്വാൎത്ഥപരിത്യാഗശീലത്തോടുകൂടി യാത്രചെയ്തിരുന്ന അദ്ദേഹത്തിന്നു മനസ്സമാധാനം ധാരാളം ഉണ്ടായിരുന്നു. മാൎഗ്ഗമദ്ധ്യത്തിൽവെച്ചു "നാം

ഫ്രാൻസിലേക്കാണ പോകുന്നതു്" എന്ന നെപ്പോളിയൻ ഭട ന്മാരോടു പറഞ്ഞപ്പോൾ അവർ ആനന്ദഭരിതരായി. ഒന്നര ണ്ടു പടക്കപ്പലുകളെ നേപ്പോളിയൻ കണ്ടുവെങ്കിലും ഈശ്വ രകടാക്ഷത്താൽ വഴക്കുകളൊന്നും ഉണ്ടായില്ല. നെപ്പോളിയ നും കൂട്ടരും പറയത്തക്ക ദുർഘടങ്ങളൊന്നുംകൂടാതെ ഫ്രാൻ സിൽ കപ്പലിറങ്ങി. ക്രാസി, ടികനി, ക്യാപ് എന്നീ പ്രദേശ ങ്ങൾവഴിയായി നെപ്പോളിയൻ കിരിനേപ്പോൾഎന്ന പട്ടണ ത്തിൽ എത്തിച്ചേൎന്നു. എതന്മദ്ധ്യേ "നെപ്പോളിയൻ എൽ ബയിൻനിന്നു ഫ്രാൻസിലേക്കു പുറപ്പെട്ടുപോയി" എന്നുള്ള വൎത്തമാനം നാടെങ്ങും കാട്ടുതീയെന്നപോലെ പടൎന്നുപിടിച്ചു. ഫ്രാൻസ്വരാജ്യനിവാസികളിൽ ഒട്ടുമുക്കാലും ചക്രവൎത്തിയുടെ തിരുമുഖം കാണ്മാൻ പുറപ്പെട്ടു. ബൊർബോൺവംശക്കാരുടെ ഉപദ്രവം സഹിക്കവയ്യാതെ കരഞ്ഞുകൊണ്ടിരുന്ന അനേകം ഭടന്മാർ നെപ്പോളിയനെ അഭയംപ്രാപിച്ചു. അനേകം രണ ശൂരന്മാർ അദ്ദേഹത്തെ സഹായിക്കാൻ ഒരുങ്ങി. നെപ്പോളി യൻ ആയുധങ്ങളും മററു പടക്കോപ്പുകളും സമ്പാദിച്ചു. പതി നായിരത്തിൽ അധികം ഭടന്മാർ നെപ്പോളിയന്റെ ആജ്ഞ യനുസരിപ്പാൻ സന്നദ്ധന്മാരായിക്കഴിഞ്ഞു. തന്റെ നേരെ ജ നങ്ങൾക്കുള്ള സ്നേഹബഹുമാനങ്ങളെ പ്രത്യക്ഷമായി കണ്ട പ്പോൾ നെപ്പോളിയൻ കുതൂഹലത്തോടുകൂടി അവരെ സമാ ശ്വസിപ്പിച്ചു താഴെ കാണിച്ചപ്രകാരം ഒരു പത്രിക എഴുതി അച്ചടിച്ചു നെപ്പോളിയൻ തന്റെ ഭടന്മാരുടെ ഇടയിൽ പ്ര ചരിപ്പിച്ചു.

<u>പത്രിക.</u>

"രണശൂരന്മാരെ! നാം പരാജിതരായിട്ടില്ല. നമ്മേയും നമ്മുടെ സമുദായത്തേയും നമ്മുടെ ശത്രുക്കൾ ഭിന്നിപ്പിച്ചിട്ടു ണ്ടു്. നമ്മുടെ രാജ്യഭരണരീതിയേയും രാജ്യക്ഷേമത്തേയും ശി ഥിലീകരിച്ച ശത്രുക്കൾ വഞ്ചകന്മാരാണ്. കഴിഞ്ഞ ഇരുപ

ത്തഞ്ചുസംവത്സരങ്ങൾക്കുള്ളിൽ പലേതവണയും അന്യരാജാക്കന്മാരെ നമ്മുടെനേരെ പടയെടുക്കാൻ പ്രേരിപ്പിച്ചും, നമ്മുടെ ശുഭ്രപതാകയെ കൈവശപ്പെടുത്താൻ ശ്രമിച്ചും ഫ്രാൻസ് പ്രജകളുടെ സ്വാതന്ത്ര്യത്തിന്നു മാലിന്യം വരുത്തിയും നമ്മെ ഇതുവരെ ആ വഞ്ചകന്മാർ ദ്രോഹിച്ചു. നാം കഷ്ടപ്പെട്ടു സമ്പാദിച്ചിട്ടുള്ള സ്വാതന്ത്ര്യത്തേയും യശസ്സിനേയും കളയാൻ പാടുള്ളതാണൊ? നാം ന്യായമായി കീഴടക്കീട്ടുള്ള പ്രദേശങ്ങളേയും സമുദായനന്മകളേയും ആ വഞ്ചകന്മാൎക്കു വിട്ടുകൊടുക്കാമൊ? അങ്ങിനെ വിട്ടുകൊടുത്താൽ നിങ്ങളുടെ അഭിമാനവും സ്വാതന്ത്ര്യവും അരനാഴികക്കുള്ളിൽ അസ്തമിക്കും. നാം പ്രജാക്ഷേമത്തിന്നായി പാടുപെട്ടിട്ടുള്ള സമയം മുഴുവനും വൃഥാവിലായിത്തീരും. നമ്മെ പൊതുജനങ്ങൾ പുകഴ്ത്തുന്നതുകൊണ്ടുള്ള അസൂയനിമിത്തമാണു് ആ വഞ്ചകന്മാർ നമ്മെ അപലപിക്കുന്നതു്. നാം ഏതൽപൎയ്യന്തം ജനങ്ങളുടെ നന്മക്കായി ചെയ്തിട്ടുള്ള സൽക്കൎമ്മങ്ങൾ മുഴുവനും നമ്മുടെ ശത്രുക്കൾ ഇല്ലായ്മചെയ്യാതിരിക്കയില്ല, വീരന്മാരെ! നിങ്ങൾ ഇപ്പോൾ അനുഭവിക്കുന്ന സങ്കടങ്ങൾ എൽബയിൽ താമസിക്കുന്ന ഞാൻ അറിഞ്ഞിട്ടില്ലെന്നു വിചാരിച്ചുപോകരുതു്. ഞാൻ എല്ലാം അറിഞ്ഞിരിക്കുന്നു. നിങ്ങളുടെ കഷ്ടങ്ങളെ പരിഹരിക്കേണമെന്നുള്ള ഏകവിചാരത്തോടുകൂടി മാത്രമാകുന്നു, ഈ ഞാൻ എൽബയിൽനിന്നു്, ആപത്തുകളെയൊന്നും വിലവെക്കാതെ, ഇവിടെ വന്നു ചേൎന്നിട്ടുള്ളതു്. പ്രജകളുടെ സമ്മതത്തോടുകൂടി സിംഹാസനാരോഹണം ചെയ്കും, രണശൂരന്മാരായ നിങ്ങളുടെ സഹായത്തോടുകൂടി പലേ ദിക്കുകളിലും വിജയപതാക പറപ്പിച്ചും, നിങ്ങളുടെ സ്നേഹബഹുമാനങ്ങൾക്കു പാത്രീഭൂതനായ ആ നെപ്പോളിയൻ ഇതാ വീണ്ടും നിങ്ങളുടെമുമ്പാകെ സന്നിഹിതനായിരിക്കുന്നു. നിങ്ങൾ അവനെ സഹായിപ്പിൻ. ഇരുപത്തഞ്ചുസംവത്സരങ്ങളായി ഫ്രാൻസുരാജ്യത്തിൽ സൊല്ലാസം മന്ദാനിലഗതിയനു

സരിച്ച് ഉലഞ്ഞുകൊണ്ടിരുന്ന ശുഭ്രപതാകയെ പുനരുദ്ധാരണം ചെയ്യുവിൻ. നമ്മുടെ ശത്രുക്കൾ താഴത്തിറക്കിയ ആ പതാകയെ ഉയത്തുവിൻ. നമ്മുടെ രാജ്യത്തിലുള്ള അധികാരം നമുക്കാണെന്നുള്ള ഉൽബോധം ഉണ്ടാകട്ടെ. ജാതീയമൎയ്യാദകളേയും സഹജസ്വാതന്ത്ര്യങ്ങളേയും ഉല്ലംഘനംചെയ്യുന്ന ഭരണകൎത്താക്കന്മാരുടെ സ്വേച്ഛാധികാരങ്ങളെ വില വെക്കാതിരിക്കുവിൻ. അവരുടെ ഭരണാധികാരത്തിൻകീഴിൽ ഇരിക്കുന്ന നിങ്ങൾക്കും നിങ്ങളുടെ പുത്രമിത്രകളത്രാദികൾക്കും സൌഖ്യം എവിടെ. നമ്മുടെ അധീനത്തിലുള്ള യോദ്ധാക്കന്മാർ, എണ്ണംകൊണ്ടു കുറവാണെങ്കിലും, നമുക്കുവേണ്ടി ജീവനെ ബലികഴിക്കുവാൻ ബദ്ധകങ്കണന്മാരാണ്. ഈജിപ്ത്, റൈൻ, മ്യൂസ്, ഉലം, ജിനാ മുതലായ രണാങ്കണങ്ങളിൽ ജീവരക്തം ചിതറീട്ടുള്ള നമ്മുടെ ഭടന്മാരുടെ പൌരുഷവും ധൈൎയ്യവും നശിച്ചുപോയിട്ടില്ല. ഹാകഷ്ടം! നമ്മുടെ അഭ്യുദയത്തിനും, സ്വാതന്ത്ര്യത്തിനും യശസ്സിനും പൌരുഷത്തിനും എതിരായി പ്രവൎത്തിച്ചിട്ടുള്ള കുബുദ്ധികളേയും വഞ്ചകന്മാരേയും ആണ ബൊർബോൺവംശക്കാർ സ്ഥാനമാനങ്ങളാലും ബിരുദുകളാലും അലങ്കരിച്ചിട്ടുള്ളത്. സ്വാതന്ത്ര്യത്തിനുവേണ്ടി ധൎമ്മയുദ്ധംചെയ്ത പുരുഷകേസരികൾ ബൊർബോൺവംശക്കാരുടെ ദൃഷ്ടികളിൽ നീചന്മാരായിത്തീൎന്നിരിക്കുകയാണ്. രണശൂരന്മാരെ! നിങ്ങൾ നെപ്പോളിയനെ കൈവിടാതിരിക്കുവിൻ. നെപ്പോളിയനും നിങ്ങളും തമ്മിൽ ശാശ്വതമായ ഐക്യംവിളയാടട്ടെ. നിങ്ങളുടേയും പൊതുജനങ്ങളുടേയും നെപ്പോളിയന്റേയും യോഗക്ഷേമം വെവ്വേറെയല്ലെന്നു ധരിക്കുവിൻ. നെപ്പോളിയന്റെ യശസ്സും ജയവും നിങ്ങളുടേതുതന്നെ. നമ്മുടെ ശുഭ്രപതാക പൎവ്വതശിഖരങ്ങളിൽ പറന്നുകൊണ്ടിരിക്കുമാറാകട്ടെ. അതാണ നിങ്ങളുടെ ധൎമ്മം. അതാണ കൎത്തവ്യകൎമ്മം. രണാങ്കണത്തിൽ നിങ്ങൾക്കു പററീട്ടുള്ള വ്രണങ്ങളെ പരിശോധിക്കാനുള്ള അവസരം കൎത്തവ്യക

മ്മങ്ങളെ നിർവ്വഹിച്ച ശേഷമാകുന്നു. ഫ്രാൻസ്സരാജ്യത്തിന്നായി തോക്കെടുത്തു യുദ്ധം ചെയ്യു പോരാളികളെ ജഗദീശ്വരൻ അനുഗ്രഹിക്കാതിരിക്കയില്ല. നമ്മുടെ ധർമ്മയുദ്ധങ്ങളെപ്പററി അപലപിക്കുന്ന അസൂയാലുക്കളും ജനദ്രോഹികളും നശിക്കട്ടെ.

എന്നു
നെപ്പോളിയൻ.

പ്രജകൾക്കുള്ള വിളംബരം.

ഈ വിളംബരം ഭടന്മാരുടെ ഇടയിൽ മാത്രമല്ല വ്യാപിച്ചതു്. അനേകം പ്രതികൾ ലക്ഷക്കണക്കായി നാട്ടുകാരുടെ ഇടയിലും വ്യാപിച്ചു. നാട്ടുകാൎക്കുള്ള വിളംബരം ഭടന്മാൎക്കുള്ളതിൽ നിന്നു് അല്പം വ്യത്യാസപ്പെട്ടിരുന്നു.
എങ്ങിനെയെന്നാൽ:—

പ്ര ജ ക ളെ!

കാസ്ടികിളിയൻ പ്രഭുവിന്റെ ചതിയാകുന്നു ലയാൻസ് നഗരത്തെ ശത്രുക്കളുടെ അധീനത്തിൽ ആക്കിത്തീൎത്തതു്. ആസ്ത്രിയക്കാരെ തോല്പിച്ച ധീരഭടന്മാരടങ്ങിയ സൈന്യത്തെയാകുന്നു ഞാൻ ആയാളുടെ നേതൃത്വത്തിൻ കീഴിൽ വിട്ടുകൊടുത്തതു്. മാർമൻസ്, ചമ്പാബർട്ട്, ലോറൈൻ, അൽസസ്സ്, ബർഗണ്ടി മുതലായ പ്രദേശങ്ങളെ നാം കീഴടക്കി ഫ്രാൻസോടു ചേൎത്തതു് ഒന്നുരണ്ടു ദിവസത്തെ അദ്ധ്വാനം കൊണ്ടല്ല. ഈ പ്രദേശങ്ങളെ അയാൾ അരനാഴിക നേരംകൊണ്ടു ശത്രുക്കൾക്കു വിട്ടുകൊടുത്തു. ശത്രുസൈന്യങ്ങൾ യുദ്ധത്തിൽ തോററു കീഴടങ്ങാൻ അധികം താമസമില്ലെന്നുള്ള ഘട്ടത്തിലായപ്പോഴാണു പാൎമ്മസ് പ്രഭു ശത്രുസൈന്യങ്ങൾക്കു നഗരപ്രവേശനം കൊടുത്തതു്. ഈ വഞ്ചകന്മാർ രണ്ടുപേരും അവരവരുടെ സ്വധൎമ്മത്തെ പരിപാലിച്ചിരുന്നുവെങ്കിൽ യൈറോപ്യ യുദ്ധത്തിന്റെ കലാശം ഇപ്പോൾ കണ്ടപ്രകാരത്തിലല്ലായായിരിക്കും. പാരീസ് നഗരത്തിൽ വെടിമരുന്നും തോക്കുകളും യുദ്ധസാമഗ്രികളും ഇല്ലാതെ പാരീസ് പ്ര

ജകൾ ശത്രുക്കൾക്ക കിഴടങ്ങിയതോക്കന്തോറും എന്റെ ഹൃദയം പിളരുന്നു. എന്റെ ധൈയ്യം മാത്രം ക്ഷയിച്ചിട്ടില്ലെന്നേയുള്ളു. എല്ബയിൽ താമസിക്കുമ്പോൾ എനിക്ക നിങ്ങളുടെ ക്ഷേമചിന്തയല്ലാതെ മറ്റൊരു വിചാരവും ഉണ്ടായിട്ടില്ല ഇതാ ഞാൻ എന്റെ ജീവനേയും ദേഹത്തേയും നിങ്ങളുടെ നന്മയ്ക്കായി വീണ്ടും അപ്പണം ചെയ്യുന്നു. എന്റെ നാഡികളിൽ രക്തം ഒഴുകുന്ന കാലത്തോളം ഫ്രാൻസുരാജ്യത്തിനുവേണ്ടപ്പെട്ട നന്മകൾ ചെയ്വാൻ ഞാൻ ഒരുക്കമാണ്. എന്റെ കൂടെ എല്ബയിലേക്കനുഗമിക്കുവാൻ അനേകം ജനങ്ങൾ സന്നദ്ധരായിരുന്നുവെങ്കിലും ഞാൻ ഫ്രാൻസിന്റെ നന്മയെ ഉദ്ദേശിച്ചിട്ടാണ് അവരെ എല്ബയിലേക്കുകൂട്ടിക്കൊണ്ടു പോകാതിരുന്നത്. നിങ്ങളുടെ സഹായസഹകരണങ്ങളോടുകൂടി സിംഹാസനാരൂഢനായ ഞാൻ നിങ്ങളുടെ അഭ്യുദയത്തിന്നായി പ്രവത്തിക്കുവാൻ കടപ്പെട്ടവനാകുന്നു. ഇതരദേശങ്ങൾ അസൂയപ്പെടത്തക്കവണ്ണം സ്വാതന്ത്ര്യവും നാഗരീകതയും നമ്മുടെ നാട്ടിൽ പുഷ്ടി പ്രാപിച്ചതു കഴിഞ്ഞ ഇരുപത്തഞ്ചു സംവത്സരങ്ങൾക്കുള്ളിലാകുന്നു. നമ്മുടെ രാജ്യത്തെ നീചസ്ഥാനത്തിൽ തള്ളിയിട്ട പരമ്പരാരാജവംശത്തിലെ ഒരംഗമാണു, ഞാൻ ജനസമ്മതത്തോടുകൂടി കയറിയിരുന്ന സിംഹാസനത്തിൽ ഇപ്പോൾ ആരോഹണം ചെയ്തിട്ടുള്ളതു്. അദ്ദേഹത്തിന്നു സ്വാത്ഥങ്ങൾ നിവ്വഹിക്കുന്നതിന്നു മാത്രമേ സമയമുള്ളു. തന്നേയും തന്റെ സേവകന്മാരേയും ചാച്ചക്കാരേയും ഉന്നതസ്ഥിതിയിൽകൊണ്ടുവരണമെന്നല്ലാതെ പൊതുജനക്ഷേമം നിലനിന്നു പോരേണമെന്നുള്ള ആഗ്രഹം അദ്ദേഹത്തിന്നു ലേശമെങ്കിലും ഇല്ല. പ്രഭുകക്ഷിയിലെ ഒരംഗത്തിന്നു പ്രജാധിപത്യഭരണത്തിൽ ഇഷ്ടമുണ്ടാകുമൊ? പ്രജകളെ! നിങ്ങളുടെ സ്വാതന്ത്ര്യവും സ്വാഭിമാനവും സമൂലം നശിച്ചുകഴിഞ്ഞു. എന്റെ ഏകാന്തവാസത്തിൽ നിങ്ങളുടെ കഷ്ടതകളെപ്പറ്റി ഞാൻ കേട്ടിരിക്കുന്നു. പ്രജാധിപത്യ ഭരണ

ത്തെ നിലനിൎത്തുവാൻ സാമൎത്ഥ്യമുള്ള പുരുഷനല്ലാതെ ഫ്രാൻസു സിംഹാസനത്തിന്നു മററാരും അൎഹനല്ല. അതുകൊണ്ടു ഞാനും എന്റെ ഭടന്മാരും പ്രജാധിപത്യഭരണപ്രതിഷ്ഠയിൽ നിങ്ങളുടെ ഒത്താശയെ മാത്രമെ ആഗ്രഹിക്കുന്നുള്ളു.

എന്നു നെപ്പോളിയൻ.

രാജശാസനം.

ജനങ്ങളുടെ ഇടയിൽ ആശ്ചൎയ്യകരമായ ഒരുണൎച്ചയുണ്ടാക്കുവാൻ മേൽ കാണിച്ച വിളംബരം മതിയായി. ജനങ്ങൾ ആനന്ദഭരിതരായി നെപ്പോളിയനെ വാഴ്ത്തി. സന്തോഷാധിക്യത്താൽ അദ്ദേഹത്തെ അഭിനന്ദിച്ചു. നെപ്പോളിയൻ ഓരോ പ്രദേശങ്ങളിലായി കടന്നു് ഒടുവിൽ ലയാൻസ് പട്ടണത്തിൽ എത്തി. ലയാൻസുകാർ ചക്രവൎത്തിയെ സന്തോഷപുരസ്സരം എതിരേററു. പ്രഭുകുടുംബക്കാർ ലയാൻസിൽ ധാരാളമുണ്ടായിരുന്നു. അവരെല്ലാവരും നെപ്പോളിയന്റെ ആഗമനത്തെക്കണ്ടു ഭയപ്പെട്ടു് അടുത്തുള്ള കുഗ്രാമങ്ങളിൽ അഭയംപ്രാപിച്ചു. നെപ്പോളിയൻ പാരീസിൽ പ്രവേശിക്കാതെ തടുത്തു നിൎത്തുവാൻ ആൎട്ടായിസ്സ് പ്രഭുവിന്റെ ആധിപത്യത്തിൻകീഴിൽ രണ്ടു പട്ടാളങ്ങൾ സജ്ജീകരിക്കപ്പെട്ടു. പ്രഭുവിന്നു പട്ടാളക്കാരെ വിശ്വാസമുണ്ടായിരുന്നില്ല. അവർ നെപ്പോളിയന്റെ സൈന്യത്തിൽ ചേൎന്നേക്കുമൊ എന്നുള്ള സംശയം ആൎട്ടായിസ്സ് പ്രഭുവിനെ അസ്വസ്ഥനാക്കിത്തീൎത്തു. ഭടന്മാരുടെ പ്രീതിസമ്പാദിക്കുവാനായി അവൎക്കു ധാരാളം മദ്യവും ഫലവൎഗ്ഗങ്ങളും പ്രഭു വാങ്ങിക്കൊടുത്തു. ആകണ്ഠം മദ്യപാനം ചെയ്തശേഷം പട്ടാളക്കാർ നെപ്പോളിയനെ ആണു പുകഴ്ത്തിയതു്. പട്ടാളക്കാരുടെ സമ്പ്രദായം കണ്ടപ്പോൾ "ഇവർ എന്റെ ജീവനാശം വരുത്തും" എന്നു ഭയപ്പെട്ടു് ആൎട്ടായിസ് പ്രഭു ഓടി ഒളിച്ചു. പട്ടാളക്കാർ നെപ്പോളിയന്റെ ഭടന്മാരോടുകൂടിച്ചേൎന്നു. ലയാൻസുകാർ നെപ്പോളിയന്നു കടപ്പെട്ടവരായിരുന്നു, അവരുടെ സ്വാതന്ത്ര്യത്തേയും സമുദായ

ശ്രേയസ്സിനേയും വേണ്ടുംവണ്ണം സംരക്ഷണം ചെയ്യാൻ നെപ്പോളിയൻ മുമ്പൊരിക്കൽ ഉൽസുകനായിരുന്നുവെന്നു മാത്രമല്ല നഗരാഭിവൃദ്ധിക്കുള്ള പലേ സ്ഥാപനകൾക്കും അദ്ദേഹം കാണഭൂതനായിരുന്നു. ലയാൻസുകാർ നെപ്പോളിയനെ ശരണം പ്രാപിച്ചു. ബോർബോൺ ഭൂപതി ലയാൻസിലെ പ്രജാധിപത്യഭരണത്തെ വേരോടെ പറിച്ചെറിഞ്ഞു പ്രഭുകുടുംബക്കാരെയും പ്രജാധിപത്യഭരണശത്രുക്കളെയും ഉദ്യോഗങ്ങളിൽ നിയമിച്ചിരുന്നു. നെപ്പോളിയൻ അവരെയെല്ലാം ഉദ്യോഗങ്ങളിൽ നിന്നു നീക്കി ജനസമ്മതന്മാരായ ആളുകളെ ഉദ്യോഗങ്ങളിൽ പ്രവേശിപ്പിച്ചു. താഴെ കാണിച്ചപ്രകാരം നെപ്പോളിയൻ ഒരു രാജശാസനം വിളംബരംചെയ്തു:—"ഫ്രാൻസുരാജ്യത്തിന്ന് എതിരാളികളായി പടയെടുത്ത പ്രഭുവംശക്കാരാൽ പ്രഭുസഭ ഏർപ്പെടുത്തപ്പെട്ടിട്ടുള്ളതുകൊണ്ടും, ആ സഭയിൽ ഭൂരിപക്ഷക്കാർ പ്രഭുക്കളായി കാണപ്പെടുന്നതുകൊണ്ടും, പാരമ്പര്യ രാജാക്കന്മാരുടെ ആധിപത്യം നിലനിർത്തുവാൻ പ്രഭുകുടുംബക്കാർ ശ്രമിച്ചു വരുന്നതുകൊണ്ടും, തന്മൂലം പൊതുജനങ്ങളുടെ സ്വാതന്ത്ര്യംനശിച്ച് അടിമത്വം അങ്കുരിക്കുന്നതുകൊണ്ടും, സങ്കലിത കക്ഷിക്കാരുടെ യുദ്ധച്ചിലവിന്നായി പൊതുജനാനുവാദം കൂടാതെ ഫ്രാൻസു ഭണ്ഡാരത്തിൽ നിന്നു ധനം കൊടുക്കാൻ പ്രഭുസഭ തീരുമാനിച്ചിരിക്കുന്നതു ഫ്രാൻസിൻെറ ഉന്മൂലനാശത്തിന്നു ഹേതുഭൂതമാകകൊണ്ടും, ബോർബോൺവംശക്കാർക്ക രാജപദവി സഹജസിദ്ധമാണെന്നു വിളംബരപ്പെടുത്തിയിരിക്കുന്നതുകൊണ്ടും, കഴിഞ്ഞ ഇരുപത്തഞ്ചു സംവത്സരങ്ങളായി ഫ്രാൻസുകാരുടെ നിസർഗ്ഗ ശത്രുക്കളായി പോരാടിവന്നവർ ഫ്രാൻസിൻെറ ബന്ധുക്കളാണെന്നു ബോർബോൺവംശക്കാർ അഭിമാനിക്കുന്നതുകൊണ്ടും, പ്രജാധിപത്യഭരണം എന്നെന്നും നിലനില്ക്കേണമെന്നുള്ള വ്രതത്തെ സാംഗോപാംഗമായി അനുഷ്ഠിച്ചുവരുന്ന നാം ബോർബോൺവംശരാജാവിനാൽ ഏർപ്പെടുത്തപ്പെട്ടിട്ടുള്ള സകല സ്ഥാപന

ങ്ങളേയും നിയമസഭകളേയും ഇന്നു റദ്ദാക്കിയിരിക്കയാൽ മേലാൽ പ്രജാധിപത്യഭരണച്ചട്ടങ്ങളെ എല്ലാവരും അനുഷ്ഠിച്ചു കൊള്ളേണമെന്നു ഇതിനാൽ ആജ്ഞാപിച്ചിരിക്കുന്നു"

ലൂയിയുടെ പലായനം

ഈ രാജശാസനത്തിൻെറ വശീകരണശക്തി അവർണ്ണനീയമായിരുന്നു. ജനങ്ങൾക്കെല്ലാം നെപ്പോളിയൻെറ നേരെ പൂർവ്വാധികം സ്നേഹവും ബഹുമാനവും അങ്കുരിച്ചു. അതിനിടയിൽ ബൊർബോൺവംശജനായ പതിനെട്ടാംലൂയി പാരീസ് രക്ഷയ്ക്കായി മാക്ഡൊണാൾഡിൻെറ ആധിപത്യത്തിൻകീഴിൽ ഒരു സൈന്യം ഒരുക്കംചെയ്തു. മാക്ഡോണാൾഡ് നെപ്പോളിയൻെറ പടനായകനായി പ്രവൃത്തിചെയ്തവനും നെപ്പോളിയൻെറ അനുമതിയോടുകൂടി ബൊർബോൺവംശരാജാവിനെ ആശ്രയിച്ചവനും ആയിരുന്നു. അദ്ദേഹത്തിനു നെപ്പോളിയൻെറ നേരെ യുദ്ധംചെയ്വാൻ മനസ്സുണ്ടായിരുന്നില്ല. കർത്തവ്യകർമ്മത്തെ—അതായതു ലൂയിയുടെ ആജ്ഞാനിർവ്വഹണത്തെ—ചെയ്യാതിരിക്കാനും ധൈര്യമുണ്ടായില്ല. ഇപ്രകാരം മാക്ഡോണാൾഡ് ധർമ്മസങ്കടത്തിൽപെട്ടവശായി ആരോടും ഒന്നും പറയാതെ ദേശാടനത്തിനു പുറപ്പെടുകയെന്നല്ലാതെ അദ്ദേഹത്തിനു വേറെ നിവൃത്തിമാർഗ്ഗം ഒന്നും തോന്നിയില്ല മാക്ഡോണാൾഡ് ദേശാന്തരം പോയി. അദ്ദേഹത്തിൻെറ സൈന്യങ്ങൾ നെപ്പോളിയൻെറ കൊടിക്കൂറയിൻകീഴിൽ വന്നുചേർന്നു അദ്ദേഹത്തിൻെറ പഴയ സേനാധിപതിയായ നേഎന്നാൾ സൈന്യങ്ങളോടുകൂടി നെപ്പോളിയനെ സഹായിപ്പാൻ എത്തി. നെപ്പോളിയൻ ചെന്ന സ്ഥലങ്ങളിലെല്ലാം അദ്ദേഹത്തിൻെറ പക്ഷത്തിൽചേർന്നു സഹായിക്കാൻ ധാരാളം ആളുകളുണ്ടായിരുന്നു. പ്രഭുക്കളുടെ ധൈര്യം മുഴുവനും ക്ഷയിച്ചുതുടങ്ങി. നെപ്പോളിയനെ കൊലചെയ്വാൻ അവർ പലേ ഉപായങ്ങളും ചിന്തിച്ചു. അദ്ദേഹത്തിൻെറ ദേഹസംരക്ഷകന്മാർ അതിശുഷ്കാന്തിയോടുകൂടി അവരുടെ കൃത്യം

നിഗ്രഹിച്ചുവന്നതുകൊണ്ടു പ്രഭുക്കന്മാരുടെ ഉപായങ്ങളൊന്നും ഫലിക്കാതെ ആയി. ഈ സന്ദർഭത്തിലുംകൂടി നെപ്പോളിയ ൻെറ വിശാലഹൃദയം സഹജമായ ഔദാൎയ്യത്തെ പ്രദൎശിപ്പി ക്കാതെ ഇരുന്നില്ല. തന്നെ കൊലചെയ്വാൻ ഉത്സാഹിക്കുന്ന വർ ആരാണെങ്കിലും വേണ്ടതില്ല, അവരെ യാതൊരുപ്രകാര ത്തിലും ഉപദ്രവിക്കരുതെന്നു നെപ്പോളിയൻ സേനാധിപതി കൾക്കെല്ലാം കല്പനകൊടുത്തു. അദ്ദേഹം ബാണ്ടെൻബ്ളുവിൽ എത്തിയപ്പോൾ പതിനെട്ടാംലൂയിയുടെ സമരഭീരുത്വം പ്ര ത്യക്ഷപ്പെട്ടു. ലൂയിയും അദ്ദേഹത്തിൻെറ ചില സ്നേഹിതന്മാ രുംകൂടി പാരീസ്സിൽനിന്നു പുറപ്പെട്ടു ഹോളണ്ടിൽ അഭയം പ്രാപിച്ചു. "എൻെറ ജീവനെ അപഹരിപ്പാൻ അത്യുത്സാഹം ചെയ്തുവരുന്നതു ബോർബോൺവംശക്കാരാണെങ്കിലുംകൂടി അ വരെയാതൊരുവിധമായ ഉപദ്രവവുംചെയ്തുപോകരുതു. രക്തം ചിതറി സിംഹാസനാരോഹണം ചെയ്യേണമെന്ന് എനിക്ക് ആഗ്രഹമില്ല" എന്നു നെപ്പോളിയൻ പരസ്യമായി പറഞ്ഞി രുന്നുവെങ്കിലും ലൂയിക്കും അദ്ദേഹത്തിൻെറ അനുചരന്മാൎക്കും നെപ്പോളിയവാക്യങ്ങളിൽ വിശ്വാസം ജനിച്ചില്ല. ഹോളണ്ടി ലെനാടുവാഴി തൻെറ തലസ്ഥാനനഗരിയിൽ ലൂയിയെ താമ സിപ്പിച്ചില്ല. ലൂയിയും കൂട്ടരും കെൻറിൽ താമസമാക്കി. നെ പ്പോളിയൻ പാരീസ് നഗരത്തിൽ പ്രവേശിച്ചപ്പോൾ പൊതു ജനങ്ങളുടെ സന്തോഷം കരകവിഞ്ഞു. രാജധാനിയുടെ അങ്ക ണം മുഴുവനും തിരക്കുതന്നെ നെപ്പോളിയൻ വാഹനത്തിൽ നിന്നു താഴെ ഇറങ്ങിയ ഉടനെ "നെപ്പോളിയൻ വാഴട്ടെ" എന്നുള്ള ആശംസ നാലുപാടും മാറെറാലികൊണ്ടു. തരു ണിമാർ അണിയണിയായി നിന്നു മംഗളം പാടിക്കൊണ്ടു നെപ്പോളിയനെ എതിരേററു സ്വാഗതം പറഞ്ഞു. പൊയ്പോ യ നിക്ഷേപം പൊടുന്നനവെ കിട്ടിയാൽ ഒരുവന്ന് എത്ര സ ന്തോഷമുണ്ടാകുമോ അത്രയും സന്തോഷം നെപ്പോളിയൻ പാരീസിൽ പ്രവേശിച്ചപ്പോൾ പ്രജകളിൽ ഓരോരുത്തരും അ നുഭവിച്ചു.

ആങ്കോലീമി പ്രഭു.

ആങ്കോലീമിപ്രഭു ഒരു സൈന്യത്തോടുകൂടി ബോർഡോവിൽ നിന്നു ലയാൻസിലേയ്ക്കു യാത്രചെയ്തു. അദ്ദേഹത്തിൻെറ ഉത്സാഹം നെപ്പോളിയൻെറ പാരിസ് പ്രവേശനത്തെ തടസ്ഥം ചെയ്യേണമെന്നായിരുന്നു. എന്നാൽ ആങ്കോലീമിയുടെ സൈന്യങ്ങൾ നെപ്പോളിയൻെറ ഭടന്മാരോടുകൂടി യോജിച്ചു പരസ്പരം ആലിംഗനം ചെയ്കയാണ് ഉണ്ടായതു്. ആങ്കോലീമി പ്രഭു തടവുകാരനായി പിടിക്കപ്പെട്ടു. തടവുകാരനെ യാതൊന്നും ഉപദ്രവിക്കാതെ നാട്ടിൽ നിന്നു പുറത്താക്കിയാൽ മതിയെന്നു നെപ്പോളിയൻ തൻെറ സേനാപതിക്കു കല്പനകൊടുത്തു. നെപ്പോളിയനും അദ്ദേഹത്തിൻെറ അനുചരന്മാരും രാജ്യഭ്രഷ്ടന്മാരാകയാൽ അവർ ഫ്രാൻസിൽ കടന്നു ചെന്നതു നിയമവിരോധമാണെന്നും നിയമലംഘനം ചെയ്ത കൂട്ടരെ ആൎക്കും കൊല്ലാമെന്നും പതിനെട്ടാം ലൂയി വിയന്നാ ഉടമ്പടിയനുസരിച്ചു് ഒരു ശാസനം പുറപ്പെടീച്ചു. ആ ശാസനത്തെ നെപ്പോളിയൻ തൃണവൽ ഗണ്യമാക്കിയതേയുള്ളു. ശത്രുക്കളുടെ കുടിലകൃത്യങ്ങളെ അഗണ്യമാക്കുന്നതും അവൎക്കു മാപ്പുകൊടുക്കുന്നതും നെപ്പോളിയൻെറ സഹജ സ്വഭാവമായിരുന്നു. നെപ്പോളിയൻ എല്ബയിൽ നിന്നു പാരീസിലേക്കു പുനഃപ്രവേശനം ചെയ്തതു നിയമവിരോധമാണെന്നു പൊതുജനങ്ങളാരും ധരിച്ചില്ലെന്നു മാത്രമല്ല, അദ്ദേഹത്തിൻെറ പുനരാഗമനം ജയസൂചകമായ ഒരു ആഘോഷമാണെന്നുകൂടി അവർ സങ്കല്പിച്ചു. ഹാർട്ടിൻസും അവരുടെ മക്കളും നെപ്പോളിയനെക്കണ്ടു കുശലപ്രശ്നം ചെയ്തു. കാലൈൻകോർട്ടു പ്രഭുവും അദ്ദേഹത്തിന്നു മുഖംകാട്ടി വന്ദിച്ചു.

മൂറടിൻെറ മരണം.

ഇങ്ങിനെയിരിക്കുമ്പോഴാണു മൂറട് രാജദ്രോഹകുററത്തിന്നായി തൂക്കികൊല്ലപ്പെട്ടതു്. നെപ്പോളിയൻെറ സഹോദരിയായ കരോലൈൻെറ ഭർത്താവായിരുന്നു മൂറട്. അദ്ദേഹ

ത്തെ നെപ്പിൾസ് രാജ്യാധിപതിയായി നെപ്പോളിയൻ വാഴിച്ചു. നെപ്പിൾസ് രാജ്യാധിപത്യം തനിക്കു ശാശ്വതമായി ലഭിക്കുമൊ ഇല്ലയൊ എന്നു മൂറട് ശങ്കിച്ചുകൊണ്ടിരിക്കുമ്പോൾ ഇംഗ്ലീഷുകാർ മൂറടിനെ ഇളക്കിമറിച്ച് അദ്ദേഹത്തെക്കൊണ്ടു നെപ്പോളിയൻെറ നേരെ പടയെടുപ്പിച്ചു. പാരീസ് നഗരം ശത്രുക്കളുടെ അധീനത്തിൽപ്പെട്ടു നെപ്പോളിയൻ എൽബയിലേയ്ക്കു പോകേണ്ടി വന്നപ്പോൾ മാത്രമേ മൂറടിന്നു തൻെറ വിശ്വാസവഞ്ചനയുടെ പരിണാമം അറിയാറായുള്ളു. വല്ല ദിക്കിലും ചെന്നൊളിച്ചു രക്ഷപ്രാപിക്കാമെന്നു കരുതി മൂറട് ഒരു പടകിൽ കയറി പുറപ്പെട്ടപ്പോൾ അയാളെ ശത്രുക്കൾ പിടിച്ചുകെട്ടി തൂക്കുമരത്തിൽ കയററി. മരിക്കും മുമ്പെ മൂറട് തൻെറ കുററങ്ങളെ മുഴുവനും സമ്മതിച്ചു. തൻെറ പശ്ചാത്താപത്തെ രേഖപ്പെടുത്തിക്കൊണ്ട് അദ്ദേഹം ഭാര്യയ്ക്കു ഒരു കത്തയച്ചു. കത്തുകിട്ടിയപ്പോൾ കരോളൈൻ വളരെ വ്യസനിച്ചു. നെപ്പോളിയൻ മൂറടിന്നു മാപ്പുകൊടുക്കുകയും സഹോദരിയുടെ വ്യസനത്തിൽ പങ്കു കൊള്ളുകയും ചെയ്തു.

---

## അദ്ധ്യായം 15.

വാട്ടർല്യൂ യുദ്ധം.

**നെപ്പോളിയചക്രവൎത്തി.**

നെപ്പോളിയൻ പാരീസ് നഗരത്തിൽ പുനഃപ്രവേശനം ചെയ്തതു് ഏററവും ശാന്തതയോടുകൂടിയായിരുന്നു. പുനഃപ്രവേശനത്തെ തടസ്ഥംചെയ്വാൻ കൂട്ടരുടെ സാഹസങ്ങളൊന്നും ഫലിച്ചില്ല. ഒരു തുള്ളി രക്തമെങ്കിലും ചിതറാതെ തന്നേയാണ് നെപ്പോളിയൻ പാരീസിൽ പ്രവേശിച്ചതു്. പൊതുജന

ങ്ങളുടെ നിഷ്കളങ്കമായ സഹായം ലഭിക്കുകയാൽ അദ്ദേഹം കരുതിയിരുന്നിടത്തോളം ദുർഘടം കൂടാതെ തന്നെ പാരീസ് കൈവശപ്പെടുത്തി. കൈവശപ്പെടുത്തിയ നഗരത്തെ പരിപാലിക്കേണമെങ്കിൽ മേലാൽ യുദ്ധംകൂടാതെ കഴികയില്ലെന്നുള്ള ബോധം അദ്ദേഹത്തിന്നുണ്ടായിരുന്നുവെങ്കിലും യുദ്ധംകൂടാതെ കഴിക്കുകതന്നെയാണ വേണ്ടതു് എന്നു് അദ്ദേഹം മനസാ പ്രതിജ്ഞചെയ്തു. അത്രമാത്രമല്ല. ഫ്രാൻസുകാർ യുദ്ധംചെയ്തു മടുത്തിരിക്കയാണു്. സങ്കലിതകക്ഷികളുടെ സൈന്യം ശുഷ്കാന്തിയോടുകൂടി ഫ്രാൻസുരാജ്യത്തിന്നുചുററും നില്ക്കുകയാണു്. നെപ്പോളിയന്റെ ഭടന്മാരിൽ ഏതാനും ചിലർ മരിച്ചിട്ടും ഏതാനുംചിലർ പട്ടാളത്തിൽനിന്നു പിരിഞ്ഞിട്ടും അവരുടെ സംഖ്യ ക്രമേണ കുറഞ്ഞു വന്നു. സമരപ്രിയനെന്നു നെപ്പോളിയന്നു് ഒരു അപവാദവും ഉണ്ടു്. ഇതെല്ലാം ആലോചിച്ചുനോക്കിയപ്പോൾ തല്ക്കാലം പാരീസ്നഗരഭരണരീതികളെ ഒന്നും ഇളക്കേണ്ടെന്നുതന്നെ നെപ്പോളിയൻ തീർച്ചയാക്കി. ഉൾനാടുകളിലുള്ള നിയമങ്ങളേയും ചട്ടങ്ങളേയും ഉടച്ചുവാക്കാൻ മാത്രമേ അദ്ദേഹം യത്നിച്ചുള്ളു. ഫ്രാൻസുരാജ്യത്തിൽ ക്ഷേമവും അഭിവൃദ്ധിയും വിളയിക്കുവാൻ പിതാവിനെ പ്രേരിപ്പിക്കേണമെന്നു നെപ്പോളിയൻ തന്റെ പത്നിക്കു പത്രം എഴുതി അയച്ചു. 1799-ാമാണ്ടിൽ നെപ്പോളിയൻ ഫ്രാൻസ് രാജ്യാധിപതിയായി നിയമിക്കപ്പെട്ടശേഷം അദ്ദേഹം രാജ്യനന്മയ്ക്കായി ഓരോ ഘട്ടങ്ങളിൽ അവതരിപ്പിച്ചു നടപ്പാക്കീട്ടുള്ളതും പതിനെട്ടാംലൂയി പിന്നീടു റദ്ദാക്കിയതും ആയ സ്ഥാപനങ്ങളും ചട്ടങ്ങളും, നെപ്പോളിയനാൽ ഉജ്ജീവിപ്പിക്കപ്പെട്ടു. 1802-ാമാണ്ടിൽ നെപ്പോളിയൻ ഫ്രാൻസിലെ ശാശ്വതാധിപതിയായി പൊതുജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ടു. 1804-ൽ അദ്ദേഹത്തിന്നു ചക്രവർത്തിസ്ഥാനം നൽകപ്പെട്ടതോടുകൂടി അദ്ദേഹത്തിന്റെ സന്തതികളും പാരമ്പര്യമായി ആ സ്ഥാനം കൈക്കൊള്ളേണമെന്നു തീർച്ചയാക്കി. നാല്പതുലക്ഷം ജന

ങ്ങളുടെ മനഃപൂൎവ്വമായ അനുമതിയോടുകൂടിയായിരുന്നു നെ പ്പോളിയന്നു ചക്രവൎത്തിസ്ഥാനം നൽകപ്പെട്ടതു് എന്നറിയു മ്പോൾ അദ്ദേഹത്തെ ജനങ്ങൾ എത്രമാത്രം സ്നേഹിച്ചിരുന്നു വെന്നു ഊഹിക്കാമല്ലൊ.

സങ്കലിതരുടെ ഉടമ്പടി

സങ്കലിതകക്ഷിക്കാർ നെപ്പോളിയന്റെ ഉൽഗതിയെ തടയുവാൻ പരിശ്രമങ്ങൾ ചെയ്യാതിരുന്നില്ല. അവർ വി യന്നയിൽ ഒരു മഹാസഭകൂടി. ഫ്രാൻസ്, സാക്സണി, പോളണ്ട്, ഇററലി എന്നീ രാജ്യങ്ങളെ സങ്കലിതകക്ഷി ക്കാർ തമ്മിൽ പങ്കിട്ടെടുക്കുവാൻ ആലോചനനടത്തി. ഈ സ ഭയും ആലോചനയും നടന്നതു നെപ്പോളിയൻ എല്ബ യിൽനിന്നു പാരീസിലേയ്ക്കു പുറപ്പെടുന്നതിന്നു മുമ്പായിരുന്നു. രാജ്യങ്ങളെ പങ്കിടുന്ന കാൎയ്യത്തിൽ ബലമായ വാഗ്വാദങ്ങൾ നടന്നു. സങ്കലിതകക്ഷിക്കാൎക്കു ടാളിറാണ്ട് ഒരു വിരുന്നു കഴി ക്കാൻ വട്ടംകൂട്ടിക്കൊണ്ടിരുന്നപ്പോഴായിരുന്നു നെപ്പോളിയൻ എൽബയിൽനിന്നു ഫ്രാൻസിലേക്കു കടന്നിട്ടുള്ള വൎത്തമാനം സങ്കലിതകക്ഷിക്കാർ അറിഞ്ഞുവശായതു്. ഈവൎത്തമാനം കേ ട്ടപ്പോൾ സങ്കലിതന്മാരിൽ ഓരോരുത്തരും ഇടിവെട്ടിയ മരം പോലെ സ്തബ്ധരായി നിന്നു. ടാളിറാണ്ട് ബോർബോൺവംശ ക്കാൎക്കനുകൂലമായി പലതും സംസാരിച്ചു. ഒടുവിൽ "നെപ്പോ ളിയനെ ഫ്രാൻസിൽനിന്നു ആട്ടിപ്പായിച്ചു കാരാഗൃഹത്തിൽ താമസിപ്പിക്കണം" എന്നു് എല്ലാവരും ഐകകണ്ഠ്യേന തീ ൎച്ചയാക്കി. ഉടമ്പടി എഴുതി ഒപ്പിട്ടു. നെപ്പോളിയനെ ആ ട്ടിയോടിക്കാൻ മതിയായ സൈന്യം ഒരുക്കപ്പെട്ടു. ആസ്ത്രിയ 3½ ലക്ഷം ഭടന്മാരേയും ഇംഗ്ലണ്ടും പ്രഷ്യയും കൂടി 2½ ലക്ഷം ഭടന്മാരേയും റഷ്യ 2 ലക്ഷം ഭടന്മാരേയും യുദ്ധക്കളത്തിലേയ്ക്കു യയ്ക്കാമെന്നു കയ്യേററു. നെപ്പോളിയന്റെ അധഃപതനം നിറവേററുവാൻവേണ്ടി ഇംഗ്ലാണ്ടു് ഏറെക്കുറെ 275 കോ ടി ഫ്രാങ്കുനാണ്യം ചിലവുചെയ്തിട്ടുണ്ടു്. നാവികസൈന്യ

ച്ചിലവിന്നായി 45 കോടി നാണ്യവും കരസൈന്യച്ചിലവിന്നാ യി 69½ കോടി നാണ്യവും കൈക്കൂലിച്ചിലവിന്നായി 27½ കോടി നാണ്യവും ലോഭംകൂടാതെ ഇംഗ്ലാണ്ടു ചിലവുചെയ്തു. യഥാൎത്ഥത്തിൽ ലോഭിക്കാൻ അവകാശമില്ല! ഭാരതഭൂമിയിൽ നിന്നു വാറൻഹേയ്സ്ടിംഗസ് തുടങ്ങിയ വൈസറായിമാർ ഇംഗ്ലണ്ടിലേക്കു തുകപ്പടിയായി അയച്ചുകൊടുക്കുന്ന പണത്തി ന്നു ഒരു ചിലവുവേണ്ടേ!!

ആസ്ത്രിയാചക്രവൎത്തിയും പുത്രിയും

നെപ്പോളിയൻെറ സമാധാനേച്ഛയും സങ്കലിതരുടെ സമരേച്ഛയും തമ്മിൽ കൂട്ടിമുട്ടേണ്ട ഘട്ടം സമീപിച്ചുതുടങ്ങി. നെപ്പോളിയൻ തൻെറ ശ്വശുരനെ പ്രേരണചെയ്വാൻ ഭാൎയ്യ യെക്കൊണ്ടയച്ച പത്രം ശ്വശുരൻെറ കൈവശമാണ് എത്തിച്ചേൎന്നതു്. പത്രവാഹകൻ മേരിയാലൂസിയുടെ കൈവശം എഴുത്തു കൊ ടുത്തില്ല. ആസ്ത്രിയാഭൂപതി തൻെറ മകൾക്കു പത്രം കാണി ച്ചില്ലെന്നു മാത്രമല്ല അവളെ കെട്ടും കാവലുമായി പാൎപ്പിക്ക കയുംകൂടി ചെയ്തു. സന്താനവാത്സല്യത്തിൻെറ മഹിമ എന്തേ പറയാനുള്ളു. “വല്ലവിധത്തിലും നെപ്പോളിയൻ തൻെറ ഭാ ൎയ്യയെ കൂട്ടിക്കൊണ്ടു പോയ്ക്കളയും” എന്നുള്ള ഭീതി ആസ്ത്രിയാ ചക്രവൎത്തിയെ നന്നെ ശല്യപ്പെടുത്തി. പിതാവിൻെറ ക്രൌ ൎയ്യം മകളെ തടവിൽ പാൎപ്പിച്ചതുകൊണ്ടു ശമിച്ചില്ല. പെരു മകൊണ്ടു തടവല്ലെങ്കിലും ഫലംകൊണ്ടു തടവുതന്നെ. നെ പ്പോളിയൻ അനേകം വെപ്പാട്ടികളെ വെച്ചുകൊണ്ടിരിക്കയാ ണെന്നും, മേരിയാലൂസിയുടെ വിചാരംതന്നെ ആ സ്ത്രീലമ്പട ന്നില്ലെന്നും ആസ്ത്രിയാചക്രവൎത്തി തൻെറ മകളെ ധരിപ്പി ച്ചു. ഹാകഷ്ടം! പൈശാചികമായ സന്താനവാത്സല്യം!! സമാ ധാനേച്ഛുവായ നെപ്പോളിയൻജോസഫീനേയും ഹാർട്ടൻ സിയേയും സങ്കലിതരുടെ അടുക്കെ പറഞ്ഞയച്ചു സമാധാനം ഉണ്ടാക്കുവാൻ യത്നിച്ചു സങ്കലിതരുടെ മക്കടമുഷ്ടിക്ക് ഇളക്കം തട്ടിയില്ല. “നെപ്പോളിയൻ ബാണ്ടൻബ്ളൂ ഉടമ്പടിയെ ഉ

ല്ലംഘനംചെയ്തിരിക്കുന്നുവെന്നും ഒരുവിധം ശമിച്ചതായ സമരത്തെ വീണ്ടും അദ്ദേഹം ആവർത്തിക്കുന്നുവെന്നും" സങ്കലിതർ വിളംബരപ്പെടുത്തി. ആ വിളംബരത്തിന്നു മറുപടിയായി നെപ്പോളിയൻ താഴേകാണിച്ച പ്രതിവിളംബരം തയ്യാറാക്കി പ്രചാരപ്പെടുത്തി

നെപ്പോളിയൻെറ പ്രതിവിളംബരം.

സങ്കലിതർ തൻെറ പേരിൽ ആരോപിച്ച കുററം സാധുവല്ലെന്നു തെളിയിക്കാൻ നെപ്പോളിയൻ എട്ടു സംഗതികളെയാണു ചൂണ്ടിക്കാണിച്ചതു്.

1. ചക്രവർത്തിനി മേരിയാലൂസി തൻെറ പുത്രനോടുകൂടി എല്ബയിൽ എൻെറകൂടെ താമസിക്കാൻ അഭയായിരുന്നിട്ടുംകൂടി സങ്കലിതർ അവളുടെ യാത്രയെ തടസ്ഥംചെയ്തു.

2. ഞാനും എൻെറ കുടുംബക്കാരും അലട്ടുകൂടാതെ രക്ഷിക്കപ്പെടുമെന്നായിരുന്നു ഉടമ്പടി. ഉടമ്പടിക്കു വിരോധമായി എന്നേയും എൻെറ കുടുംബക്കാരേയും യമലോകത്തേക്കു പറഞ്ഞയയ്ക്കുവാൻ പലേ പരിശ്രമങ്ങളും ഉണ്ടായിട്ടുണ്ടു്.

3. പാർമ്മാ പ്ലസൻറിയ മുതലായ പ്രദേശങ്ങൾ മേരിയാർലൂസിക്കു വിട്ടുകൊടുക്കപ്പെടും എന്നാണു് ഉടമ്പടിയിലെ നിശ്ചയം. ഇതുവരെ ആ പ്രദേശങ്ങൾ ചക്രവർത്തിനിക്കു വിട്ടുകൊടുത്തിട്ടില്ല.

4. ഫ്രാൻസത്തിക്കുപുറമെ ഒരു പ്രദേശം യൂജനു കൊടുക്കാമെന്നു കരാറുചെയ്തിട്ടുള്ളപ്രകാരം കൊടുത്തിട്ടില്ല.

5. എൻെറ ഭടന്മാക്കു ശമ്പളവും അടുത്തൂണും കൊടുത്തു പിരിക്കേണമെന്നാണു് ഉടമ്പടി. ഭടന്മാക്കു് ഒരു കാശുപോലും കൊടുക്കാതെ അവരെ പിരിച്ചയച്ചിരിക്കുന്നു.

6. എൻെറ സ്ഥാവരജംഗമസ്വത്തുക്കളെല്ലാം ഉടമ്പടിപ്രകാരം ഫ്രാൻസുരാജ്യത്തേക്കു ചേരേണ്ടതായിരുന്നു. എന്നാൽ സങ്കലിതർ ആ സ്വത്തുക്കളെ വീതിച്ചെടുക്കുകയാണു ചെയ്തിട്ടുള്ളതു്.

7. എൻെറ ചിലവിന്നായി ബൊർബോൺരാജാവ് തരാനേററിട്ടുള്ള സംഖ്യ ഇതുവരെ തന്നിട്ടില്ല.

8. ഞാൻ കുടുംബങ്ങളോടുകൂടി എല്ബയിൽ താമസിക്കാമെന്നാണ സമ്മതിച്ചിട്ടുള്ളത്. ഇപ്പോൾ എന്നെ സെൻറ് ഹെലനയിലേക്ക മാററിത്താമസിപ്പിക്കണം എന്നു തീൎച്ചയിട്ടുണ്ട്.

വാട്ടർല്ലൂ യുദ്ധം

ഈ പ്രതിവിളംബരത്തിൽ അടങ്ങിയ എട്ടു സംഗതികളും നെപ്പോളിയൻെറ വാസ്തവാവസ്ഥയെ വിശദമായി തെളിയിച്ചു. ജനങ്ങൾക്ക് അദ്ദേഹത്തിൻെറ നേരെയുള്ള പ്രീതി ബഹുമാനങ്ങൾ ദ്വിഗുണീഭവിച്ചു. പൊതുജനങ്ങളുടെ സഹായസഹകരണങ്ങൾ നെപ്പോളിയനെ അജയ്യനാക്കിത്തീൎക്കുമെന്നുള്ള സംശയം സങ്കലിതൎക്കുണ്ടായില്ല. അവർ യുദ്ധംചെയ്യാൻ ഒരുങ്ങിക്കൊണ്ടുതന്നെ ഇരുന്നു. നെപ്പോളിയൻ 2¼ ലക്ഷം ഭടന്മാരെ ചേൎത്തു സൈന്യം ഒരുക്കി. ഇംഗ്ലീഷ്സേനാധിപതിയായ വെല്ലിംഗടനും പ്രഷ്യൻസേനാധിപതിയായ ബ്ളൂച്ചരും ബ്രസ്സൽസ് നഗരത്തിന്നുസമീപം പാളയം അടിച്ചു. ആസ്ത്രിയൻസേനാധിപതി റൈൻനദീതീരത്തിലും സ്ഥിതിചെയ്തു. റഷ്യൻസൈന്യങ്ങൾ അതിവേഗത്തിൽ വരുന്നുണ്ട്. സങ്കലിതരോടു യുദ്ധംചെയ്യേ കഴിയൂ എന്നായപ്പോൾ നെപ്പോളിയൻ ബെൽജിയത്തിന്നുനേരെപുറപ്പെട്ടു. വെല്ലിംഗടൻെറ സൈന്യവും ബ്ളൂച്ചരുടെ സൈന്യവും കൂടിച്ചേരാതെ കഴിക്കണം എന്നായിരുന്നു നെപ്പോളിയൻെറ ആലോചന. ആ രണ്ടു സൈന്യങ്ങളുടെ ചേൎച്ചയെ തടുക്കാൻ നേ എന്ന സേനാപതിയെ നെപ്പോളിയൻ ശട്ടംകെട്ടി. നേ തൻെറ സൈന്യങ്ങളോടുകൂടി ക്വാട്ടർ ബ്രാസ്സിൽ എത്തി ആ സ്ഥലത്തെ കൈവശപ്പെടുത്തി. നെപ്പോളിയൻ വെല്ലിംഗ്ടനെ പിൻതിരിയിച്ചു. ബ്ളൂച്ചരും ഒന്നുരണ്ടുതവണ പരാജിതനായി. തനിക്ക ജയം സിദ്ധിക്കുന്നുണ്ടെന്നുള്ള അഹങ്കാരം നിമി

ത്തംനേ അജാഗ്രത കാണിച്ചു. ആ തഞ്ചം നോക്കി ബ്ളൂച്ചർ തന്റെ സൈന്യത്തെ വെല്ലിംഗടന്റെ സൈന്യത്തോടു കൂട്ടിച്ചേർത്തു. ഈ സംഭവത്തിന്നു കാരണം നേയുടെ അജാഗ്രതയാണെന്നു നെപ്പോളിയൻ മനസ്സിലാക്കാതിരുന്നില്ല. സങ്കലിതസൈന്യം എണ്ണത്തിലും വണ്ണത്തിലും വർദ്ധിച്ചുകൊണ്ടിരുന്നു. നെപ്പോളിയന്റെ സൈന്യം എണ്ണത്തിലും വണ്ണത്തിലും കുറഞ്ഞുകൊണ്ടിരുന്നു. വാട്ടർലൂയുദ്ധത്തിൽ നെപ്പോളിയൻ പരാജിതനായി. അദ്ദേഹം മനസ്താപത്തോടുകൂടി പാരിസിലേക്കു തിരിച്ചു. രാജധാനിയിൽ എത്തിയ ഉടനെ അദ്ദേഹം തന്റെ അറയിൽ കടന്നു വിവശതയോടുകൂടി കട്ടിലിന്മേൽ ഇരുന്നു. കുറേനേരം ആലോചിച്ചശേഷം ആലോചനസഭ വിളിച്ചുകൂട്ടുവാൻ തീർച്ചയാക്കി.



സ്ഥാനത്യാഗം

സഭ കൂടിയപ്പോൾ സഭാംഗങ്ങൾ പല അഭിപ്രായക്കാരാണെന്നു നെപ്പോളിയന്നു ദൃഷ്ടാന്തമായി. പ്രജാധിപത്യഭരണേച്ഛുക്കളും പ്രഭുക്കളും തമ്മിൽ ഭിന്നിച്ചു. പ്രജാധിപത്യഭരണേച്ഛുക്കളിൽതന്നെ ചിലരുടെ അഭിപ്രായം നെപ്പോളിയന്നു വിരോധമായിട്ടായിരുന്നു. "വെല്ലിംഗടന്റേയും ബ്ളൂച്ചരുടേയും സൈന്യങ്ങൾ പാരിസിൽ പ്രവേശിക്കാൻ ഇനിയും ഏകദേശം എട്ടുദിവസം വേണ്ടിവരും. അതിന്നുമുമ്പെ അവരെ തടുത്തുനിൎത്താനുള്ള സൈന്യം ശേഖരിക്കണം" എന്നു നെപ്പോളിയൻ പറഞ്ഞു. ഫ്രാൻസുരാജ്യത്തിന്റെ സൎവ്വസംരക്ഷാധികാരങ്ങളും ആ അധികാരങ്ങളെ നിൎവ്വഹിക്കാനുള്ള മാൎഗ്ഗങ്ങളും ചക്രവൎത്തിയിൽ ശാശ്വതമായി കുടിയിരിക്കേണമെന്നു് ഒരു പ്രമേയം കൊണ്ടുവരപ്പെട്ടു. ആ പ്രമേയത്തെ സഭാംഗങ്ങളിൽ ഭൂരിപക്ഷക്കാരും അംഗീകരിച്ചില്ല. സഭാംഗങ്ങളിൽ ഒരുവനായ ഫോഷി എന്നാൾ രഹസ്യമായി വെല്ലിംഗടൻ പ്രഭുവുമായി എഴുത്തുകുത്തുകൾ നടത്തിക്കൊണ്ടിരുന്നു. അദ്ദേഹം സഭാംഗങ്ങളെ നെപ്പോളിയന്നു വിരോധമായി പ്രേരിപ്പിച്ചു. "നെപ്പോളിയൻ തന്റെ ചക്രവൎത്തിസ്ഥാനത്തെ വിട്ടൊ

ഴിഞ്ഞുപോകേണമെന്നാണ ഭൂരിപക്ഷാഭിപ്രായം" എന്ന റെ ക്നാൾട്ട് സ്പഷ്ടമായി പറഞ്ഞു. "ജനങ്ങൾ ചക്രവത്തിയോടു കൂടി യോജിച്ചു രാജ്യസംരക്ഷണമാൎഗ്ഗങ്ങൾ നേടാത്തപക്ഷം ആ കാൎയ്യങ്ങളെ മുഴുവനും ചക്രവത്തി വല്ലപ്രകാരത്തിലും നി ൎവ്വഹിക്കുന്നതായിരിക്കും" എന്ന ഗൌരവത്തോടുകൂടി നെപ്പോ ളിയൻ സഭാംഗങ്ങളെ അറിയിച്ചു. എന്തായാലും വേണ്ടില്ല, സഭാംഗങ്ങളുടെ ഐകമത്യമായ ഒരു തീൎപ്പുണ്ടായില്ലെന്നോ പറയേണ്ട. സഭാംഗങ്ങളിൽ അധികംപേർ ചെറുപ്പക്കാരും സ്വരാജ്യാഭിമാനമുണ്ടെങ്കിലും രാജ്യതന്ത്രങ്ങൾ ഒന്നും അറിയാ ത്തവരും ആയിരുന്നു. സഭാംഗങ്ങളുടെ അഭിപ്രായം നെപ്പോ ളിയൻ ചക്രവത്തിസ്ഥാനം വിട്ടൊഴിയേണമെന്നായിരുന്നു വെങ്കിലും പൊതുജനങ്ങളുടെ ഇഷ്ടം അപ്രകാരമായിരുന്നില്ല. നെപ്പോളിയൻ ചക്രവത്തിയായി വാണെങ്കിലേ അവക്കു തൃപ്തിയുള്ളൂ. അദ്ദേഹത്തിന്നുവേണ്ടി പ്രാണത്യാഗംചെയ്യാൻ പോലും അവർ സന്നദ്ധരായിരുന്നു. അദ്ദേഹം ഒരു വാക്കു ചി ലവഴിച്ചുവെങ്കിൽ സഭാംഗങ്ങളെ മുഴുവനും കഴുത്തുപിടിച്ചു ത ള്ളി പുറത്താക്കുവാൻ പൊതുജനങ്ങൾ സന്നദ്ധന്മാരാണ്. ആ ഭ്രാന്താകലശത്തെ ഭയപ്പെട്ടു നെപ്പോളിയൻ പിൻവാങ്ങി. "എന്റെ ചക്രവത്തിപദവിയേക്കാൾ എനിക്കു പ്രിയം ഫ്രാൻ സുരാജ്യത്തിന്റെ ഉൽഗതിയാകുന്നു. ഫ്രാൻസുനാട്ടുകാരുടെ ര ക്തം ചിതറുന്നതിൽ എനിക്കു പ്രിയമില്ല. ഞാൻ സിംഹാ സനത്യാഗം ചെയ്യുന്നപക്ഷം ഫ്രാൻസിൽ സമാധാനവും സ്വാതന്ത്ര്യവും ഉണ്ടാകുമെങ്കിൽ സവ്വസ്വത്തെയും ത്യാഗം ചെയ്യാൻ എനിക്കു മടിയില്ല" എന്നു പറഞ്ഞുകൊണ്ടു നെ പ്പോളിയൻ സ്ഥാനത്യാഗംചെയ്യാൻ സമ്മതിച്ചു. ഇങ്ങിനെ യിരിക്കെ നേ സേനാധിപതിയും കൂട്ടരും പാരിസിൽ എത്തി. സഭാംഗങ്ങളുടെ ആലോചനക്കുറവിനേയും നെപ്പോളിയന്റെ തല്ക്കാലസ്ഥിതിയേയും ഓത്തു് അവർ കണ്ണീർവാത്തു. "സ്നേ ഹിതന്മാരെ! ഞാൻ ഏകാകിയായി നിൎവ്വഹിക്കത്തക്ക കാൎയ്യ

ങ്ങൾ ഒന്നുംതന്നെ ഇല്ല. ശത്രുക്കളെ തടുത്തുനിൎത്താനും പോരാടി ജയഭേരി മുഴക്കുവാനും സാദ്ധ്യമല്ല. സഭാംഗങ്ങളുടെ അഭിപ്രായം മറെറാരുപ്രകാരത്തിലാണ കാണപ്പെടുന്നതു്. യാതൊരു സഭാംഗങ്ങൾ അവരുടെ രാജ്യക്ഷേമത്തിന്നായി സ്വാൎത്ഥപരിത്യാഗം ചെയ്തു പ്രവൎത്തിക്കേണമോ അവർ സ്വരാജ്യാധോഗതിക്കു കച്ചകെട്ടിപ്പുറപ്പെടുകയാണ ചെയ്യുന്നതു്. ഞാനാണ രാജ്യക്ഷേമത്തിന്നു തടസ്ഥമായിരിക്കുന്നതു് എന്നു ചില സഭാംഗങ്ങൾ പറയുന്നു. അങ്ങിനെയാണെങ്കിൽ ഞാൻ എന്റെ സൎവ്വഅധികാരങ്ങളേയും ത്യാഗംചെയ്വാൻ ഒരുങ്ങിക്കഴിഞ്ഞു. ഏതായാലും ആഭ്യന്തരകലഹംകൂടാതെ കഴിക്കുകയേ വേണ്ടു" എന്നു നെപ്പോളിയൻ സേനാധിപതിയോടു പറഞ്ഞു.

നെപ്പോളിയന്റെ ലഘുപത്രിക.

ചക്രവൎത്തിസ്ഥാനത്യാഗത്തിന്റെ പൂൎവ്വാംഗമായി നെപ്പോളിയൻ പൊതുജനങ്ങൾക്കു് ഒരു ലഘുപത്രിക അയച്ചുകൊടുത്തു. ആ ലഘുപത്രികയെ താഴേചേൎക്കുന്നു.

"മാന്യജനങ്ങളേ!

നമ്മുടെ രാജ്യസംരക്ഷണത്തിന്നായി യുദ്ധം ആരംഭിക്കേണ്ടിവരുന്നപക്ഷം നാട്ടുകാർ അതിന്നു് അനുകൂലിക്കുമെന്നായിരുന്നു എന്റെ വിശ്വാസം. യുദ്ധത്തിൽ നാം ജയംപ്രാപിക്കുമെന്നുള്ള ദൃഢബോദ്ധ്യം നമുക്കുണ്ടു്. സങ്കലിതരുടെ വിളംബരത്തെ വിലവെക്കാതെ ഞാൻ യുദ്ധത്തിന്നു പുറപ്പെട്ടു. എന്നാൽ കാലഗതി നേരെ വിപരീതമായിട്ടാണു്. എന്റെ ദേഹത്തെ ഞാൻ ശത്രുക്കൾക്കായി ത്യാഗംചെയ്തുകഴിഞ്ഞിരിക്കുന്നു. ശത്രുക്കൾ എന്നെ പഴിച്ചുകൊള്ളട്ടെ. നിങ്ങളുടെ സ്വാതന്ത്ര്യത്തെ സംരക്ഷിച്ചാൽ മതിയായിരുന്നു. എന്റെ രാജ്യഭരണം ഈ ദിവസത്തോടുകൂടി അവസാനിച്ചു. ദ്വിതീയ നെപ്പോളിയൻ എന്ന നാമധേയത്തോടുകൂടി ഞാൻ എന്റെ പുത്രനെ ഫ്രാൻസു ചക്രവൎത്തിയായി അവരോധിക്കുന്നു. ഇ

പ്പോഴുള്ള ആലോചനസഭയ്ക്കു മററൊരുത്തനെ ചക്രവത്തിയായി നിയമിക്കാവുന്നതാണ്. എന്റെ പുത്രനെ ചക്രവത്തിയായി വാഴിക്കേണമെന്നു പുത്രവാത്സല്യം ഹേതുവാൽ ഞാൻ പ്രാത്ഥിച്ചുകൊള്ളുന്നു. രാജ്യക്ഷേമത്തെ മുൻനിത്തി നാമെല്ലാവരും മത്സരമെന്നിയെ ഏകയോഗക്ഷേമമായി വത്തിക്കുകതന്നെ.” ഈ പത്രിക വായിച്ചവരെല്ലാം നെപ്പോളിയന്റെ ധമ്മബുദ്ധിയേയും രാജ്യസ്നേഹത്തേയും ചിന്തിച്ചു സന്തോഷിച്ചു. സൽഗ്ഗുണപരിപൂണ്ണനായ അദ്ദേഹത്തിന്റെ സ്ഥാനത്യാഗത്തെ ഓത്തു വ്യസനിച്ചു.

## നെപ്പോളിയന്റെ ഇംഗ്ലണ്ടുയാത്ര.

നെപ്പോളിയൻ സിംഹാസനം വിട്ടൊഴിഞ്ഞു എലൈസി എന്ന ദിക്കിൽ ഒരു സാമാന്യനെപ്പോലെ എത്തിച്ചേന്നു. അവിടെ അദ്ദേഹത്തെ കണ്ടു വന്ദിപ്പാൻ ബഹുജനങ്ങൾ സന്നിഹിതരായി. അദ്ദേഹം സിംഹാസനം വിട്ടൊഴിഞ്ഞ മാത്രയിൽ ഫ്രാൻസുരാജ്യകയ്യാധിപതിയായി പോഷി എന്നാൾ നിയമിക്കപ്പെട്ടു. ഇദ്ദേഹമായിരുന്നു വെല്ലിംഗടൻപ്രഭുവുമായി എഴുത്തുകുത്തുകൾ നടത്തിയിരുന്നത്. ഇദ്ദേഹം സ്വരാജ്യക്ഷേമകാംക്ഷിയാണെന്നു ഫ്രാൻസുകാർ ധരിച്ചുപോയത് അത്ഭുതംതന്നെ. അവരുടെ ഹ്രസ്വബുദ്ധിയെ ഈ സംഭവം വ്യക്തപ്പെടുത്തുന്നു. സിംഹാസനപരിത്യാഗം ചെയ്ത ശേഷവും നെപ്പോളിയന്റെ നേരെ ജനങ്ങൾക്കുള്ള ബഹുമാനത്തിന്നും പ്രീതിക്കും വാട്ടംതട്ടിയില്ല. അദ്ദേഹത്തെ കണ്ടു വന്ദിക്കാനായിട്ടും ബഹുമാനിക്കാനായിട്ടും കൃതജ്ഞത പ്രദശിപ്പിക്കാനായിട്ടും ജനങ്ങൾ തുടരത്തുടരെ വന്നുപൊയ്ക്കൊണ്ടിരുന്നു. ഇതു കണ്ടപ്പോൾ പോഷിയുടെ അസൂയ വദ്ധിച്ചു. എലൈസിയിൽനിന്നു നെപ്പോളിയനെ തൽക്ഷണം പറഞ്ഞയക്കേണമെന്നു പോഷി തീരുമാനിച്ചു. ജനങ്ങളുടെ പോക്കുവരവു നിലയ്ക്കുന്നില്ലെന്നു കണ്ടപ്പോൾ നെപ്പോളിയൻ മാൽമൈസൻ എന്ന ദിക്കിലുള്ള തന്റെ ബങ്കളാവിൽ പോയി താമസിക്കുവാൻ

തീച്ചയാക്കി. ഈ ബങ്കളാവിൽ അദ്ദേഹം അനേകകാലം ജോസഫൈനോടുകൂടി സ്വൈരജീവിതം നയിച്ചിരുന്നു. ജോസഫൈന്റെ മരണത്തിന്നു കാരണം താനാണെന്നോർത്തു നെപ്പോളിയൻ ദുഃഖിച്ചു. ഹാർട്ടൻസിയും നെപ്പോളിയന്റെ കൂടെത്തന്നെ താമസിച്ചു. കാലെൻകോർട്ടുപ്രഭു നെപ്പോളിയനെ കൂടക്കൂടെ സന്ദർശിച്ചുകൊണ്ടിരുന്നു. "ഫോഷിയെ സൂക്ഷിച്ചുകൊൾവിൻ. സ്വാത്മസമ്പൂർത്തിക്കായി അയാൾ [illegible]ത്തേയും സ്വരാജ്യക്ഷേമത്തേയും വിലക്കു വിറ്റുകളയും. സൂക്ഷിച്ചുകൊൾവിൻ" എന്നു നെപ്പോളിയൻ കാലെൻകോർട്ടുപ്രഭുവെ താക്കീതുചെയ്തു. ഫോഷി പതിനെട്ടാംലൂയിയുടെ സ്നേഹിതനും രാജകീയരഹസ്യങ്ങളെ സർവ്വദാ ലൂയിക്ക് അറിവുകൊടുക്കുന്ന ആളും ആയിരുന്നു. ലൂയിയെ പാരിസ്നഗരത്തിലേക്കു ഫോഷി ക്ഷണിച്ചു. നെപ്പോളിയൻ ഫ്രാൻസത്തിക്കുള്ളിൽ താമസിക്കുന്നതു ഫ്രാൻസുരാജ്യത്തിന്നു ക്ഷേമകരമല്ലെന്നും തന്റേയും രാജ്യത്തിന്റേയും ക്ഷേമത്തെ മുൻനിർത്തി ഉടനെ ഫ്രാൻസത്തുവിട്ടു പൊയ്ക്കൊള്ളേണമെന്നും പാരിസ് ആലോചനസഭക്കാർ നെപ്പോളിയനെ അറിയിച്ചു. ഇംഗ്ലണ്ടിലേക്കോ അമേരിക്കയിലേക്കോ പോകാമെന്നു നെപ്പോളിയൻ തീർച്ചയാക്കി. അമേരിക്കയ്ക്കു പോകുന്നതാണു നല്ലതെന്നു ചില സ്നേഹിതന്മാർ ഉപദേശിച്ചു. നെപ്പോളിയൻ തന്റെ സ്നേഹിതന്മാരോടുകൂടി അമേരിക്കയിലേക്കു പുറപ്പെട്ടു. തന്റെ മാർഗ്ഗത്തിൽ ശത്രുക്കൾ ഇല്ലാതിരിക്കത്തക്കവണ്ണം മാർഗ്ഗസംരക്ഷണം ചെയ്തുതരേണമെന്നു നെപ്പോളിയൻ വെല്ലിംഗടൻപ്രഭുവിനോടപേക്ഷിച്ചു. മാർഗ്ഗസംരക്ഷണം തന്റെ ഉദ്യോഗപരിപാടിയിൽ പെട്ടിട്ടില്ലെന്നുമാത്രം വെല്ലിംഗടൻപ്രഭു അലക്ഷ്യമായി മറുപടികൊടുത്തു. നെപ്പോളിയനെ വല്ലവിധത്തിലും തടവുകാരനാക്കിപ്പിടിക്കേണമെന്നായിരുന്നു ഫോഷിയുടെ ഉദ്ദേശം. ജനറൽബെക്കർ, അദ്ദേഹത്തിന്റെ ഭാര്യ ബെർട്രാണ്ട്പ്രഭു, സേവരി, ലസ്ക്കാസ്സ് എന്നിങ്ങിനെ ചിലകൂട്ടർ

നെപ്പോളിയൻെറ കൂടെ പുറപ്പെട്ടു. കപ്പൽകയറിയശേഷം നെപ്പോളിയനെ ഇംഗ്ലീഷുകാരെക്കൊണ്ടു പിടിപ്പിക്കാമെന്നു ഫോഷി നിശ്ചയിച്ചു. നെപ്പോളിയൻ പുറപ്പെടുന്ന സമയവും യാത്രചെയ്യാനുദ്ദേശിച്ചിട്ടുള്ള കപ്പലുകളും ഫോഷിക്കറിവുണ്ടായിരുന്നു. 'സാലി' 'മട്ടൂസം' എന്നീ രണ്ടുകപ്പലുകളെയാണു നെപ്പോളിയൻ സജ്ജീകരിച്ചിരുന്നതു്. ഇംഗ്ലീഷുയുദ്ധക്കപ്പലുകൾ നെപ്പോളിയൻ യാത്രചെയ്യുന്ന കപ്പലുകളെ വളഞ്ഞുകൊണ്ടിരുന്നു. കടൽതീരംവിട്ടു സമുദ്രത്തിലേക്കു പ്രവേശിക്കുവാൻ യാതൊരു മാർഗ്ഗവും ഇല്ല. എവിടെനോക്കിയാലും ഇംഗ്ലീഷു പടക്കപ്പലുകൾതന്നെ. നെപ്പോളിയൻ 'ബെല്ലർഫോബൻ' എന്ന കപ്പലിൽ കയറി. സാലിയുടെ കപ്പിത്താൻ നെപ്പോളിയനെ അറിയിച്ചു:— "നമുക്കു നിർഭയം കടന്നുപോകാം. ചില ഫ്രാൻസുകപ്പലുകൾ ഇംഗ്ലീഷുകപ്പലുകളുമായി പോരാടട്ടെ. അതിന്നിടയ്ക്കു നമുക്കു് ഇംഗ്ലീഷുകപ്പലുകൾ പിൻതുടൎന്നെത്താൻ സാധിക്കാത്ത ദൂരത്തിൽ എത്തിച്ചേരാം"

നെപ്പോളിയൻ—എനിക്കുവേണ്ടി യുദ്ധം ചെയ്യേണമെന്നില്ല. അനാവശ്യമായി മനുഷ്യരക്തം ചിതറുന്നതിൽ എനിക്കിഷ്ടമില്ല.

അപ്പോൾ കപ്പിത്താൻ "അങ്ങിനെയാണെങ്കിൽ ആരും അറിയാതെ വേഷച്ഛന്നനായി മറുകര ചെന്നുചേരാം." എന്നു പറഞ്ഞു.

"അതും എനിക്കിഷ്ടമില്ല. സമരഭീരുവെപ്പോലെ വേഷം മാറി ഓടുന്നതു് എൻെറ സ്ഥിതിക്കും ഗൌരവത്തിന്നും കുറവാകുന്നു." എന്നായിരുന്നു നെപ്പോളിയൻെറ മറുപടി.

ബെല്ലർഫോബനിൽ കയറി നെപ്പോളിയൻ ഇംഗ്ലണ്ടിലേക്കു തിരിച്ചു. വേഷച്ഛന്നനായി അമേരിക്കയിൽ എത്തിച്ചേരുവാനൊ 'സാലി'ക്കപ്പൽത്തലവൻ ഉപദേശിച്ചപ്രകാരം അപായമില്ലാതെ അന്യദേശത്തിൽ രക്ഷപ്രാപിക്കുവാനൊ ഫോഷിയെ വല്ലപ്രകാരത്തിലും യമപുരിക്കു പറഞ്ഞയക്കുവാനൊ

നെപ്പോളിയന്നു ലേശമെങ്കിലും പ്രയാസമുണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹം തന്റെ ആത്മീയപൌരുഷത്തിന്നും ഋജുത്വത്തിന്നും വിപരീതമായി യാതൊന്നും പ്രവൎത്തിക്കുവാൻ ഒരുക്കമായിരുന്നില്ല. ചൂതും ചതിയും അദ്ദേഹത്തിന്റെ പ്രകൃതിക്കു വിരോധമായിരുന്നു. ബെല്ലർഫാബനിലെ കപ്പിത്താനായ മെയ്ട്ലാണ്ടു എന്നാൾ നെപ്പോളിയനെ ആചാരോപചാരങ്ങളോടുകൂടി കപ്പലിൽ കയററി ഡെർബിതുറമുഖത്തിന്നു നേരെ ഓടിച്ചു പ്ലിമത്തു് എന്ന തുറമുഖത്തിൽനിന്നു കീത്തു് എന്ന കപ്പലിന്റെ നായകൻ മെയ്ട്ലാണ്ടിന്നു "നെപ്പോളിയൻ തടവുകാരനാക്കപ്പെട്ടിരിക്കുന്നു" എന്നു് ഒരു കത്തെഴുതി. ഈ എഴുത്തു വായിച്ചപ്പോൾ മെയ്ട്ലാണ്ടു വളരെ വ്യസനിച്ചു. അദ്ദേഹത്തിന്നു് എന്തുചെയ്വാൻ കഴിയും? ബെല്ലർഫാബൻ പ്ലിമത്തിൽ എത്തിയപ്പോൾ ആ കപ്പലിനെ ഇംഗ്ലീഷുപടക്കപ്പലുകൾ വളഞ്ഞുനിന്നിരുന്നു. കീത്തു് കപ്പൽതലവന്റെ ആജ്ഞകൂടാതെ ബെല്ലർഫാബനിൽനിന്നു ആരും പുറത്തുപോവാൻ പാടില്ലാത്തനിലയിൽ, താൻ തടവുകാരനാക്കിപ്പിടിക്കപ്പെട്ടുവെന്നു നെപ്പോളിയന്നു ബോദ്ധ്യമായി.

---

## അദ്ധ്യായം. 16

### ശത്രുക്കളുടെ വഞ്ചന.

**പാരതന്ത്ര്യനാക്കപ്പെട്ട ചക്രവൎത്തി.**

നെപ്പോളിയന്റെ ദേഹത്തിന്നും സ്വാതന്ത്ര്യത്തിന്നും ഹാനി നേരിടാതെ സംരക്ഷിക്കുവാൻ ഇംഗ്ലീഷ് ചക്രവൎത്തിക്കു എഴുതിക്കൊള്ളാമെന്നു വെല്ലിംഗടൻപ്രഭു വാഗ്ദാനം ചെയ്തിരുന്നു. ആ പ്രഭു വാഗ്ദത്തലംഘനം ചെയ്തുവെന്നു മാ

ത്രമല്ല "നെപ്പോളിയൻെറ ജീവിതം ഇതരനാട്ടുകാക്ക് ദ്രോഹകരമായിത്തീരാതിരിക്കേണമെങ്കിൽ അദ്ദേഹത്തിൻെറ ജീവനാശനമാൎഗ്ഗം തേടിക്കൊള്ളണം" എന്ന് എഴുതി അയക്കുകയും കൂടിയുണ്ടായി. നെപ്പോളിയനെ വെടിവെച്ചു കൊല്ലേണമൊ നാടു കടത്തി വല്ല ദ്വീപാന്തരത്തിലും താമസിപ്പിക്കേണമൊ എന്നായി ചില ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാരുടെ വിചാരം. അയാളെ പതിനെട്ടാംലൂയിയുടെ കൈവശം ഏല്പിച്ചുകൊടുത്താൽ അദ്ദേഹം തക്കതായ ശിക്ഷ കൊടുത്തുകൊള്ളും എന്നുള്ള പക്ഷക്കാരും ഉണ്ടായിരുന്നു. ഈ വിഷയത്തെപ്പററി ബ്രിട്ടീഷ് പാർല്ലിമേണ്ടിൽ വാദപ്രതിവാദങ്ങൾ നടന്നു. വെല്ലിംഗടൻപ്രഭു നെപ്പോളിയൻെറ നേരെ ജന്മവൈരം ഭാവിക്കുകയാണ് ചെയ്തത്. പ്ലിമത്ത് തുറമുഖത്തിൽ നെപ്പോളിയൻ എത്തിട്ടുണ്ടെന്നുള്ള വൎത്തമാനം നാടെങ്ങും പരന്നു. അദ്ദേഹത്തെ കാണ്മാൻ വളരെ ദൂരത്തിൽനിന്നു ജനങ്ങൾ അണിയണിയായി വന്നുകൊണ്ടിരുന്നു. യൂറോപ്പുഖണ്ഡത്തെ മുഴുവനും കിടുകിടെ വിറപ്പിച്ച ആ വീരാധിവീരനെ ഒന്നു കാണേണമെന്നുള്ള ആഗ്രഹത്തോടുകൂടി വന്നുചേരുന്ന കൂട്ടർ ഒരുവക; രണധീരനാണെങ്കിലും ജനങ്ങളുടെ നേരെ കരുണയും ദാക്ഷിണ്യവും ഉണ്ടെന്നു പറയപ്പെടുന്ന ആ വിശ്രുതനെ കാണേണമെന്നു കരുതി പുറപ്പെട്ടുവരുന്ന കൂട്ടർ മററൊരുവക. എളിയ കുലത്തിൽ ജനിച്ചു സ്വപൌരുഷത്താലും ഭുജബലപരാക്രമത്താലും ചക്രവൎത്തിപദവിയിൽ എത്തിച്ചേൎന്നമനുഷ്യകേസരിയെ കാണേണമെന്നു വിചാരിച്ചുവന്നിട്ടുള്ള കൂട്ടർ മൂന്നാമതൊരുവക; സുന്ദരാംഗനും സുശീലനും ആയ ധീരപുരുഷനെ ഒരു നോക്കു കാണേണമെന്നുള്ള അഭിനിവേശത്തെ ബാഹ്യചേഷ്ടകളാൽ ആവരണം ചെയ്തുകൊണ്ടു വന്നുചേൎന്നിട്ടുള്ള സ്ത്രീകൾ ഒരുവക ഇപ്രകാരം അനവധി ജനങ്ങൾ പ്ലിമത്തിൽ വന്നുകൂടി. ബ്രിട്ടീഷ് ഭരണാധികാരികൾ നെപ്പോളിയനെ കപ്പലിൽനിന്നു പുറത്തിറക്കിയില്ല. അവിടെ വ

ന്നുകൂടിയ ജനങ്ങളിൽ ഒട്ടു മുക്കാലും നെപ്പോളിയനെ കാണാതെതന്നെ മടങ്ങി. ബ്രിട്ടീഷ് പൊതുജനങ്ങൾക്കു നെപ്പോളിയനെപ്പററി നല്ല അഭിപ്രായമായിരുന്നു. അവർ വല്ല പ്രകാരത്തിലും നെപ്പോളിയനെ സഹായിച്ചുവെങ്കിലൊ എന്നുള്ള ഭയം ബ്രിട്ടീഷ് ഭരണാധികാരികളെ ബാധിച്ചു. നെപ്പോളിന്റെ കപ്പലിന്റെ ചുററും പീരങ്കിക്കപ്പലുകൾ തയ്യാറായിനിന്നിരുന്നു. പിറെറ ദിവസം വൈകുന്നേരം വിദേശകാര്യമന്ത്രിയായ ഹെൻറിബാൻബറി കീത്ത് കപ്പൽത്തലവനോടുകൂടി നെപ്പോളിയന്റെ കപ്പലിൽ കയറിച്ചെന്നു. ഹെൻറിബാൻബറി താഴെ കാണിച്ചപ്രകാരം എഴുതപ്പെട്ടിരുന്ന ഒരു ശാസനത്തെ നെപ്പോളിയനെ വായിച്ചു കേൾപ്പിച്ചു.

ബ്രിട്ടീഷ് രാജശാസനം.

"യൂറോപ്പുഖണ്ഡത്തിലെ ക്ഷേമത്തെ നിലനിത്തുവാനും ഞങ്ങളുടെയും സങ്കലിതകക്ഷികളുടേയും ദേശങ്ങളിൽ സമാധാനം ഉണ്ടാകുവാനും നെപ്പോളിയന്റെ പരാക്രമങ്ങളെ അടക്കിവക്കേണ്ടതു ഞങ്ങളുടെ ധമ്മമാകുന്നു. ഈ ധമ്മപരിപാലനത്തിന്നായി നെപ്പോളിയനെ അസ്വതന്ത്രനാക്കി പിടിക്കപ്പെട്ടിരിക്കുന്നു. സെൻറ് ഹെലനാദ്വീപ് അദ്ദേഹത്തിന്റെ നിവാസസ്ഥലമാക്കി നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. ആ ദ്വീപിലെ ശീതോഷ്ണസ്ഥിതി സുഖകരവും നെപ്പോളിയനെ ഭദ്രമായി താമസിപ്പിക്കുന്നതിന്നു ആ സ്ഥലം ബന്തോവസ്തുക്കൾ ഉള്ളതും ആണ്. നെപ്പോളിയൻ അവിടെ താമസിച്ചുകൊള്ളേണമെന്നാണു കല്പന. സേവരി, ലാലിമാണ്ട് എന്നീ രണ്ടുപേർ കൂടാതെ വേറെ മൂന്നുദ്യോഗസ്ഥന്മാരും ഒരു വൈദ്യനും പന്ത്രണ്ടു ഭൃത്യന്മാരും നെപ്പോളിയനെ അനുഗമിക്കാം. ഇവരെല്ലാവരും യുദ്ധത്തിൽ പിടിക്കപ്പെട്ട തടവുകാരായി വിചാരിക്കപ്പെടും. രണ്ടുദിവസങ്ങൾക്കുള്ളിൽ സാർ ജോർജ്ജ് കാക്ബേൺ നെപ്പോളിയനെ സെൻറ് ഹെലനിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നതായിരിക്കും." ഈ രാജശാസനത്തിൽ ആരും കയ്യൊ

ല്പ്പവെച്ചിട്ടുണ്ടായിരുന്നില്ല. രാജശാസനം ന്യായകരമല്ലെന്നുള്ള ബോദ്ധ്യംകൊണ്ടായിരിക്കാം അതിൽ അരും കൈപ്പിടാതിരുന്നത് എന്നു സംശയിക്കേണ്ടിവരുന്നു.

സർ ജാർജ്ജ് കാക്ക്ബർൺ.

നെപ്പോളിയനെ ചക്രവൎത്തിയായി വിചാരിച്ചുപോകരുതെന്നും അയാൾ സാധാരണനായ ഒരു സേനാപതിമാത്രമാണെന്നു കരുതേണ്ടതാണെന്നും സാർ ജർജ് കാക്ക്ബേർണിന്നു കല്പനകൊടുക്കപ്പെട്ടു. നെപ്പോളിയന്റെ ദേഹവും സാമാനങ്ങളും പരിശോധിക്കുവാൻ കാക്ക്ബേർണിനെ അധികാരപ്പെടുത്തി. നെപ്പോളിയന്റെ കൈവശമുണ്ടായിരുന്ന വൈരങ്ങൾ, ഭക്ഷണത്തട്ടുകൾ, വസ്തുങ്ങൾ മുതലായ സാമാനങ്ങളെല്ലാം വിററു ബാങ്കിൽ മുതലടക്കാനും ആ മുതലിന്റെ പലിശകൊണ്ടു നെപ്പോളിയന്റെ കാരാഗൃഹവാസച്ചിലവു നടത്താനും കല്പിക്കപ്പെട്ടു. ഏതാനും സാമാനങ്ങൾ ബ്രിട്ടീഷ് വിദേശീയമന്ത്രിയെ ഏല്പിച്ചുകൊടുത്തു. നെപ്പോളിയന്റെ ബന്ധുക്കളോ സ്നേഹിതന്മാരൊ മററൊ അദ്ദേഹത്തിന്റെ കൂടെ താമസിക്കുവാൻ ഇഷ്ടപ്പെടുന്നുവെങ്കിൽ താമസിക്കാൻ വിരോധമുണ്ടായില്ല. പക്ഷേ അവരെല്ലാം തടവുകാരായി വിചാരിക്കപ്പെടും. ഏവംവിധമുള്ള രാജകല്പനകളെ കേട്ടപ്പോൾ നെപ്പോളിയൻ ലേശമെങ്കിലും കോപമോ ധൈൎയ്യക്ഷയമോ ഭാവിക്കാതെ മറുപടിപറഞ്ഞു:— "ഞാൻ ഇംഗ്ലീഷുകാരുടെ അതിഥിയായി വിചാരിക്കപ്പെടേണ്ടവനാണ്! ബ്രിട്ടീഷ് നിയമങ്ങളേയും രാജ്യനടപടികളേയും അനുസരിച്ചുകൊള്ളാമെന്നുള്ള ഉദ്ദേശത്തോടുകൂടി ഞാൻസ്വമേധയാ ഇംഗ്ലണ്ടിൽ പ്രവേശിച്ചിരിക്കെ എങ്ങിനെ തടവുകാരനാകും? ഈ കാൎയ്യത്തിൽ ബ്രിട്ടീഷുകാർ രാജധൎമ്മങ്ങളേയും ലൌകികനിയമങ്ങളേയും ഉല്ലംഘിച്ചിട്ടുണ്ടെന്നും സൎവ്വജനസാമാന്യമായ അതിഥിസൽക്കാരപദ്ധതികളെ അതിലംഘിച്ചിരിക്കുന്നുവെന്നും മാത്രമേ പറയാനുള്ളു. ഈ അധൎമ്മം ബ്രിട്ടീഷുകാരുടെ കീൎത്തിക്കും പൌരുഷത്തിന്നും യോജിച്ചതാണൊ?"

കുറേനേരം കഴിഞ്ഞശേഷം നെപ്പോളിയൻ തൻെറ സ്നേഹിതന്മാരെ വിളിച്ചുപറഞ്ഞു:—"ജീവപൎയ്യന്തം സെൻറ്ഹെലനാദ്വീപിൽ തടവുകാരനായി താമസിക്കുക എന്നുള്ള കാൎയ്യം അസാദ്ധ്യംതന്നെ. മഹാക്രൂരവും കഠോരവും ആയ ഈ കൃത്യം ചെയ്യിക്കുന്നവർ ലോകരീതിയും നാട്ടുമൎയ്യാദയും അറിയാത്ത കൂട്ടരാകുന്നു. സെൻറ്ഹെലനാദ്വീപിനേക്കാൾ താൎത്തറിക്കാരനായ ടാമൂർലെയിൻ എന്ന ആളുടെ ഇരുമ്പറയാണു കുറെ ഭേദം. ലണ്ടൻനഗരത്തിൽ ഒരു കാരാഗൃഹത്തിൽ താമസിപ്പിച്ചാൽകൂടി ഒരുവിധം കഴിച്ചുകൂട്ടാം. ബ്രിട്ടിഷുകാരെപ്പററി എനിക്കു മുമ്പുതന്നെ വളരെനല്ല അഭിപ്രായമില്ലെങ്കിലും അവർ ഇപ്രകാരമുള്ള അധൎമ്മം പ്രവൎത്തിക്കുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. എന്നെ സെൻറ്ഹെലനാദ്വീപിലേക്കയയ്ക്കുന്നതിനേക്കാൾ തൂക്കുമരത്തിന്നിരയാക്കുകയായിരുന്നു നല്ലതു്. എന്നെപ്പോലെയുള്ളവരുടെ നേരെ ഇപ്രകാരം അധൎമ്മം പ്രവൎത്തിച്ചാൽ ദൈവത്തിന്നു സഹിക്കുമൊ?" ബ്രിട്ടീഷുകല്പന ആ നാട്ടുകാൎക്കുതന്നെ രുചിച്ചില്ല. ഒന്നുരണ്ടു ഇംഗ്ലീഷുപത്രങ്ങൾ ഇംഗ്ലണ്ടിൻെറ അനീതികളെ പത്രപംക്തികളിൽ വ്യാഖ്യാനിക്കാതിരുന്നില്ല. നെപ്പോളിയൻ ചിലവക്കീലന്മാരുടെ ഉപദേശപ്രകാരം ഒരു അന്യായഹരജി തയ്യാറാക്കിബ്രിട്ടീഷുഗവൎമ്മേണ്ടിന്നു സമൎപ്പിച്ചു. താഴേകാണിച്ചപ്രകാരമായിരുന്നു അന്യായഹരജി. "എൻെറ പരിശുദ്ധജീവിതത്തേയും സ്വാതന്ത്ര്യത്തേയും അപഹരിച്ചു് എനിക്കു ദോഷം വിളയിച്ചതിനെ മഹാജനങ്ങളും ദൈവദൂതന്മാരും അറിയത്തക്കവണ്ണം ഞാൻ ഹരജിബോധിപ്പിക്കുന്നു. എൻെറ ഇഷ്ടപ്രകാരം ഞാൻ പെല്ലാർഹാബനിൽ കയറിയതാണു്. ഞാൻ തടവുകാരനല്ല. നിങ്ങളുടെ സേനാധിപതിയായ വെല്ലിംഗടൻപ്രഭുവിൻെറ ഉപദേശവും ഒത്താശയും അനുമതിയും അനുസരിച്ചാണു്

ഞാൻ ഇംഗ്ലണ്ടിലേയ്ക്കു പുറപ്പെട്ടതു്. ബ്രിട്ടീഷ് നിയമങ്ങളെ ശരണംപ്രാപിക്കാമെന്നുള്ള ഏകവിചാരത്തോടുകൂടി സ്വമേധയാ ഞാൻ പുറപ്പെട്ടുവന്നിരിക്കുകയാണു്. ബെല്ലാർഫാബൻ കപ്പൽനായകൻ ആചാരോപചാരങ്ങളോടുകൂടി എന്നെ ക്ഷണിച്ചതും സല്ക്കരിച്ചതും ബ്രിട്ടീഷ് ഗവമ്മേണ്ടിന്റെ കല്പനപ്രകാരമാണെങ്കിൽ ഇപ്പോൾ എന്നെ വഞ്ചിച്ചിട്ടുള്ളതു ബ്രിട്ടീഷു സാമ്രാജ്യഗൌരവത്തിനും ശ്രേയസ്സിനും ഭംഗമായിരിക്കും. ബ്രിട്ടീഷുകാർ എന്റെനേരെ പ്രവത്തിച്ചിട്ടുള്ളതു് അധമ്മവും അനീതിയും അല്ലെന്നു് അവർ വാദിക്കുന്നുണ്ടെങ്കിൽ ന്യായധമ്മങ്ങളെ എടുത്തു പറഞ്ഞിട്ടു യാതൊരു ഫലവും ഇല്ല. "ബെല്ലാർഫാബൻ" എന്നെ വഞ്ചിച്ചതോടുകൂടി ബ്രിട്ടീഷുകാരുടെ അധമ്മബുദ്ധി പ്രത്യക്ഷപ്പെട്ടുകഴിഞ്ഞു. ഈ സംഭവങ്ങൾ ഭൂലോകചരിത്രത്തിൽ ഉൾപ്പെടാതിരിക്കുകയില്ല. ഇരുപത്തഞ്ചു സംവത്സരത്തോളം ഒരു രണധീരൻ തന്റെ ശത്രുക്കളായ ബ്രിട്ടീഷുകാരുമായി അപജയമെന്നിയെ പോരാടുകയും ഇപ്പോൾ കാലവ്യത്യാസത്താൽ അവരെ ശരണംപ്രാപിക്കേണ്ടിവരികയും ചെയ്തുവെങ്കിലും ആ മഹാധീരനെ നിന്ദ്യമായ നിലയിൽ ഇരുത്തുന്നതു ബ്രിട്ടീഷുകാരുടെഅഭിമാനത്തിനും യോഗ്യതയ്ക്കും കുറവാണെന്നു ചരിത്രങ്ങൾ മുറയിടട്ടെ. ഇംഗ്ലണ്ടിന്നു തന്റെ മുഖം പുറത്തുകാട്ടാൻ യോഗ്യതയുണ്ടോ. വിശ്വാസവഞ്ചന ചെയ്യുന്നവരുടെ ഗതി ഏതുവിധമാണെന്നു പറയുവാൻ സാധിക്കുകയില്ല."

ബെല്ലാർഫാബൻ കപ്പലിൽനിന്നു 1815 ആഗസ്റ്റ് 4-ാംനു- } നെപ്പോളിയൻ.

സെൻറ്ഹെലനയ്ക്കുള്ള പുറപ്പാട്.

നെപ്പോളിയനെ സഹായിക്കേണമെന്നു കരുതി പുറപ്പെട്ടവരെല്ലാം മടങ്ങേണ്ടിവന്നു. നീതിന്യായക്കോടതിയിൽ വിചാരണചെയ്തശേഷം ആമഹാപുരുഷൻ കുററക്കാരനാണെന്നു തീ

ച്ചപ്പെട്ടന്നപക്ഷം അദ്ദേഹത്തെ നാടുകടത്തുന്നതിൽ ആക്കും ആക്ഷേപമുണ്ടാകയില്ല. വിചാരണചെയ്യാതെതന്നെ ചക്രവത്തിപദവിയിൽ ഇരുന്ന ഒരാളെ അനന്യസാധാരണമായ പുരുഷധമ്മം ദീക്ഷിച്ചിരുന്ന മനുഷ്യപുംഗവനെ—നാടുകടത്തുന്നതായാൽ ആ വിഷയത്തിൽ ദുമ്മുഖം കാട്ടാത്തവർ നന്നെ കുറയും. ഇംഗ്ലണ്ടിലെ ഹെബിയസ്സ്കോർപ്പസ് ആക്ട്പ്രകാരം നെപ്പോളിയനെ നീതിന്യായക്കോടതിമുമ്പാകെ വിചാരണചെയ്യിക്കേണമെന്നുദ്ദേശിച്ച് അതിന്നായി പ്രയത്നംചെയ്തു ഒന്നുരണ്ടു വക്കീലന്മാർ മൌഢ്യത്തോടുകൂടി പിൻമാറേണ്ടിവന്നു. നെപ്പോളിയനെ കാണാൻ ചെന്ന വക്കീലന്മാരെ കീത്പ്രഭു മടക്കിഅയച്ചു. ഫ്രാൻസിലെ രാജ്യസംബന്ധമായി ഒരു കേസ്സുണ്ടാക്കി ആ കേസ്സിൽ നെപ്പോളിയനെ സാക്ഷിയായി വരുത്തി പിന്നീടു വിചാരണചെയ്യിക്കാമെന്നു ചില വക്കീലന്മാരാലോചിച്ചു. അവരുടെ പ്രയത്നവും നിഷ്ഫലമായി. സാക്ഷിസ്സമൻ കൊണ്ടുചെന്ന ഉദ്യോഗസ്ഥനെ കീത്ത്പ്രഭു മടക്കിഅയച്ചു. നെപ്പോളിയൻ ഗത്യന്തരമില്ലാതെ സെൻററ്ഹെലനാദ്വീപിലേയ്ക്കു പുറപ്പെട്ടു. അദ്ദേഹത്തിൻെറ കൂടെ കൌണ്ട് മാന്തലൻ, അയാളുടെഭാൎയ്യ, കൌണ്ട് പാഡ്രാണ്ട് കുടുംബസമേതം, കെലർകാട്പ്രഭു, ലാസ്കാസസ്സ്പ്രഭു, ഡാക്ടർ ഒമീരാ എന്നിവരും പുറപ്പെട്ടു. പുറപ്പെടുമ്പോൾ നെപ്പോളിയൻെറ ദേഹവും സാമാനങ്ങളും പരിശോധിക്കപ്പെട്ടു. മററുള്ളവരുടെ ഗതിയും അപ്രകാരംതന്നെ. നെപ്പോളിയനൊഴികെ മററെല്ലാവരെക്കൊണ്ടും ആയുധംവെപ്പിച്ചു. നെപ്പോളിയനോടു ഖഡ്ഗംവെക്കേണമെന്നു പറയുവാൻ ആക്കും ധൈൎയ്യമുണ്ടായില്ല. നെപ്പോളിയനോ അദ്ദേഹത്തിൻെറ കൂട്ടരൊ കാരാഗൃഹത്തിൽനിന്നു വല്ലപ്രകാരത്തിലും ചാടിപ്പോവുകയൊ പോകാൻ ശ്രമിക്കുകയൊ ചെയ്താൽ അവർ തൂക്കികൊല്ലപ്പെടും എന്നു ബ്രിട്ടീഷ്പാർലിമേണ്ടിൽനിന്ന് ഒരു നിയമം പാസ്സാക്കപ്പെട്ടു. സാമാന്യനായ ഒരു സേനാപതിയെപ്പോലെയല്ലാ

തെയായൊരു പ്രകാരത്തിലും ഉപരിയൎയി നെപ്പോളിയനെ ഭാവിച്ചുകൂടെന്നു ഖണ്ഡിതമായ കല്പന പുറപ്പെട്ടു. ചക്രവൎത്തിയുടെ നിലയിൽ മാനവും ഗൌരവവും ദീക്ഷിച്ചിരുന്ന നെപ്പോളിയന്റെ സൎവ്വസ്വാതന്ത്ര്യങ്ങളും അപഹരിക്കപ്പെട്ടു.

പൊതുജനങ്ങളുടെ ശാശ്വതസ്നേഹത്തെ സമ്പാദിച്ച പുരുഷകേസരി സെൻറ് ഹെലനാദ്വീപിൽ കാരാഗൃഹവാസം അനുഭവിക്കുകയാണെന്നു കേട്ടപ്പോൾ ലോകമാസകലം സന്താപസാഗരത്തിൽ മുഴുകി. അസൂയാലുക്കളും സ്വാൎത്ഥതല്പരരും ആയ ചില കൂട്ടർ മാത്രമേ നെപ്പോളിയന്റെ കാരാഗൃഹവാസത്തെ ശുഭസൂചകമായി കരുതിയുള്ളു. പോപ്പിയെ പൊതുജനങ്ങൾ വെറുത്തു. വെല്ലിംഗടൻപ്രഭുവും ബ്ളൂച്ചരും പാരീസ് നഗരത്തെ കൊള്ളചെയ്തു. നെപ്പോളിയൻ വളരെ പണിപ്പെട്ടു സമ്പാദിച്ചുവെച്ചിരുന്ന അനേകം കാഴ്ചസാധനങ്ങൾ ഛിന്നഭിന്നമായി ചിതറപ്പെട്ടു. സങ്കലിതരുടെ യുദ്ധച്ചിലവിലേക്കായി 153¼ കോടി ഫ്രാങ്കനാണ്യം കൊടുക്കേണമെന്നു ഫ്രാൻസുകാർ നിർബ്ബന്ധിതരായി. ഒന്നരലക്ഷം സങ്കലിതസൈന്യം ഫ്രാൻസുരാജ്യത്തിൽ ആ നാട്ടുകാരുടെ ചിലവിന്മേൽ പാൎപ്പായി. നെപ്പോളിയനെ പിൻതാങ്ങാതെ ഭിന്നിച്ചുനിന്നതു പരമവിഡ്ഢിത്വമായിപ്പോയിയെന്നു ബോർബോൺവംശക്കാൎക്കൊഴികെ മററുള്ളവൎക്കെല്ലാം ബോദ്ധ്യമായി. നെപ്പോളിയന്റെ സഹായികളെന്നു വിശ്വസിക്കപ്പെട്ട ചിലരെ നാടുകടത്തി. ചിലരെ തൂക്കിക്കൊന്നു. സേനാധിപതി നേയിനെ വെടിവെച്ചുകൊന്നു. ദേശാഭിമാനിയും ഫ്രാൻസുരാജ്യത്തിന്റെ ഉന്നതിക്കായി കൊടിയയുദ്ധങ്ങളിൽ ഏൎപ്പെട്ടു വിജയംനേടിയവനും ആയ നേ പീരങ്കിക്കിരയായെന്നറിഞ്ഞപ്പോൾ സ്വരാജ്യാഭിമാനികളായ ഫ്രാൻസുകാർ കണ്ണീരൊലിപ്പിച്ചതിന്നു കയ്യും കണക്കുമില്ല. വെല്ലിംഗടനും ബ്ളൂച്ചരും കൂടിയാണു നേയിനെ പീരങ്കിക്കിരകൊടുത്തത് എന്നു ചരിത്രകാരകന്മാർ പറയുന്നു. നാർത്തംബ്ര്യലാണ്ട് എന്ന കപ്പ

ലിൽ കയററിയാണു നെപ്പോളിയനെ സെൻറ്ഫെലനയ്ക്കു കൊണ്ടുപോയതു്. അദ്ദേഹം ഫ്രാൻസുരാജ്യത്തെ നോക്കി മാറിൽ കൈവെച്ചുകൊണ്ടു "വീരന്മാരുടെ ജനനഭൂമിയായ ഫ്രാൻസുരാജ്യമേ! പ്രജകളുടെ സ്വാതന്ത്ര്യത്തിനും അഭ്യുന്നതിക്കും വേണ്ടി പടയെടുത്ത ദേശമേ! ഞാൻ പോകട്ടെ, പോകട്ടെ, അനുമതിതരിക" എന്നുപറഞ്ഞു അശ്രുക്കൾ പൊഴിച്ചപ്പോൾ ഇടനെഞ്ചുപൊട്ടാത്തവർ ആരുംതന്നെ ഉണ്ടായിരുന്നില്ല. നാത്തരമ്പ്രലാണ്ട് കപ്പൽ അതിൻെറ അമൂല്യനിധിയോടുകൂടി പത്തുദിവസം സഞ്ചരിച്ചശേഷം ഒരു ഫ്രാൻസ് കപ്പലിനെ കണ്ടുമുട്ടി. ഫ്രാൻസ് കപ്പിത്താൻ നാർത്തരമ്പ്രലാണ്ട് കപ്പിത്താനെ വിളിച്ചു "ഞങ്ങളുടെ നിക്ഷേപത്തെ നിങ്ങൾ കൊള്ളചെയ്തുകൊണ്ടു പോവുകയാണ്. ഞങ്ങളുടെ ഇഷ്ടാനിഷ്ടങ്ങളെ വേണ്ടുംവണ്ണം വിചാരിച്ചു നീതിന്യായങ്ങൾ പിഴയ്ക്കാതെ രാജ്യപരിപാലനം ചെയ്തിരുന്ന ഭൂപാലാവതംസത്തെയാണു നിങ്ങൾ കൊള്ളചെയ്തുകൊണ്ടു പോകുന്നതു് എന്നു സഗൽഗദം മുറയിട്ടു. നിഷ്ഫലമായ മുറയിടൽ! മിത്ഥ്യയായ വനരോദനം!! ബധിരകർണ്ണങ്ങളിൽ പ്രവേശിക്കുന്ന ശംഖനാദം!!!

ദ്വീപാന്തരവാസം.

യൂറോപ്പിൽനിന്നു ആറായിരംനാഴിക അകലെയാണു സെൻറ്ഫെലനാദ്വീപ്. ആഫ്രിക്കയിൽനിന്നു് ആയിരത്തി ഇരുനൂറുനാഴിക അകലേയും ആണ്. പത്തുനാഴിക നീളവും ആറുനാഴിക വീതിയും ഉള്ള ഈ ദ്വീപ് കരിങ്കല്ലുകളാലും പാറകളാലും നിബിഡിതമായിരുന്നു. അസഹ്യമായ ഉഷ്ണം. നാലുഭാഗത്തിലും കോട്ടമതിൽപോലെ ഉയർന്നതായ പാറകളാൽ ആ ദ്വീപ് ആവൃതമായിരുന്നു. കപ്പലുകൾ വന്നടുക്കാൻ മൂന്നു തുറമുഖങ്ങളേ ഉള്ളൂ. അവയെല്ലാം അതിജാഗ്രതയോടുകൂടി കാക്കപ്പെട്ടിട്ടുണ്ട്. അവിടെ അഞ്ഞൂറു വെള്ളക്കാർ താമസിച്ചിരുന്നു. അവരിൽ ഇരുനൂറാളുകൾ ഭടന്മാരാണ്. ശീതോഷ്ണസ്ഥിതിയുടെ ഉഗ്രതനിമിത്തം രക്താതിസാരവും വാതരോഗ

വും സെൻറ് ഹെലനയിൽ ഒട്ടുമുക്കാലാളുകളേയും കടന്നുപിടിച്ചിട്ടുണ്ട്. കലമേനിക്ക് അമ്പതുവയസ്സിൽ അധികകാലം അവിടെ ആരും ജീവിച്ചിരുന്നിട്ടില്ലത്രെ. ജെയിംസ് ടൌൺ എന്നുപേരായ ഒരു സ്ഥലമാണ് അവിടെ നെപ്പോളിയൻെറ വാസത്തിന്നായി നിശ്ചയിക്കപ്പെട്ടിരുന്നത്. ആ ടൌണിൽ ഒരു പഴയഭവനം സ്ഥിരവാസത്തിന്നായിട്ടും അവിടെനിന്നു മൂന്നു മൈൽ അകലെ കിഴക്കോട്ടുമാറി നില്ക്കുന്ന ഒരു പാറമേൽ കെട്ടപ്പെട്ടിട്ടുള്ള ഒരു വീട് ഗ്രീഷ്മഭവനമായിട്ടും നെപ്പോളിയന്നു വിട്ടുകൊടുത്തിരുന്നു. ജെയിംസ് ടൌൺഭവനത്തിൽ ഉപയോഗസുലഭമായ രണ്ടു മുറികളേ ഉണ്ടായിരുന്നുള്ളൂ. മററൊന്നും ഇല്ലെങ്കിൽ ഈ അറകളെ ഉപയോഗസുലഭമായിക്കരുതാമെന്നേയുള്ളൂ. ജനാലകൾ ഉണ്ടെങ്കിലും വാതിലുകൾ ഇല്ല. വാതിലുകൾക്കു തിരശ്ശീലകളും ഇല്ല. നിശാകാലത്തിൽ അസഹ്യമായ ശീതവായു അടിച്ചുകൊണ്ടിരിക്കും. ഒരു മുറിയിൽ ലസ്കാസസ്സും ആയാളുടെ പുത്രനും നിലത്തുകിടന്നുറങ്ങും. നെപ്പോളിയൻെറ മുറിയിൽ ഒരു കട്ടിലും രണ്ടു കസേലകളും ഉണ്ടായിരുന്നു. ഇംഗ്ലീഷ് ഭടന്മാർ സദാകാലവും അറകളെ ചുററി നടന്നുകൊണ്ടിരിക്കും. നെപ്പോളിയന്നു കൊടുത്തിരുന്ന റൊട്ടി, മാംസം മുതലായ ഭക്ഷണസാധനങ്ങൾ പഴയതും രുചികെട്ടതും ആയിരുന്നു. ശുദ്ധജലം ആ ദ്വീപിൽ തന്നെ കിട്ടുകയില്ല. നെപ്പോളിയൻെറ ഭൃത്യന്മാർ രണ്ടുനാഴിക അകലെയാണ് താമസിച്ചിരുന്നത്. ഭൃത്യന്മാരോടാവട്ടെ മററു വല്ലവരോടുമാവട്ടെ നെപ്പോളിയന്നു സ്വകാര്യമായി യാതൊന്നും സംസാരിച്ചുകൂടാ. ഭൃത്യന്മാർ ഭക്ഷണംകൊണ്ടുപോകുമ്പോൾ ഇംഗ്ലീഷ് ഭടന്മാർ അവരുടെ മുമ്പിലും പിമ്പിലും തോക്കുപിടിച്ചു നടക്കും. "നിർദ്ദയനെന്നു പേരെടുത്തിട്ടുള്ള റഷ്യാചക്രവർത്തിയെയോ, ആസ്ത്രിയാചക്രവർത്തിയെയോ, പ്രഷ്യാരാജാവെയോ എന്നെ തടവുകാരനാക്കിയിരുന്നുവെങ്കിൽ അവരുംകൂടി എൻെറനേരെ ഇത്ര കഠിനമായും നിഷ്കരുണമായും പെരുമാറുകയില്ലായായി

ന്നു. അവർ രാജോചിതമായ മര്യാദയോടുകൂടി എന്നെ ബഹുമാനിക്കുമായിരുന്നു" എന്നു നെപ്പോളിയൻ കൂടക്കൂടെ പറയും. സെൻറ് ഹെലനയിൽ താമസിച്ചിരുന്ന മിസ്റ്റർ ബാൽകോമ്പിയും അദ്ദേഹത്തിൻെറ കുടുംബങ്ങൾക്കും നെപ്പോളിയനെ വളരെ ബഹുമാനമായിരുന്നു. "സർവ്വഗുണപരിപൂർണ്ണനായ ഈ മഹാനേയാണൊ ഇംഗ്ലീഷുകാർ ദുഷിക്കുന്നതു്? ഇദ്ദേഹത്തെയാണൊ കാരാഗൃഹത്തിൽ താമസിപ്പിക്കുന്നതു്" എന്നു മിസ്റ്റർ ബാൽകോമ്പി തൻെറ മക്കളോടു പറയാറുണ്ടു്. മിസ്റ്റർ ബാൽകോമ്പി ഇംഗ്ലീഷ്കാരനായിരുന്നിട്ടുംകൂടി അദ്ദേഹത്തിന്നു നെപ്പോളിയനെപ്പററി ബഹുമാനമേ ഉണ്ടായിരുന്നുള്ളു. സെൻറ് ഹെലനയിൽനിന്നു് ആയിരം നാഴിക ദൂരത്തിലല്ലാതെ വേറെ ഭൂമികൾ ഇല്ല. നെപ്പോളിയനെ ഇംഗ്ലീഷ് പട്ടാളക്കാർ അതിജാഗ്രതയോടുകൂടി കാത്തിരുന്നു. എന്നിട്ടും നെപ്പോളിയൻ ഒളിച്ചോടിപ്പോയാലൊ എന്നുള്ള സംശയം ഇംഗ്ലീഷ്കാരെ പ്രബലമായി ബാധിച്ചിരുന്നു. ഇംഗ്ലീഷ്കാർ കെട്ടും കാവലുംഅധികമാക്കി. സെൻറ് ഹെലനയിൽ പുതിയ പട്ടാളങ്ങളെ താമസിപ്പിച്ചു. നെപ്പോളിയൻ ചാടിപ്പോയാൽ ആ വർത്തമാനം കാലതാമസമെന്നിയെ അധികൃതന്മാക്കറിവുകിട്ടുവാൻവേണ്ടി മാത്രം കമ്പിത്തപ്പാലും ടെല്ലിഫോണും നടപ്പാക്കി. നെപ്പോളിയൻെറ നടപടികളെ പരിശോധിക്കാൻ കാപ്ടൻ ബാബിൽട്ടൻ എന്ന ഇംഗ്ലീഷ്കാരൻ നിയമിതനായിരുന്നു. ബാബിൽട്ടൻ ദയാരഹിതനും ജനരഞ്ജന കുറഞ്ഞവനും ആയിരുന്നതുകൊണ്ടു നെപ്പോളിയൻെറ ജീവിതം പൂർവ്വാധികം ശോചനീയമായിത്തീൎന്നു.

## നെപ്പോളിയൻെറ അന്ത്യകാലം.

ഏവംവിധങ്ങളായ നിഷ്ഠുരതകളുടെ മദ്ധ്യത്തിൽ നിവസിക്കേണ്ടിവരുന്ന മനുഷ്യൻെറ ദേഹസ്ഥിതിയും മനഃസ്ഥിതിയും വാട്ടംതട്ടാതിരിക്കുമൊ? നെപ്പോളിയൻെറ ദേഹം ശോഷിച്ചുതുടങ്ങി. സ്വതേതന്നെ ഔഷധങ്ങളിൽ വിശ്വാസം ഇ

ല്ലാതിരുന്ന അദ്ദേഹം ഇപ്പോൾ ഔഷധങ്ങളെ തീരെ ഉപയോഗിക്കാതെ ആയി. പ്രകൃതിചികിത്സയിലായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. ശുദ്ധവായു ശ്വസിപ്പാനും ശുദ്ധജലം പാനം ചെയ്യാനും സൌകൎയ്യമില്ലാത്ത ആ ദ്വീപിൽ അദ്ദേഹത്തിന്റെ പ്രകൃതിചികിത്സ എങ്ങിനെ നടക്കും? കുതിരസ്സവാരി നെപ്പോളിയന്റെ നിത്യവ്യായാമമായിരുന്നു. സെൻറ്ഹെലനയിൽ താമസം തുടങ്ങിയ ശേഷം കുതിരസ്സവാരി ചെയ്യാൻ സ്വാതന്ത്ര്യവും സൌകൎയ്യവും ഇല്ലാതെആയി. കാലക്രമേണ നെപ്പോളിയന്റെ ദേഹം വല്ലാതെ ചടച്ചു. ആഹാരത്തിൽ അഭിരുചി കുറഞ്ഞു. ഇങ്ങിനെയിരിക്കുമ്പോൾ ഹഡ്സൺ ഡാക്കടർ ഒമീരയെ സെൻറ്ഹെലനയിൽനിന്നു പുറത്തുപോവാൻ നിർബ്ബന്ധിച്ചു. ഡാക്കടരും നെപ്പോളിയനും തമ്മിലുള്ള കൂട്ടുകെട്ടു സെൻറ്ഹെലനാഗവൎണ്ണൎക്കു പിടിച്ചില്ല. ഗവൎണ്ണർ ഒന്നുരണ്ടു വൈദ്യരെ ഇംഗ്ലണ്ടിൽനിന്നു വരുത്തി നെപ്പോളിയനെ ചികിത്സിക്കാൻ നിയമിച്ചു. ആ വൈദ്യന്മാരോടു നെപ്പോളിയൻ സംസാരിച്ചതേയില്ല. നെപ്പോളിയന്റെ മരണം സമീപിച്ചിരിക്കുന്നുവെന്നു ഇംഗ്ലീഷുകാൎക്കു സംശയം തുടങ്ങി. ചികത്സയ്ക്കായി ഫ്രാൻസുരാജ്യത്തിൽനിന്നുതന്നെ വൈദ്യനെ വരുത്തി. ഡാക്കടർ ആണ്ടൊമാർച്ചി വിദഗ്ദ്ധനായ വൈദ്യനും നെപ്പോളിയന്റെ ദേഹസ്ഥിതി അറിഞ്ഞു ചികിത്സ ചെയ്യുന്നവനും ആയിരുന്നതുകൊണ്ടു നെപ്പോളിയന്റെ രോഗം ക്രമേണ ഭേദമായിത്തുടങ്ങി. പക്ഷേ ആ രോഗശമനം താല്ക്കാലികമായിരുന്നതേയുള്ളൂ. വീണ്ടും നെപ്പോളിയൻ കിടപ്പിലായി. അന്ത്യകാലത്തെ കിടപ്പാണെന്ന് ഇംഗ്ലീഷുകാർ തീച്ചയാക്കി. നെപ്പോളിയന്റെ ബന്ധുജനങ്ങളെ എഴുത്തയച്ചുവരുത്തി. ഒരു ദിവസം നെപ്പോളിയൻ ജനറൽബെർട്രാണ്ടിനെ വിളിച്ച് രാജ്യകാൎയ്യങ്ങളെപ്പററി പല വിഷയങ്ങളും സംസാരിച്ചു. തന്റെ മരണശേഷം തന്റെ മകൻ അനുഷ്ഠിക്കേണ്ടതായ രാജധൎമ്മ

ങ്ങളെയെല്ലാം നെപ്പോളിയൻ ബെർട്ട്റാണ്ടിനെ പറഞ്ഞു മനസ്സിലാക്കി. സെൻറ്ഹെലനയിൽ ആറുസംവത്സരകാലം കാരാഗൃഹവാസം അനുഭവിച്ചശേഷം 1821-ാമാണ്ട് മെയ് മാസം 5-ാംനു- രാത്രി നമ്മുടെ കഥാനായകൻ ഇഹലോകവാസം വെടിഞ്ഞു.

അനന്തരസമാചാരം.

മരിക്കുന്നതിന്നു മുമ്പെ വളരെ നേരം ദൈവചിന്തയോടുകൂടി നെപ്പോളിയൻ കണ്ണടച്ചിരുന്നു. അദ്ദേഹത്തിൻെറ സ്നേഹിതന്മാരും വൈദ്യന്മാരും അടുത്തുണ്ടായിരുന്നു. മരിക്കാറായപ്പോൾ ഒരു പാതിരി യേശുനാഥൻെറ അന്ത്യവചനങ്ങളെ പ്രവചിച്ചു. "ഫ്രാൻസുസൈന്യം, ജോസഫൈൻ" എന്നുള്ള വാക്കുകൾ അവ്യക്തമായി ഉച്ചരിച്ചുകൊണ്ടാണ് നെപ്പോളിയൻ കാലഗതിയെ പ്രാപിച്ചതു്. മൃതദേഹത്തെ ഫ്രാൻസുരാജ്യത്തേക്കു കൊണ്ടുപോകേണമെന്നു നെപ്പോളിയൻെറ സ്നേഹിതന്മാർ അപേക്ഷിച്ചു. ഹഡ്സൺ അനുവദിച്ചില്ല. സെൻറ്ഹെലനയിൽതന്നെ മൃതശരീരം അടക്കം ചെയ്യപ്പെട്ടു. നെപ്പോളിയൻെറ പ്രതാപങ്ങളേയും ഗുണഗണങ്ങളേയും മൃതശരീരവാഹികളും അനുയായികളും ഉച്ചരിച്ചപ്പോൾ അങ്ങിനെ ചെയ്യരുതെന്നു ഹഡ്സൺ തടസ്ഥം ചെയ്തു. ഒരു കുന്നിൻമുകളിലാണ് നെപ്പോളിയൻെറ മൃതശരീരം അടക്കം ചെയ്തതു്. ഒമ്പതു സംവത്സരങ്ങൾ കഴിഞ്ഞശേഷം ഫ്രാൻസുരാജ്യം ഭരിച്ചിരുന്ന ലൂയിഫിലിപ്പ്, ജനങ്ങളുടെ നിശ്ചയപ്രകാരം, നെപ്പോളിയൻെറ അസ്ഥികളെ ഫ്രാൻസുരാജ്യത്തിൽ കൊണ്ടുവന്നു, രാജോചിതമായ ആഡംബരങ്ങളോടുകൂടി അടക്കം ചെയ്തു. 1833-ാമാണ്ട് ജൂൺ ൧ാംനു- നെപ്പോളിയൻെറ ശിലാപ്രതിമ രാജധാനിമുററത്തിൽ പ്രതിഷ്ഠിതമായി. നെപ്പോളിയൻെറ പുത്രൻ ഇരുപത്തൊന്നാമത്തെ വയസ്സിൽ അന്തരിച്ചു. 1824-ൽ പതിനെട്ടാം ലൂയിയും കാലഗതിയെ പ്രാപിച്ചു. ഹാർട്ടൻസി

ടെ പുത്രൻ ഫ്രാൻസുചക്രവൎത്തിയായി അഭിഷേകം ചെയ്യപ്പെട്ടു. മൂന്നാം നെപ്പോളിയൻ എന്ന ഗംഭീരനാമത്തെ അദ്ദേഹം വഹിച്ചു. നെപ്പോളിയന്റെ മരണശേഷം യൂറോപ്പിലെങ്ങും, അദ്ദേഹം അങ്കുരിപ്പിച്ചിരുന്ന സ്വാതന്ത്ര്യബീജം, വേരൂന്നി പടൎന്നുപിടിച്ചു. യുദ്ധവൈദഗ്ദ്ധ്യംകൊണ്ടും, ശാസ്ത്രജ്ഞാനംകൊണ്ടും, ചരിത്രപരിജ്ഞാനംകൊണ്ടും നെപ്പോളിയൻ എത്രമാത്രം ഉയൎന്നപദവിയെ അലങ്കരിച്ചിരുന്നുവോ അത്രതന്നെ ഉയൎന്ന സ്ഥാനത്തെ രാജ്യഭരണനൈപുണ്യംകൊണ്ടും ജനരഞ്ജനംകൊണ്ടും ഉത്സാഹശീലംകൊണ്ടും ആ മഹാൻ അലങ്കരിച്ചിരുന്നുവെന്നു അദ്ദേഹത്തിന്റെ ജന്മവൈരികൾപോലും സമ്മതിക്കാതിരിക്കയില്ല. ആ മഹാന്റെ സ്ഥൂലദേഹം മണ്ണോടുമണ്ണായ് ലയിച്ചുപോയെങ്കിലും യശോദേഹം ശാശ്വതമായ ധാവള്യത്തോടുകൂടി ഭൂലോകചരിത്രത്തിൽ മിന്നിത്തിളങ്ങി നടനം ചെയ്തുകൊണ്ടിരിക്കുന്നു.



സമാപ്തം.

